ശ്രീ

# രാമചന്ദ്രവിലാസം

## മലയാളകാവ്യം.

ഗ്രന്ഥകൎത്താ,

അഴകത്തു് ഈ. പത്മനാഭക്കുറുപ്പു്



കാപ്പി—൧൦൦൦.

"മനോമോഹനം" പ്രസ്സ്,

തങ്കച്ചേരി.

1907.

ശ്രീ

# രാമചന്ദ്രവിലാസം

## മലയാളകാവ്യം.



ഗ്രന്ഥകൎത്താ,

അഴകത്തു് ഈ. പത്മനാഭക്കുറുപ്പു്





കാപ്പി—൧൦൦൦.

"മനോമോഹനം" പ്രസ്സ്,

തങ്കശ്ശേരി.

1907.



# മുഖവുര.

കേരളപാണിനീയം, ഭാഷാഭൂഷണം, വൃത്തമഞ്ജരി മുതലായ ശാസ്ത്രഗ്രന്ഥങ്ങളാൽ ഭാഷയുടെ അസ്ഥിവാരം ഉറപ്പിച്ചിട്ടുള്ള ഏ. ആർ. രാജരാജവർമ്മ എം. ഏ., എം. ആർ. ഏ. എസ്., കൊച്ചുകോയിത്തമ്പുരാൻതിരുമനസ്സിലെ അവതാരികയ്ക്കു പുറമേ ഈ പുസ്തകത്തിന് ഒരു മുഖവുരയുടെ ആവശ്യം ഇപ്പോഴില്ലെങ്കിലും ഈ ഗ്രന്ഥത്തിന്റെ ഇതുവരെയുള്ള വാസ്തവമായ ചരിത്രത്തെ മഹാജനങ്ങളെ ഒന്നു ധരിപ്പിക്കേണ്ടതായ ചുമതല മാത്രം എന്നെച്ചേർന്നതാകയാൽ ഈ ചെറിയ ഉപന്യാസം എഴുതാൻ സംഗതിയായതാണ്.

ചോറ് നമുക്കു ഒഴിച്ചുകൂടാത്ത ആഹാരപദാർത്ഥമായിരുന്നിട്ടും അപ്പം, വടകം ആദിയായി അരിമാവുകൊണ്ടുണ്ടാക്കുന്ന ഭക്ഷ്യവിശേഷങ്ങളിൽ, അന്യരസങ്ങളെ[illegible]ദ്യതയാൽ സ്വാഭാവികമായി ജനങ്ങൾക്ക് പ്ര[illegible]ഞ്ഞിട്ട് ഒരഭിരുചിയുണ്ടാകാറുള്ളതുപോലെ ഭഗവൽക[illegible]ിൽ അപ്രധാനമല്ലാത്തതും മിക്ക 'കേരളീയ' ഹിന്ദുക്കൾക്കും കാണാപ്പാഠമായി തീർന്നിട്ടുള്ളതും ആയ രാമായണത്തെ വേഷംമാറികാണുമ്പോൾ തൽക്കാലത്തേക്കെങ്കിലും മഹാജനങ്ങൾക്ക് ഒരു കൌതുകം തോന്നാതിരിക്കയില്ലെന്നുള്ള വിശ്വാസവും, രാമായണം പതിവായി പാരായണം ചെയ്വാൻ തുടങ്ങിയതു മുതൽ അതിന്മേൽ പിന്നെയും പിന്നെയും എനിയ്ക്കുള്ള പക്ഷപാതവും, ഭാഷയുടെ വളർച്ചയ്ക്കുവേണ്ടി ഇക്കാലത്ത് എല്ലാ ഭാഷാഭിമാനികളും രാപകൽ മുഷിഞ്ഞു പ്രയത്നിച്ചുവരുമ്പോൾ ചാട്ടം പിഴച്ച കൂട്ടം പിരിഞ്ഞ കുരങ്ങുപോലെ ഞാൻ മാത്രം ഉദാസീനനായിരുന്നാൽ ഇതു മററുള്ളവരേയും സ്വഭാഷയേയും ധിക്കരിച്ചതിനു സമമായ ഒരപരാധമായി വരികയില്ലയോ എന്നുള്ള ശങ്കയും

നിമിത്തം; ഗുരുഭക്തി, ഐകമത്യം, വിനയം, ഭ്രാതൃദയ, സത്യനിഷ്ഠ മുതലായ വിശിഷ്ടഗുണങ്ങൾക്കു വിളനിലമായ ശ്രീരാമായണത്തെ പുതിയ സമ്പ്രദായത്തിൽ ഒരു മലയാളകാവ്യമായി എഴുതിനോക്കാമെന്നൊരുത്സാഹം തോന്നുകയാൽ കൃത്യാന്തരബാഹുല്യം, ശരീരാസ്വാസ്ഥ്യം ഇതുകളാൽ പരാധീനനാണെങ്കിലും കുറേശ്ശ അതിലേക്ക് ആരംഭിക്കയും വിശ്രമസമയങ്ങളിൽ ചിലപ്പോൾ "രാമചന്ദ്രവിലാസം" എന്ന കാവ്യത്തിന്റെ പന്ഥാവിലൂടെ എന്റെ മനോരഥം മെല്ലെ നടത്തുകയും ചെയ്തു.

ഒരു കാവ്യരചനയ്ക്കു വേണ്ട സാമഗ്രികളൊന്നുമില്ലാതെ എടുത്തുചാടിയ എനിക്ക് ആരംഭത്തിൽതന്നെ, ഇടക്കാലത്തുണ്ടായ ചില ആംഗ്ലേയപണ്ഡിതന്മാരുടെ വ്യാകരണങ്ങളെ പ്രമാണമാക്കുന്നതിൽ അധൈര്യവും, ഭാഷാപ്രയോഗങ്ങൾക്കു സംസ്കൃതപ്രക്രിയകൾ ചില സഹായങ്ങൾ പക്ഷേ ചെയ്യുമായിരിക്കുമെങ്കിലും "കാച്ച്യങ്ങുവച്ചേൻ" എന്നുംമററുമുള്ള സന്ധികളുടെ അഭംഗിയെ ഓർത്തു സംസ്കൃതവ്യാകരണത്തെക്കുറിച്ചു[illegible]നാസ്ഥയും നിമിത്തം ചില പ്രയോഗങ്ങളെപ്പ[illegible]ശയം ഉണ്ടായിരുന്നു. അപ്പോൾ ഭാഷയ്ക്കു ഒരു ശാശ്വതനിക്ഷേപമായ "കേരളപാണിനീയം" ആവിർഭവിക്കയും അതു് ഈ കാവ്യനിർമ്മാണത്തിൽ എന്നെ ധാരാളം സഹായിക്കയുംചെയ്തു.

നമ്മുടെ ഭാഷയ്ക്കു ശരിയായ ഒരു അഭിധാനകോശമില്ലായ്കയാൽ പദാർത്ഥങ്ങളെ ആരായുന്നതിലുള്ള ബുദ്ധിമുട്ടു് എത്രമാത്രമുണ്ടെന്നു് ഇപ്പോഴാണു് ഞാൻ നല്ലവണ്ണം അറിഞ്ഞതു്. അതിനാൽ, ഭാഷാഭിമാനികളായ നാം ഭാഷാപോഷണത്തിന്നുവേണ്ടി വേലചെയ്യുന്ന അവസരത്തിൽ ഒരുവിധം ത്യാജ്യങ്ങളല്ലാത്ത പദങ്ങളെ കിട്ടുന്നെടത്തോളം സമ്പാദിച്ചുചേർക്കുന്നതിൽ വലിയ തരക്കേടില്ലെന്നുള്ള സമാധാനത്തോടുകൂടി അപ്രയുക്താ-

ദി ദോഷങ്ങളുണ്ടെന്നു തോന്നിക്കുന്ന ചില ഭാഷാപദങ്ങ- ളെ അല്പമായ ലക്ഷ്യജ്ഞത്വം നിമിത്തം ഇതിൽ ചേ- ൎക്കാനിടയായിട്ടുണ്ട്.

ഈ കാവ്യരചനയിൽ പ്രധാനമാതൃകയായി ഞാൻ സ്വീകരിച്ചിട്ടുള്ളതു് രാമായണ(ഭോജ)ചമ്പുവിനെ ആ- ണെങ്കിലും വാല്മീകിരാമായണം, അധ്യാത്മരാമായണം, ഹനുമന്നാടകം, രഘുവംശം, നൈഷധം, ഭാരതചമ്പു, ആഗ്നേയപുരാണം, ആദിയായി ചിലതിനെ കൂടി പ്രമാ- ണീകരിച്ചിട്ടുള്ളതിനാൽ അവയുടെ ഛായാശകലങ്ങൾ അവിടവിടെകാണാവുന്നതും മഹാജനങ്ങൾക്ക് അപ- രിചിതങ്ങളല്ലാത്തതിനാൽ അതുകളെ പ്രത്യേകം വിവ- രിച്ചിട്ടാവശ്യമില്ലാത്തതും ആകുന്നു.

ഈ പുസ്തകം ഏഴെട്ടു സൎഗ്ഗം ആയപ്പോഴേക്കു കാ- വ്യഗൌരവം ഓൎത്തു വല്ലാതെ മുഷിഞ്ഞുതുടങ്ങിയെങ്കിലും ഇതിന്മേൽ മഹാജനങ്ങൾ എന്തുപറയുന്നു എന്നറി- ഞ്ഞിട്ടു് ശേഷം എഴുതാമെന്നു നിശ്ചയിച്ചുംകൊണ്ടു് പേ- രുവയ്ക്കാതെ "മലയാളി" പത്രത്തിൽ കുറേശ്ശ ചേൎത്തുവന്നു. ആയിടയ്ക്കു ആളെ അറിയാൻ ചിലർ ധൃതികൂട്ടുന്നതായി പത്രാധിപരായിരുന്ന മിസ്റ്റർ കുറുപ്പുവക്കീൽ എന്നെ തെയ്യപ്പെടുത്തി. അപ്പോൾ ഇതിനേക്കുറിച്ചു ദോഷ- മായോ ഗുണമായോ ആരും ഒന്നും പറയാതിരുന്നതി- നാൽ ഉണ്ടായ പശ്ചാത്താപം നിമിത്തം വസ്തുതയെല്ലാം കാണിച്ചു മഹാമഹിമശ്രീ കേരളവൎമ്മ വലിയകോയി- ത്തമ്പുരാൻ സി. എസ്. ഐ. തിരുമനസ്സിലേയ്ക്കു് ഒരു വിജ്ഞാപനം അയയ്ക്കുയും അവിടുന്നു ദയാപൂൎവ്വം ചുവടേ ചേൎക്കുന്ന മറുപടികല്പിക്കയുംചെയ്തു.

തിരുവനന്തപുരം

ഫാദർ കന്നി ഫർ.

ശ്രീ.

## അഴകത്തു പത്മനാഭക്കുറുപ്പിനു്.

എഴുത്തുകിട്ടി മലയാളിയിൽ "രാമചന്ദ്രവിലാസം" കണ്ടുതുടങ്ങിയതുമുതൽ അതിനെ കൌതുകത്തോടുകൂടി നോക്കുകയും, അതിൻെറ കൎത്താവു് ആരായിരുന്നാലും അയാളുടെ അത്യന്തം ശ്ലാഘനീയമായ യത്നത്തിനു് സാഫല്യം ഉണ്ടാകട്ടെ എന്നു പ്രാൎത്ഥിക്കയും ചെയ്യാറുണ്ടായിരുന്നു. "ശ്രീകൃഷ്ണചരിതം" മണിപ്രവാളത്തോടു സദൃശീകരിക്കുന്നതിനു് വേണ്ടുന്ന യോഗ്യതയുള്ള "രാമചന്ദ്രവിലാസ"ത്തിൻെറ കൎത്തൃത്വത്തെ വെളിപ്പെടുത്തുന്നതിനു് നിങ്ങൾ ഒട്ടും അധൈര്യപ്പെടാനില്ല. "മീനകേതനചരിതം" മുതലായ കൃതികളാൽ സിദ്ധിച്ചിട്ടുള്ള നിങ്ങളുടെ കവിയശസ്സിനു് ഈ കാവ്യം ദ്വിഗുണിതമായ ഒരു പ്രതിഷ്ഠയെ കൊടുക്കുന്നതാണെന്നുള്ളതിനു് യാതൊരു സംശയവുമില്ല. ഇതിനെ പൂരിപ്പിക്കുന്നതിനു വേണ്ട സൌകൎയ്യങ്ങളെല്ലാം ശ്രീരാമൻെറ അനുഗ്രഹത്താൽ നിങ്ങൾക്കുണ്ടാകട്ടെ, എന്നു് പ്രാൎത്ഥിക്കുന്നു.

ശുഭം.



*KERALAVARMA.*

ആശിൎവ്വാദരൂപമായ ഈ തിരുവെഴുത്തിനാൽ ഞാൻ ലബ്ധധൈൎയ്യനായിട്ടു് പിന്നീടു് പത്രത്തിൽ ചേൎക്കുന്ന ശ്ലോകങ്ങളുടെ ചുവടെ ആവശ്യമുള്ളപക്ഷം എൻെറ പേരുകൂടി വയ്ക്കുന്നതിനു വിരോധമില്ലെന്നു പത്രാധിപരവൎകൾക്കു സമ്മതം കൊടുക്കയും ഈ കാവ്യത്തെ മുഴുവനാക്കുന്നതിനു് പൂൎവ്വാധികം നിഷ്കൎഷയോടാരംഭിക്കയും ചെയ്തു.

പിന്നീടു ൲൦൭൫-മീനത്തിൽ കൊടുങ്ങല്ലൂർ വച്ചു സരസദ്രുതകവിശ്രേഷ്ഠനായ കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെ ആഭിമുഖ്യം ഉണ്ടായ സന്ദൎഭത്തിൽ പ്രസംഗവശാൽ "സംസ്കൃതപ്രത്യയങ്ങളും മററും ഭാഷാകവിതയിൽ ചേൎത്തു പണ്ടത്തെ മണിപ്രവാളരീതിവരുത്താൻ ശ്രമിക്കുന്നതു ഭാഷയുടെ ഇപ്പൊഴത്തെ സ്ഥിതിയ്ക്കു നന്നല്ലെന്നാണു് പൊതുജനാഭിപ്രായം" എന്നും മററും അവിടന്നു അരുളിച്ചെയ്ത ഉപദേശപ്രകാരം ഈ കാവ്യത്തിൻെറ ആരംഭത്തിൽ ചുരുക്കമായി അവിടവി-

ടെ ഉണ്ടായിരുന്ന വിഭക്തിപ്രത്യയങ്ങളേയും ക്രിയാപദങ്ങളേയും കഴിയുംപോലെ ഇതിൽനിന്നുച്ചാടനം ചെയ്തു.

"ഒരു നാഴിക വഴി ച്ചെന്നു് ഒൻപതു കാതം" എന്ന മട്ടിൽ ഈ കൃതിയുടെ ഒരററത്തുനിന്നു മറെറാരു തലയ്ക്കൽ വളരെ നാൾകൊണ്ടു ഞാൻ ചെന്നുപററിയതിൻെറശേഷം ഇതിനെ ഏകാഗ്രതയോടു കൂടെ ഒന്നു പരിശോധിച്ചു ശരിപ്പെടുത്തുന്നതിന്നു് ഞാൻതന്നെയായാൽ മതിയാവില്ലെന്നു തോന്നി.

"ആപരിതോഷാദ്വിദുഷാം
ന സാധു മന്യേ പ്രയോഗവിജ്ഞാനം
ബലവദപി ശിക്ഷിതാനാ-
മാത്മന്യപ്രത്യയം ചേതഃ,,

എന്നുള്ള പണ്ഡിതാഭിപ്രായം അനുസരിച്ചു മനീഷിതിലകമായ മ. രാ. രാ. കെ. സീ. കേശവപിള്ള അവർകളെക്കൂടി ഞാൻ ക്ഷണിക്കയാൽ അദ്ദേഹം അതിനെ സസന്തോഷം സ്വീകരിക്കയും എനിക്കുവേണ്ടിടത്തോളം സഹായിക്കയും ചെയ്തിട്ടുണ്ടു്.

അനന്തരം സർവ്വശാസ്ത്രപാരംഗതനായ ഏ. ആർ. രാജരാജവർമ്മ എം. ഏ., എം. ആർ. ഏ. എസ്. കൊച്ചുകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഈ ഗ്രന്ഥം ആപാദചൂഡം ക്ഷമയോടുകൂടെ പരിശോധിച്ചു് ആവശ്യമുള്ള മാററങ്ങൾ ചെയ്തും ചെയ്യിച്ചും സ്വാഭിപ്രായാനുസരണം കല്പിച്ചൊരവതാരിക എഴുതിയും ഇതിനെ അച്ചടിപ്പിക്കുന്നതിന്നു് ധൈര്യപ്പെടുത്തിയ ആ തിരുമേനിയുടെ ഔദാര്യശീലത്തിന്നു ഞാൻ കടപ്പെട്ടിരിക്കുന്നു.

കുടുംബകാര്യവശാൽ ബദ്ധപ്പെട്ട സഞ്ചാരത്തിലും മററും, അച്ചടിച്ച പ്രൂഫ്കൾ പരിശോധിച്ചതുകൊണ്ടു് ഒരു ചെറിയ ശുദ്ധിപത്രത്തിൻെറ ആവശ്യം നേരിട്ടുപോയി എങ്കിലും വലിയപിശകുകൾക്കിടയാകാതെ ഒരം

## മുഖവുര.

പുസ്തകം അച്ചടിക്കുന്നതിലും ചിത്രബന്ധങ്ങൾക്ക് ആവശ്യമുള്ള കരുക്കൾ നല്ല മാതൃകയിൽ ചെയ്തു ചേൎക്കുന്നതിലും "മനോമോഹനം" അച്ചുക്കൂടത്തലവന്മാർ എനിക്കു വേണ്ടി നല്ല ഒത്താശകൾ ചെയ്തിട്ടുണ്ടെന്നുള്ളതും ഗണ്യമാകുന്നു.

ഇപ്രകാരം രൂപീകരിച്ച ഈ പുതിയമലയാള കാവ്യത്തെ സജ്ജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

അറിവുടയവർ നല്ലപോലെ നോക്കി-
ക്കുറവുരചെയ്തിലുമല്ലലില്ല തെല്ലും
അരിയ മണികൾ ചാണയിൽ തെളിഞ്ഞേ
പെരിയ വിലയ്ക്കുള്ള യോഗ്യമായ് ഭവിക്കൂ.

൧൦൮൮ വൃശ്ചികം ൧൭-ാംനു- വിധേയൻ,

ചവറ, ഈ. പദ്മനാഭക്കുറുപ്പ്

# ശുദ്ധിപത്രം.

| സർഗ്ഗം. | ശ്ലോകം. | ശ്ലോകപാദം. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|---|
| ൨ | ൭ | ൨ | കേകയാംഗനയോടു | കേകയാംഗനയോടു |
| ൩ | ൨ | ൨ | വർണ്ണവൈഭവത്താൽ | വർണ്ണവൈഭവത്താൽ |
| ൪ | ൩൪ | ൩ | കാമ്മുക | കാർമ്മുക |
| ൫ | ൧൬ | ൪ | പുഛരിക്ക | പുച്ഛരിക്ക |
| ,, | ൨൮ | ൩ | താപത്തെ | താപത്തേ |
| ൬ | ൪൨ | ൨ | കൈയ്യുണ്ടു | കൈയുണ്ടു |
| ൮ | ൧൫ | ൨ | തുകിലുട്ടുത്തു | തുകലുട്ടുത്തു |
| ൯ | ൫ | ൪ | ക്കിത്ഥം | ക്കിത്ഥം |
| ,, | ൫൩ | ൨ | കൈയ്യി | കൈയി |
| ,, | ൫൪ | ൪ | രാശീസ്സു | രാശിസ്സു |
| ,, | ൭൯ | ൧ | സം ങ്ഘം | സങ്ഘം |
| ,, | ,, | ൪ | ണ്ടങ്ങിനെ | ണ്ടിങ്ങനെ |
| ൧൦ | ൫൬ | ൨ | മോഴിയായ് പ്രാണി | മൊഴിയാം പ്രാണി |
| ,, | ൬൫ | ൪ | മവഠം വന്നേച്ചഥ | മിഹ വന്നേച്ചഥ |
| ,, | ൬൯ | ൨ | വാടകോണ്ടേ | വാടകൊണ്ടേ |
| ,, | ൭ | ൩ | വാഢീകി | [illegible] |
| ൧൧ | ൬൪ | ൧ | ചെഢ്രലി | [illegible] |
| ൧൨ | ൨ | ൪ | ടാലോചി | [illegible] |
| ,, | ൪ | ൪ | ചെന്നെരത്തി | [illegible] |
| ൧൩ | ൧൭ | ൧ | ഛേരഭം | [illegible]ഭം |
| ൧൪ | ൪ | ൨ | മാമുനീ | [illegible]നി |
| ൧൫ | ൨൧ | ൪ | ട്ടഘടം | [illegible]ഘടം |
| ,, | ൩൫ | ൨ | ത്രപനായ | ത്രപനായ് |
| ൧൬ | ൯൦ | ൧ | മേദിനീനീ | മേദിനീ |
| ൧൭ | ൯൧ | ൪ | പ്രവേശിച്ചാൻ | പ്രവേശിച്ചാൻ |
| ൧൮ | ൩ | ൩ | പ്രമാദ | പ്രമാദ |
| ,, | ൩൯ | ൨ | നിമഗ്നനായ | നിമഗ്നനായ് |
| ,, | ൫൧ | ൧ | മാന | മാന |
| ൧൯ | ൨൯ | ൪ | മാകട്ടെന്നോതി | മാട്ടെന്നോതി |
| ൨൦ | ൨ | ൧ | വിശപ്പില്ല | വിഷപ്പില്ല |
| ,, | ൪൩ | ൧ | മേഘത്താൽ | മേഘത്താൻ |
| ൨൧ | ൮൩ | ൪ | ടാകൈിണ്ടം | കൊണ്ടാടി |

# ശുദ്ധിപത്രം.

ഇതിനുപുറമെ ൧൨൰-ാം വശത്ത് ‘‘മൂണ്ടാം സൎഗ്ഗം,, എന്നതിനെ ‘‘മൂന്നാംസൎഗ്ഗം,, എന്നും, ൩൨-ാം വശത്ത് ‘‘ഒന്നാംസൎഗ്ഗം,, എന്നതിനെ ‘‘മൂന്നാംസൎഗ്ഗം,, എന്നും, ൮൭-ാം വശത്ത് ‘‘ചന്ദ്രി,, എന്നതിനെ ‘‘ചന്ദ്ര,, എന്നും, ൧൪൪-ാം വശത്ത് ‘‘ഒൻപതാം,, എന്നതിനെ ‘‘പത്താം,, എന്നും, ൨൪൦-ാം വശത്ത് ‘‘പതിനഞ്ചാം,, എന്നതിനെ ‘‘പതിനേഴാം,, എന്നും കൂടി ശരിപ്പെടുത്തേണ്ടതാകുന്നു.






ശ്രീ

# അവതാരിക.

അഴകത്തു പത്മനാഭക്കുറുപ്പവർകളുടെ നാമധേയം ആധുനികകവികളുടെ കൂട്ടത്തിൽ ഭാഷാഭിമാനികൾക്കു് അപരിചിതമായിരിപ്പാൻ ഇടയില്ല. ഇദ്ദേഹം ആദി-കാലത്തു് "മനോരമ"[illegible] ലാ-[illegible]ണവും ചെയ്തുകൊണ്ടിരുന്ന [illegible] ന്മാരിൽ അ-ഗ്രഗണ്യസ്ഥാനം വഹിച്ചിരുന്ന ഒരാളാകുന്നു. ദുർഭരമാ-യ കുടുംബഭാരം ദുസ്സഹമാം വിധത്തിൽ ദൈവഗത്യാ ശിരസ്സിൽ വന്നു വീണതിൽ പിന്നെ ഇദ്ദേഹം പത്രപം-ക്തികളിൽ ഏറെ പ്രവേശിച്ചുകാണാറില്ല. കുടുംബ-ഭാരത്തിനും കാവ്യാലാപകേളികൾക്കും തമ്മിൽ പൊ-രുത്തം പോരാ. 'കാര്യക്കാരനായാൽ കളിച്ചുകൂടാ' എ-ന്നാണു പഴമക്കാർ പറക പതിവു്. എന്നാൽ ഈ മി-ഥ്യാബോധം പ്രകൃതകവിയെ ബാധിച്ചിട്ടില്ലെന്നു് കാ-ണുന്നതിൽ സന്തോഷിക്കുന്നു.

അഴകത്തു വീട്ടുകാർ പല സ്ഥാനമാനങ്ങളുമുള്ള ഒരു പുരാതനകുടുംബക്കാർ ആകുന്നു. ഈ വീട്ടിലേ കാരണവർക്കു് അനന്തശയനം ശ്രീപത്മനാഭസ്വാമിക്ഷേ-ത്രത്തിന്റെ ഊരാൺമക്കാരായ എട്ടരയോഗത്തിൽ പ്ര-വേശവും 'ശ്രീകരണം' എന്നൊരു സ്ഥാനവും ഉണ്ടു്. 'അദ്വൈതാനന്ദം' എന്ന കിളിപ്പാട്ടിന്റെ കർത്താവായ ഒരുകുറുപ്പു് [illegible]-ൽ നാടുനീങ്ങിയ സ്വാതിതിരുനാൾ മ-ഹാരാജാതിരുമനസ്സിലേ സന്നിധിയിൽനിന്നും 'വിദ്വാൻ കുറുപ്പ്' എന്ന വിരുതുപേർ ലഭിച്ചിട്ടുണ്ടു്. ആ വിദ്വാൻ കുറുപ്പിന്റെ അനന്തരവനും ഇപ്പോഴത്തെ കരണത്താ-ക്കുറുപ്പിന്റെ അനുജനും ആണു നമ്മുടെ കവി. ജ്യേഷ്ഠൻ"

ക്ഷേത്രാധികാരാപാരതന്ത്ര്യത്താൽ തിരുവനന്തപുരത്തു് സ്ഥിരതാമസം ആവശ്യപ്പെട്ടുകയാൽ പത്മനാഭക്കുറുപ്പിന്റെ തറവാട്ടുകാര്യാന്വേഷണം സ്വീകരിക്കേണ്ടിവന്നു. ഗൃഹഭരണക്ലേശങ്ങളുടെ മദ്ധ്യേ അപ്പൊഴപ്പോൾ യദൃച്ഛയാ ലഭിക്കുന്ന ചില വിശ്രമക്ഷണങ്ങളുടെ സദ്വിനിയോഗഫലമാണു് രാമചന്ദ്രവിലാസം.

മഹാകാവ്യം എന്ന പേരിനെ അർഹിക്കുന്ന ഒരു കാവ്യം ഭാഷയിൽ ആദ്യമായുണ്ടായതു് ഈ 'രാമചന്ദ്രവിലാസം' തന്നെ എന്നു പറയേണ്ടിയിരിക്കുന്നു. 'ശ്രീകൃഷ്ണചരിതം' ആണു് ഭാഷയിൽ ഇദംപ്രഥമമായ കാവ്യം. 'ശ്രീരാമചന്ദ്രവിലാസം' ആണു് ഇദംപ്രഥമമായ മഹാകാവ്യം. "നഗരാർണ്ണവശൈലർത്തുചന്ദ്രാർക്കോദയവർണ്ണനൈഃ" ഇത്യാദി ദണ്ഡി ചെയ്തിട്ടുള്ള ലക്ഷണങ്ങളെല്ലാം ഈ ഗ്രന്ഥത്തിനു തികഞ്ഞിട്ടുണ്ടെന്നുള്ളതിൽ രണ്ടുപക്ഷം വരുന്നതല്ല. മാഘന്റെ 'ശിശുപാലവധ'ത്തോടു് ഈ ഗ്രന്ഥത്തെ സമം ചേർക്കാം. അർത്ഥപുഷ്ടി, ശബ്ദഭംഗി, സന്ദർഭശുദ്ധി, കല്പനാവൈചിത്ര്യം, രസാദ്യൗചിത്യം, ബന്ധചാതുര്യം മുതലായ വിഷയങ്ങളിൽ പ്രകൃതമഹാകാവ്യത്തിനു സമമായി ഭാഷയിൽ ഒരു മൂലഗ്രന്ഥവും കാണാനില്ല. അർത്ഥാലങ്കാരങ്ങളെ മററു ചില ഭാഷാകവികളും ധാരാളമായുപയോഗിച്ചിട്ടുണ്ടെങ്കിലും ശബ്ദാലങ്കാരങ്ങളെ സരസമായി പ്രയോഗിക്കുന്നതിൽ പത്മനാഭക്കുറുപ്പു് അദ്വിതീയനാകുന്നു എന്നു പരിച്ഛേദിച്ചുപറയാം. സംസ്കൃതത്തിൽപോലും നാനാർത്ഥകോശത്തിന്റെയും ഏകാക്ഷരനിഘണ്ടുവിന്റെയും മററും സാഹായ്യം കൂടാതെ ദുഷ്കരങ്ങളായ അനുലോമപ്രതിലോമ സമാസം, അർദ്ധഭ്രമകബന്ധം മുതലായ ശബ്ദചിത്രങ്ങളെ കുറുപ്പവർകൾ സാധാരണ നാടോടി മലയാളപദങ്ങളെക്കൊണ്ടു് അധികക്ലേശം ഒന്നും കൂടാതെ ചമയ്ക്കുന്നതു കണ്ടാൽ ആരുടെ മനസ്സാണു് ച-

മൽക്കപ്പെടാത്തതു"? രാമചന്ദ്രവിലാസം ഒരു നാലഞ്ചു കൊല്ലങ്ങൾക്കുമുമ്പു വെളിയിൽ വന്നിരുന്നെങ്കിൽ ശബ്ദാലങ്കാരങ്ങളെ ഉദാഹരിക്കുന്നതിൽ ഭാഷാഭൂഷണനിർമ്മാണകാലത്തു എനിക്കുണ്ടായ ക്ലേശങ്ങളെ പരിഹരിക്കാമായിരുന്നു. ഭാഷയിൽ ചെയ്യാവുന്നവയും എന്നാൽ നാളതുവരെ ആരും ചെയ്തു കണ്ടിട്ടില്ലാത്തവയും ആയ ചില ശബ്ദചിത്രങ്ങളെ ഉദാഹരിക്കുന്നതു സുകരമല്ലാതെ വരികയാൽ ആ ഗ്രന്ഥത്തിൽ ഭാഷാശ്ലോകത്തിനു പകരം സംസ്കൃതശ്ലോകം എനിക്കു ഉപയോഗിക്കേണ്ടി വന്നിട്ടുണ്ട്. ശബ്ദങ്ങൾക്കു ഇപ്രകാരം സ്വാധീനപ്പെട്ടിട്ടുള്ള ഈ മഹാകവി ചില പദ്യങ്ങളിൽ ദ്വിതീയാക്ഷരപ്രാസത്തെ ഉപേക്ഷിച്ചിട്ടുണ്ടെങ്കിൽ അതു് അതിന്റെ നേർക്കുള്ള അനാസ്ഥയെന്നല്ലാതെ അശക്തിയെന്നു് ഒരിക്കലും വരുന്നതല്ല.

"വിരിയും മലർചൂടിയഗ്രഭാഗേ
തെളിയും തണ്ടലിടയ്ക്കിടയ്ക്കു വീചി
മുകുളങ്ങളുമേന്തി നില്ക്കുമേതാ
ലതയെക്കാളൊട്ടു സഹിച്ച ശോകമേ! ചൊൽ."

ഇത്യാദി പ്രൗഢലളിതങ്ങളായ ഇതിലെ പദ്യങ്ങളെ 'തൂണു നാലും കോണിലായിട്ടെങ്കിലും നാട്ടി പന്തലിട്ടില്ലെ'ന്നു പറഞ്ഞു പരിഹസിക്കയാണെങ്കിൽ അവരോടു്

* "ക്രമേളകം നിന്ദതി കോമളേച്ഛുഃ
ക്രമേളകഃ കണ്ടകലമ്പടസ്തം
പ്രീതൌ തയോരിഷ്ടഭുജോഃ സമായാം
മദ്ധ്യസ്ഥതാ നൈകതരോപഹാസഃ,,

---

* നിന്ദിച്ചിടുന്നു മൃദുഭോജികളൊട്ടകത്തെ
മുള്ളിൽ പ്രിയം കലരുമൊട്ടകമന്യരേയും
ഇഷ്ടാപ്തി തുഷ്ടിയൊരുപോലിരുപേർക്കുമെങ്കിൽ
പക്ഷിപ്പതിനു വകയില്ലൊരു കൂട്ടരേയും.

ഇതല്ലാതെ ഒരുത്തരവും ഞാൻ പറവാൻ തെയ്യാറില്ല. മറെറല്ലാവക ശബ്ദചിത്രവുമിരുന്നാലും ദ്വിതീയപ്രാസം ഇല്ലാതെപോയാൽ എല്ലാം പോയി എന്ന് ശഠിക്കുന്നവരെ നാനാവിഭവങ്ങളോടുകൂടിയുള്ള ഭക്ഷണത്തിലും ചീരക്കറിയില്ലെങ്കിൽ ഊണു സുഖമാവുകയില്ലെന്നു വിചാരിച്ചിരുന്ന 'ശാകപാർത്ഥിവന്റെ' ഗോത്രത്തിൽ ചേർത്ത് മിണ്ടാതിരുന്നേയ്ക്കാം.

ശബ്ദാലങ്കാരംപോലെ തന്നെ ശ്ലേഷപ്രയോഗവും ഇതിൽ വളരെ ധാരാളമായിരിക്കുന്നു. 'അമാന്തം' മുതലായ പദങ്ങൾക്ക് സംസ്കൃതത്തിലും ഭാഷയിലുമുള്ള ഭിന്നാർത്ഥങ്ങളെ കവി വളരെ സരസമായി പ്രയോഗിച്ചിരിക്കുന്നു. പേരെച്ചത്തിലെ അകാരലോപം, ആദ്യാന്തത്തിലെ ഉകാരലോപം ഇത്യാദി ചില അഭംഗികൾ ഇക്കാവ്യത്തിലും അപൂർവം ചിലെടത്ത് വന്നു പോയിട്ടില്ലെന്നില്ല. എന്നാൽ അവകൾ അർത്ഥപ്രതീതിയെ പ്രതിബന്ധിക്കാത്തതിനാൽ ദോഷകോടിയിൽ പ്രവേശിക്കുന്നില്ലെന്നുള്ളതിലേയ്ക്ക് മുൻ ഉദാഹരിച്ച പദ്യം തന്നെ ലക്ഷ്യമാകുന്നു. അഴകത്തു കുറുപ്പിന്റെ കൃതികൾക്ക് വിശേഷാൽ ഒരഴകുണ്ടെന്ന് എനിക്ക് പണ്ടേതന്നെ അദ്ദേഹത്തിന്റെ ഒററശ്ലോകങ്ങളും കാണുമ്പോഴൊക്കെ തോന്നീട്ടുണ്ട്. ആ അഭിപ്രായത്തെ 'രാമചന്ദ്രവിലാസം' ഇപ്പോൾ സ്ഥിരീകരിച്ചിരിക്കുന്നു. കവിയുടെ ഈ അഭിനന്ദനീയമായ വ്യവസായത്തെ കേരളീയമഹാജനം ഉചിതമായ വിധത്തിൽ അനുമോദിക്കുമെന്ന് ആശംസിക്കുന്നു.

കവിയുടെ അഭ്യുദയാശംസി,

*A. R. RAJA RAJA VARMA* (Sd.)

# രാമചന്ദ്രവിലാസം

## മലയാളകാവ്യം.

ഹരിഃ ശ്രീഗണപതയെ നമഃ
അവിഘ്നമസ്തു

### ഒന്നാംസൎഗ്ഗം.

മാൎത്താണ്ഡദേവന്റെ മഹാകുലത്തിൻ
കീൎത്തിപ്രതിഷ്ഠാപകനാം മഹാത്മാ
മായാവിലാസത്തെ വഹിച്ച ദിവ്യ-
ശ്രീരാമദേവൻ വിജയിച്ചിടേണം. ൧

നന്മയ്ക്കുമാവല്ലഭനും മഹേശൻ
തന്മക്കളാമുണ്ണികൾ രണ്ടുപേരും
എൻമേൽ കനിഞ്ഞീടുവതിന്നു വാക്ക-
മമ്മയ്ക്കുമായ് താണിഹ കൈതൊഴുന്നേൻ. ൨

ആകാത്തതെന്തൊന്നു ഗുരുപ്രസാദം
സ്വാകാംക്ഷ പോലിങ്ങു കരസ്ഥമായാൽ?
ശ്ലോകാഢ്യരാം ദേശികരെ പ്രമാണി-
ച്ചേകാഗ്രചേതസ്സൊടു കുമ്പിടുന്നേൻ. ൩

മിത്രാന്വയത്തിങ്കലുദിക്കുമുൎവ്വീ-
വൃത്താരികൾക്കൊക്കെ വസിപ്പതിനായ്
വിസ്താരിയാമുത്തര കോസലത്തിൽ
പ്രഖ്യാതയായുണ്ടൊരു രാജധാനി. ൪

ഭയന്ന മണ്ടാത്ത വിരോധികൾക്കും
ജയം ലഭിപ്പാൻ പണിയെന്നു കണ്ടു്
"അയോദ്ധ്യ"യെന്നുള്ളൊരു സാൎത്ഥനാമം
പയോജജന്മാവിതിനേകി മുന്നം. ൭

സൎപ്പാധിരാജന്റെ ഫണസ്ഥയായോ-
രിപ്പൂഴിമാതിന്റെ ലലാടദേശേ
ശില്പം വിളങ്ങുന്നൊരു പൊട്ടുപോലാ-
ണിപ്പട്ടണം ഭൂതിവിലാസമോൎത്താൽ. ൮

വാനം തൊടും മട്ടിലുയൎന്നിതിൽ ഭൂ-
ജാനീശ്വരന്മാരുടെ മേടകണ്ടാൽ
നാനാവിചിത്രാന്വിതവൈജയന്ത-
സ്ഥാനപ്രതിച്ഛായയതെന്നു തോന്നും. ൯

"സൌധങ്ങൾ മേല്പെട്ടു വളൎന്നു നമ്മെ-
ബ്ബാധിക്കു"മെന്നുള്ളൊരു സംശയത്താൽ
ധാതാവു പണ്ടേ നിജവാസലോകം
സാധിച്ചതല്ലീ? സകലത്തിനുംമേൽ ൰

ആദിത്യനാത്മാന്വയ ജാതർ വേന-
ല്പ്പാതിഥ്യമേകുന്നതു കൊള്ളുവാനായ്
ആദിക്കിലെത്തുമ്പൊഴിരിക്കകൊണ്ടു-
ള്ളാധിക്യമല്ലീ? പകലേററമിന്നും. ൰൧

സൌവൎണ്ണസങ്കല്പിതമായ മട്ടു-
പ്പാവിൽ പതിച്ചുള്ളൊരു ചന്ദ്രകാന്തം
സേവിച്ചിടുന്നോരുടെതാപമാററി
നിൎവ്വാണമേകുന്നിഹ വിഷ്ണുവെപ്പോൽ. ൰൨

പ്രാകാരകുഡ്യങ്ങളിൽ നാലുപാടും
നൽഗോപുരദ്വാരമുഖത്തിലെല്ലാം
വൎണ്ണങ്ങൾ കോലും മറയാൻ നേരാം-
വൎണ്ണം വഹിക്കുന്നിതു നാൻമുഖത്വം ൧൧

താരാപഥത്തോളമുയൎന്നസൌധ-
ദ്വാരാഗ്രഭാഗത്തു ഹിമാംശു താനും
ആരാൽ മഴക്കാറുമണഞ്ഞിടുമ്പോൾ
മാരാരിയെപ്പോലിതു ഭംഗിതേടും. ൧൨

അന്തഃപുരസ്ത്രീജന ലോചനത്തിൻ
കാന്തത്തിനെച്ചെന്നു ജയിച്ചുപോരാൻ
ചെന്താമരപ്പൂക്കൾ കിടങ്ങിലെല്ലാം
പൊന്തുന്നു സാലത്തെ വളഞ്ഞിതിങ്കൽ. ൧൩

വൃന്ദാരകേന്ദ്രന്റെ പുരത്തിനൊപ്പം
മിന്നുന്ന സാകേതപുരാന്തികത്തിൽ
നന്നായ് വിളങ്ങും സരയൂനദിക്കും
മന്ദാകിനിക്കും ചെറുതല്ല സാമ്യം. ൧൪

ദിവ്യത്വമാൎന്നോരിതിലുള്ള തീൎത്ഥം
സേവിച്ചിടുന്നു പല ജീവജാലം
മാലിന്യമെന്ന്യേ മഹിതംപ്രസാദം
കോലും മഹാത്മാക്കൾനിഷേവ്യരത്രേ. ൧൫

പ്രജാധിപൻകാശ്യപനിപ്പുരത്തിൽ
സുജാതയാമിന്ദുമതീവയററിൽ
അജക്ഷമാവല്ലഭസൂനുവായി
ബ്ഭജിച്ചുപോൽപങ്ക്തിരഥാഭിധാനം ൧൬

മനുസ്മൃതിക്കൊത്തൊരുധർമ്മമെല്ലാ-
മനുസ്മരിച്ചിപ്പുരമാസമന്താൽ
ഭരിച്ചിതപ്പംക്തിരഥക്ഷിതീശൻ
പരത്തിനൽകീർത്തിജഗത്തിലെല്ലാം. ൧൭

ദാരിദ്ര്യമില്ലീതികളില്ലനാട്ടിൽ
ചൌര്യപ്രവൃത്തിക്കവകാശമില്ല
കൈക്കാണവുംകോഴയുമില്ലപൌരർ-
ക്കേക്കാലവും മംഗലമേകി ഭൂപൻ. ൧൮

ചൊൽക്കൊണ്ട കൌസല്യയുമക്കൃശാംഗി
കൈകേയിയും സൌമ്യ സുമിത്രതാനും
ദാരങ്ങളായുന്ന നൃപന്നുദാര-
സാരം സ്വശക്തിത്രയമെന്നപോലെ. ൧൯

സന്താനമില്ലാഞ്ഞൊരുനാൾനരേന്ദ്രൻ
മന്ത്രീശ്വരന്മാരെവിളിച്ചുടക്കൽ
മന്ത്രിച്ചു വല്ലായ്മയശേഷമപ്പോൾ
തന്ത്രജ്ഞരോരോന്നറിയിച്ചുപായം. ൨൦

എട്ടാമനാം മന്ത്രി സുമന്ത്രനപ്പോൾ
സാഷ്ടാംഗപാതം നൃപനേ നമിച്ചു്
ഉണർത്തിനാൻ പണ്ടു സനൽകുമാരൻ
മുനീശ്വരൻ ചൊല്ലിയകാര്യസാരം. ൨൧

പരിഗ്രഹിച്ചിട്ടു സുമന്ത്രവാക്യം
നരേന്ദ്രനങ്ഗേശ്വരനാളയച്ചു്
പെരുത്ത കൌതൂഹലമാർന്നുവേഗം
വരുത്തി വൈഭാണ്ഡകനെപ്പുരത്തിൽ. ൨൨

വസിഷ്ഠരോടിക്കഥയാദ്യമേ താൻ
വചിച്ചിതിൻ തിച്ച്യറിഞ്ഞശേഷം
വരിച്ചു വൈഭണ്ഡകനോടു ഭൂപൻ
വരിഷ്ഠമാം നന്ദനകാമയാഗം. ൨൩

സത്രത്തിനായ്' വേണ്ട സഹായകമ്മം
ധാത്രീപതിക്കേകണമെന്ന മട്ടിൽ
പ്രത്യക്ഷമായ്വന്നു വസന്തമപ്പോ-
ളുദ്യാനഭൂവിങ്കലുപേതമോദം. ൨൪

സംശോകനാം ഭൂമിപതിക്കു തൻപേർ
വിശങ്കമേകുന്നതിനെന്ന പോലെ
വിശേഷപുഷ്പങ്ങൾ ശിരസ്സിലേന്തി-
ട്ടശോകവൃക്ഷങ്ങൾ വിളങ്ങിയെങ്ങും. ൨൫

ചുമന്ന പുത്തൻ തളിർ നാലുപാടും
ചുമന്നു തൻ പേരിനടുത്തകൃത്യം
സ്വാന്നു ചെയ്യേണ്ടതിനാശയോടും
നിരന്നു നില്ലെസ്സഹകാരസംഘം. ൨൬

മഖം ഭുജിപ്പാനെഴുനള്ളുമംബാ-
സഖന്റെ പൂജയ്ക്കുതകീടുവാൻ പോൽ
പ്രകാണ്ഡമൊക്കെപ്പൂത്തുപുഷ്പമേന്തി-
സ്സകണ്ണികാരം സുതരാം വിളങ്ങീ. ൨൭

മാനം വളത്തുന്ന മഖോത്സവത്തേ
മേനിപ്പെടുത്താനൊരു ലക്ഷദീപം
സ്തംഭങ്ങളിൽ തത്ര കൊളുത്തിയോണം
ചാമ്പേയവൃം മൊട്ടുകളിട്ടുനിള്ളെ. ൨൮

ധരാമണാളന്റെ ഗുണത്തെ വാഴ്ത്തും
ദ്വിരേഫവന്ദിപ്രകരത്തിനുണ്മാൻ
മരന്ദമേന്തിട്ടു മലർക്കുടത്തിൽ
സരോരുഹപ്പൊയ്കയുമുല്ലസിച്ചു. ൨൯

അംഭസ്സു നിഷ്കല്മഷമാക്കുവാനായ്
കുംഭോത്ഭവൻ ചൊല്ലിയയച്ചപോലെ
സംപ്രീതനായ് ചന്ദനപർവ്വതോത്ഥൻ
ഡിംഭാനിലൻ വന്നിഹ വീശി മെല്ലെ. ൩൦

മഖത്തിനങ്ങെത്തിയ നാരദൻതൻ
കരത്തിൽ മേവുന്നൊരു വീണപോലെ
വിശുദ്ധമായിട്ടു മുഴങ്ങിമാമ്പൂ
രസത്തിനാലക്കളകണ്ഠകണ്ഠം. ൩൧

വിശാംഭരാവല്ലഭനശ്വമേധം
വിസ്താരമായിട്ടു കഴിച്ചശേഷം
പുത്രീയസത്രം നിറവേറുവാനാ-
യർത്ഥിച്ചുശാന്താപതിയോടുധന്യൻ. ൩൨

പാകാരിമുൻപായ നിലിമ്പലോകം
യാഗാംശമൻപോടു പരിഗ്രഹിപ്പാൻ
ഋകാമുകൻ തന്റെ മഖാന്തരാളേ
ലോകേശനോടും ദ്രുതമാഗമിച്ചു. ൩൩

സർവ്വംസഹാദേവിയരക്കർകാട്ടും
ഗർവ്വം സഹിപ്പാനരുതായ്കയാലേ
നിർവ്വേദഭാരത്തൊടു ചെന്നുനിന്നാ-
ഗ്ഗീർവ്വാണസങ്ഘേ വിധിയോടുചൊന്നാൾ. ൩൪

പുലസ്ത്യപൌത്രാദിമ ദുഷ്ടരക്ഷോ-
ബലത്തിനാലേറെവലഞ്ഞഹോ! ഞാൻ
വിലേശയശ്രേഷ്ഠനമിന്നു ഞാനാം
ലലാടപുണ്ഡ്രത്തെ വെടിഞ്ഞിടാറായ് ൩൫

കൎമ്മങ്ങളൊട്ടുകഠ കുറഞ്ഞു ലോകേ
ധൎമ്മങ്ങളും കാട്ടുകരേറി കഷ്ടം!
ശൎമ്മംവിനാ ദിക്കരിവീരരെട്ടും
മൎമ്മങ്ങൾ ഭേദിച്ചുഴലുന്നു പാരം. ൩൬

ഠരംമട്ടിലുണ്ടായൊരു ദുർവിപാകം
നേരിട്ടു വൎദ്ധിച്ചതു കാരണത്താൽ
നാളൊട്ടു പൊയ്പോയിഹ കാലവൎഷം
പെയ്യാതെ മേഘങ്ങളു മെത്രകഷ്ടം! ൩൭

കുലാംഗനാവൃന്ദവുമപ്സരസ്ത്രീ-
കുലങ്ങളും വിപ്രരുമാൎത്തിമൂലം
നിലത്തു തൂകുന്നൊരു ബാഷ്പവൎഷം
ഫലിച്ചിടുന്നില്ല മഴയ്ക്കുതുല്യം. ൩൮

കഷ്ടം ബഹുവ്രീഹിതയെന്നെ വേർപെ-
ട്ടൊട്ടേറെനാളായി മുഷിഞ്ഞ മട്ടിൽ
സ്വൎഗ്ഗത്തിലെ“ദ്ദാനവവൈരി”യെന്നാ-
വാക്കിങ്കലുൾപ്പെട്ടു ലയിക്കുമാറായ് ൩൯

ഇത്ഥം നമുക്കിങ്ങു പലേവിധത്തിൽ
സിദ്ധിച്ച ദണ്ഡങ്ങളുണൎത്തിനേൻ ഞാൻ
ചിത്തേ വിചാരിച്ചിവിടന്നു മേലാൽ
കൎത്തവ്യമെന്തെന്നു വിധിക്കവേണം. ൪൦

വിധിക്കു മേലായ് പുനരൊന്നുമില്ലാ-
വിധിക്കുപാൎത്താലഴിവില്ല തെല്ലും
വിധിച്ചിടും മാനുഷനെന്നു മുന്നെ
വിധിച്ചവൎക്കിവിടന്നു തന്നേ. ൪൭

ഹാഹാ! മനുഷ്യാവലിയോൎത്തുകണ്ടാ-
ലാഹാരമത്രേ രജനീചരൎക്ക്
മോഹാതിരേകത്തൊടു ചെന്നെതിൎപ്പോൻ
ദേഹാഭിമാനം വിടുമന്നുതന്നെ. ൪൮

വല്ലായ്മയെന്തെങ്കിലുമുള്ളകാല-
ത്തല്ലാതെകണ്ടീശ്വരനാമധേയം
തെല്ലെങ്കിലും ചേതസി ചിന്തചെയ്യു-
ന്നില്ലെന്നതെല്ലാരിലുമുള്ളതത്രേ. ൪൯

അംഭോജജന്മാവിതു കേട്ടനേരം
സംഭ്രാന്തിയുൾക്കാമ്പിലുയൎന്നു പാരം
അംഭോജനാഭൻെറ പദാരവിന്ദം
കുമ്പിട്ടുണൎത്തിക്കണമെന്നുറച്ചു. ൫൦

നാലാനനൻ ദേവകളോടുമേററം
മാലാൎന്നുനില്ക്കുന്ന ധരിത്രിയോടും
നീലാമണാളൻെറ നിവാസമാമ-
പ്പാലാഴിതൻ തീരമണഞ്ഞുവേഗം. ൫൧

ബാലാൎക്കകോടിപ്രഭമാം കിരീട-
ജാലാകലാപത്തൊടുമാനനത്തിൽ
കോലും ചിരിച്ചന്ദ്രികയോടുമപ്പോൾ
നീലാളിവൎണ്ണൻെറ വപുസ്സു കണ്ടാൻ. ൫൨

കാറൊത്ത നൽക്കാന്തി കലൎന്ന കണ്ണൻ
മാറത്തണിഞ്ഞുള്ളൊരു മാല്യഗന്ധം
പാരിത്തടഞ്ഞൂൎമ്മികളാലിളക്കാ-
റേറെത്തരംപോലവരെത്തലോടീ. ൪൭

സഹസ്രപത്രോത്ഭവനാദിയാമ-
മ്മഹാസമാജം പുരുഭക്തിപൂൎവ്വം
മഹാമുനീന്ദ്രൎക്ക മദൃശ്യനാകും
മഹാപുമാനെ പ്രണമിച്ചുവേഗം. ൪൮

മന്ദസ്മിതംകൊണ്ടു പയഃപയോധി-
ക്കനിദ്രധാവല്യനിറം നിറച്ച്
നന്നായ് കടാക്ഷിച്ചു മുകുന്ദനേവം
വൃന്ദാരകന്മാരൊടുരച്ചിതപ്പോൾ. ൪൯

ഹേഹേവിധേ! വിണ്ണവർനാഥ! യുഷ്മൽ-
ഗേഹേ വിപത്തീയിടെയെന്തു? ചൊൽക
ഈവണ്ണമെല്ലാവരുമൊത്തുചേൎന്നി-
ട്ടീവന്നയാത്രയ്ക്കു വിശേഷമെന്തു?. ൫൦

നാരായണൻതൻ മൊഴികേട്ടനേരം
പാരം പ്രമോദിച്ചു നിലിമ്പലോകം
സ്ഫേരാസ്യനാം മാധവനോടു,കമ്പി-
ട്ടോരോന്നു ധാതാവറിയിച്ചുപിന്നെ. ൫൧

ഞങ്ങൾക്കു സന്താപമൊഴിപ്പതിന്നാ-
യങ്ങുന്നു നിഷ്കൃഷ്യയോടിങ്ങിരിക്കേ
മങ്ഗല്യസിദ്ധിക്കു മടക്കമെന്തോ-
ന്നിങ്ങെത്തുവാനുള്ളതു ദീനബന്ധോ!. ൫൨

മാത്സൎയ്യമേറും പിശുനൎക്കുപോലും
വാത്സല്യമുൾക്കൊണ്ടമൃതം കൊടുപ്പാൻ
ഉത്സാഹിയാം നിന്തിരുമേനി പിന്നെ
ത്വത്സേവകൎക്കെന്തു കൊടുക്കയില്ല?. ൧൨

നികൃഷ്ടമായുള്ള മൃഗസ്വരൂപം
പ്രകൃഷ്ടനാമങ്ങു ധരിച്ചു മുന്നേ
ജഗൽപ്രഭോ! മൂന്നടി മണ്ണുവാങ്ങാൻ
പ്രകാമദൈന്യത്തൊടിരന്നു പിന്നെ. ൧൩

അയോഗ്യമാമിത്തൊഴിലിജ്ജനത്തെ-
പ്പുലൎത്തുവാൻ ചെയ്ത ചരിത്രമോൎത്താൽ
നിജാശ്രിതന്മാൎക്കു ഗുണം വരുത്താൻ
സഹിച്ചിടും സത്തുകൾ സങ്കടത്തെ. ൧൪

അന്നന്നു ചേരുന്ന വിപത്തൊഴിപ്പാൻ
സന്നദ്ധനായുള്ള ഭവാനെ നിത്യം
വണ്ണൊന്നു കൂപ്പാത്ത കൃതഘ്നജാതി-
ക്കൊന്നാംതരക്കാരിഹ ഞങ്ങളെല്ലാം. ൧൫

ഇന്നന്ദികേടിന്റെ ഫലങ്ങൾ താനേ
വന്നിങ്ങകപ്പെട്ടടിയത്തിനെല്ലാം
ഇന്നും ഭവാനോടതുണൎത്തുവാനാ-
യൊന്നിച്ചിവണ്ണം വിടകൊണ്ടു ഞങ്ങൾ. ൧൬

ദ്രോഹം പ്രവൎത്തിച്ച ജനത്തെയും ന-
ന്മാഹാത്മ്യമേറുന്ന മഹാശയന്മാർ
പാദാന്തികം പിന്നെയുമാശ്രയിച്ചാ-
ലൌദാൎയ്യമോടങ്ങു ഭരിച്ചുകൊള്ളും. ൧൭

ഇക്കണ്ട ഞങ്ങൾക്കു മലങ്ഘ്യമാകും
ചൊല്ക്കൊണ്ട ലങ്കാപുരി പങ്ക്തികണ്ഠൻ
ഉൾക്കണ്ഠിതൻ ജ്യേഷ്ഠനെ വെന്നു വേഗാൽ
നിഷ്കണ്ടകൻ വാണു ഭരിച്ചിടുന്നു. ൫൯

ആചാരവിദ്വേഷികളായ ദുഷ്ട-
ക്കാചാര്യനായുള്ള നിശാചരേന്ദ്രൻ
ഭൂചക്രവാളം മുഴുവൻ മുടിച്ചാൻ
നീചപ്രവൃത്തിക്കിതു നല്ല കാലം. ൬൦

ആയോധനം ചെയ്തു ദശാസ്യനോടു-
ണ്ടായാസമാർന്നാശ്രയഹീനരായി
പായും സുരന്മാർശരണം ലഭിപ്പ-
തീയർക്കപുത്രന്റെ പുരത്തിൽമാത്രം. ൬൧

കരുത്തനാം രാവണനാത്തരോഷം
മൃധത്തിനായിന്ദ്രനൊടേററശേഷം
പെരുത്ത കണ്ണീരി"ലുപേന്ദ്ര! വജ്രാ"-
യുധത്തിനെച്ചുട്ടു തുകച്ചു ശക്രൻ. ൬൨

ലങ്കേശപുത്രന്റെ ബലത്തിനാലാ-
തങ്കംവളർന്നിട്ടു വലാന്തകന്നു്
സംക്രന്ദനത്വം പരമീയിടയ്ക്കോ
സംപ്രാപ്തമായൊള്ളു ദയാപയോധേ! ൬൩

അന്നം കഴമ്പാമിഷമെന്നിതെല്ലാ-
മന്നന്നൊരുക്കീട്ടു പചിപ്പതിന്നായ്
എന്നും മടപ്പള്ളിയിലഗ്നിദേവൻ
ചെന്നാശു ഭരിപ്പേററു മടച്ചിടേണം. ൬൪

വാട്ടംവിനാ കല്പകവൃക്ഷമെല്ലാം
ദുഷ്ടൻചുവട്ടോടെ പറിച്ചവൻെറ
തോട്ടത്തിൽ നട്ടാനതു നാകിലോകം
വാട്ടം പിഴയ്ക്കാതെ നനയ്ക്കവേണം. ൩൫

തണ്ണീരുകൊണ്ടും സുരനാരിമാർതൻ
കണ്ണീരുകൊണ്ടും വളരും മരത്തിൽ
അന്നന്നു വാടുന്ന സുമങ്ങൾ പോലും
മന്ദാനിലൻ വീഴ്ത്തുകിലുണ്ടനത്ഥം. ൩൬

നായാട്ടു നീങ്ങീട്ടു വിയത്തുവാടി-
സ്സായാഹ്നകാലത്തവനങ്ങു വന്നാൽ
വീശിത്തണുപ്പിക്കണമാശുഗൻപോയ്
മോശത്തരം പററുമതല്ലയെങ്കിൽ. ൩൭

ആവശ്യമുണ്ടായിവരുമ്പഴോരോ-
പ്രാവശ്യമോരോവിധമാഭയോടും
സൂർയ്യേന്ദുഗോളങ്ങളുദിച്ചിടാഞ്ഞാൽ
പാരം കുഴപ്പത്തിൽ വരുംകലാശം. ൩൮

ഒട്ടേറെയെന്തിന്നു പറഞ്ഞിടുന്നി-
ങ്ങൊട്ടേറെ വാഗ്വൈഭവമില്ലതാനും
മുട്ടാളനാംപങ്ക്തിമുഖാഗ്നിചുട്ടു
പൊട്ടിക്കുമാറായി ജഗത്തശേഷം. ൩൯

മത്ത്യൻെറ കൈപ്പെട്ടു മരിച്ചിടാത-
ന്നക്തഞ്ചരന്നില്ലൊരു നാശമെന്നും
വക്തവ്യമീ ഞങ്ങളുണത്തി, മേലാൽ
കത്തവ്യമെല്ലാമിവിടേയ്ക്കുതന്നെ. ൪൦

മനുഷ്യജന്മത്തെയെടുത്തു വേഗാ-
ലിനിബ്ഭവാൻ രാക്ഷസവംശമെല്ലാം
ഹനിച്ചുപാലിക്കണ മിജ്ജനത്തെ-
ക്കനത്ത കാരുണ്യഗുണാംബുരാശേ. ൧൧

വിരിഞ്ചനോതും മൊഴി കേട്ടനേരം
മുരാന്തകൻ ദീനജനാനുകമ്പീ
ചിരിച്ചു പദ്യെസ്സദയം കുറഞ്ഞോ-
ന്നരച്ചു ലോകേശനൊടിപ്രകാരം. ൧൨

തെല്ലും മനോവേദന വേണ്ട നിങ്ങൾ-
ക്കെല്ലാം മതംപോലെ നടത്തിവയ്ക്കൻ
പൊല്ലാപ്പുകാട്ടുന്നൊരു ദുഷ്ടരൊട്ടു-
ക്കില്ലാതെയാമാശു ഭയപ്പെടായ്കിൻ. ൧൩

ജനിക്കുവൻ പങ്ക്തിരഥക്ഷിതിക്ഷി-
ത്തനൂജനായുത്തര കോസലത്തിൽ
ഹനിക്കുവാൻ കൌണപരെത്തദാമൽ-
ക്കനിഷ്ഠരായ് മൂവരുമുത്ഭവിക്കും. ൧൪

പടക്കളത്തിങ്കലെനിക്കുവേണ്ടി-
ത്തുണയ്ക്കുവാൻ ദേവകദംബമെല്ലാം
മനക്കരുത്തോടു മഹീതലത്തിൽ
പിറക്കണം മർക്കടവീരരായി. ൧൫

പീതാംബരൻ ദേവകളോടിവണ്ണ-
മോതിക്കടാക്ഷിച്ചു മറഞ്ഞുമെല്ലേ
ഖേദംവിനാ നാൻമുഖനും നിലിമ്പ-
വ്രാതങ്ങളും പൂക്കു നിജം നിവാസം. ൧൬

വിരിഞ്ചിയും പിന്നെയുരച്ചു,ദേവോൽ-
ക്കരത്തെ നോക്കീട്ടിനിനിങ്ങളാലെ
പരാക്രമംക്രൂടിയ മക്കളെഴുംഭൂ-
ധരാതലത്തിങ്കലുദിക്കവേണം. ൨൯

പണ്ടിജ്ജഗൽസൃഷ്ടി തുടങ്ങിയപ്പോ-
ളുണ്ടായ പുത്രന്മമ ജാംബവാനും
ഒത്താശ വേണ്ടുന്നതവൎക്കു ചെയ്യാ-
നൊത്താശയോടിപ്പൊഴുമുണ്ടുഭൂവിൽ. ൩൦

ലോകേശനേവമരുൾചെയ്ത നിയോഗമെല്ലാം
നാകേശനാദി സുരസംഹതി സമ്മതിച്ചു
ശ്രീകേശവന്നവി ശങ്കയിലിണ്ടലില്ലാ-
തേകീടുവാൻ കപിബലത്തെയുളാക്കിവിട്ടു. ൩൧

ഉഗ്രക്കേറുന്നൊരു ബാലിയെസ്സുരവരൻ
സുഗ്രീവനെസ്സൂൎയ്യനും,
യോഗ്യന്മാൎക്കൊരു രത്നമായ ഹനുമാൻ ത-
ന്നെജ്ജഗൽപ്രാണനും,
സൃഷ്ടിച്ചാർ, ബഹുവാനരപ്പടയെ മ-
റ്റുള്ളോരുവാനോക്കളും.
ശിഷ്ടന്മാരവരേവരും പ്രതിദിനം മോ-
ദിച്ചുമേവീടിനാർ ൩൨

ഒന്നാം സൎഗ്ഗം സമാപ്തം.

# രണ്ടാം സൎഗ്ഗം.

സത്തമൻ ദശരഥൻ നടത്തുമ-
പ്പുത്രകാമയജനാന്തരേ തദാ
തീയിൽ നിന്നൊരു പുമാനുദിച്ചുയ-
ന്നാശു, യാജകകതൂഹലത്തൊടേ. ൧

അച്യുതാംശമകമേ വഹിക്കയാ-
ലപ്പുമാനമതിമാത്ര ദുൎഭരം
സ്വൎണ്ണപാത്രഗതമായ പായസം
രണ്ടുകൈയിലുമെടുത്തു നിന്നുതേ. ൨

"ഹേ മഹീശ! തനയാൎത്ഥിയാം ഭവാൻ
ഹേമപാത്രമിതിലുള്ള പായസം
ക്ഷേമമേറുവതിനേററുവാങ്ങി നൽ-
സ്സോമബിംബമുഖിമാൎക്ക നൽകെടോ!." ൩

എന്നുരച്ച പുരുഷന്റെ കൈയിൽ നി-
ന്നന്നൃപേശ്വരനതേററു വാങ്ങിനാൻ
മന്ഥനാലമരപാലനബ്ധിയിൽ-
പ്പൊന്തി വന്ന സുധയെ ഗ്രഹിച്ചപോൽ. ൪

രാജവൎയ്യസുതനായ് പിറക്കുവാ-
നിപ്രപഞ്ചജനകൻ കൊതിക്കയാൽ
പൂജ്യനാം ദശരഥന്നു വന്നൊരി-
ബ്ഭാഗ്യമന്യപുരുഷൎക്ക ദുൎല്ലഭം. ൫

പിന്നെ മന്നനിരുഭാര്യമാർക്കുമാ-
യൊന്നുപോലെ വകയിട്ടു പായസം
തന്നിളം പ്രഭകളേ നഭസ്സിലും
മന്നിലും കതിരവൻ വിടുന്നപോൽ. ൬

കോസലാത്മജയിലേറെ മാനവും
കേകയാത്മജയോടുററ രാഗവും
കൂട്ടമറ്റദശരഥൻ സുമിത്രതൻ
കാംക്ഷിതത്തെയവർമൂലമേകിനാൻ. ൭

തുല്യബുദ്ധി തിരളും പതിക്കെഴും
വാഞ്ഛിതത്തെയറിയുന്ന കാന്തമാർ
തമ്മിലോത്തു വിഭജിച്ചു പായസം
മാഗധിക്കു മടിവിട്ടു നല്കിനാർ. ൮

പണ്ടിരുന്നപടിയസ്സപത്നിമാർ
രണ്ടുപേരിലുമഭേദബുദ്ധി താൻ
പൂണ്ടു വാണിതവൾ മത്തദന്തിതൻ
ഗണ്ഡഭിത്തിയുഗളത്തിൽ വണ്ടുപോൽ ൯

സൽപ്രജാർത്ഥമമരാംശഭൃതമാം
ഗർഭമേററിതവർ മൂവരും ക്രമാൽ
പാർത്തനീരമമൃതാഖ്യ ചേർന്നിടും
സൌരനാഡികൾ ധരിച്ചിടുന്നപോൽ. ൧൦

ദേവനേകനവനന്നനേകനായ്
മേവി രാജമഹിഷീ ജനോദരേ
പങ്കമററു തെളിയും ജലത്തിലാ-
ത്തിങ്കളിൻ കല വിളങ്ങിടുന്ന പോൽ. ൧൧

ഒന്നുപോൽ പ്രജകളെബ്ഭരിക്കയാ-
ലൊന്നിനൊന്നു വിളറിച്ചമ,ഞ്ഞവർ
ഈവലുവാൻ പൊതി നിരന്നു നിന്നിട്ടും
ശാലി തന്നഴകൊടേ വിളങ്ങിനാർ. ൰൪

അച്യുതൻ കലയകത്തിരിക്കയാ-
ലുച്ചലിച്ചൊരു കളായകാന്തി പോൽ
കൊച്ചുരോമനികരങ്ങൾ കുക്ഷിമേൽ
മെച്ചമായ് വിലസിവന്നു മെല്ലവേ. ൰൫

പൊൻകുടത്തൊടിടയുന്ന പോർമുല-
യ്ക്കുങ്കമായി വിലസുന്ന മൊട്ടുകൾ
മങ്കമാരുടെ കരിങ്കചത്തിനാ-
തങ്കമേകുവതിനന്നിരുണ്ടു പോൽ. ൰൬

താണിതന്നു തരളായതാക്ഷിമാ-
ൎക്കണിലുള്ള രുചിയെന്നിരിക്കിലും
ഏറിവന്നു മനതാരിലാഗ്രഹം
ചോറൊഴിച്ചിതരസാധനങ്ങളിൽ. ൰൭

കമ്പവീണു വരവേന്നതാങ്ഗിമാ-
ൎക്കമ്പരന്നഴിയുമാടയെപ്പൊഴും
മുൻപിലെപ്പതിവിലും പതിഞ്ഞുപോൽ
വെമ്പലൊക്കെയടനത്തുടച്ചയിൽ ൰൮

ദാഹമേറുമിഹ ഭൂമിയിൽക്ഷണം
മോഹമാന്നു തടിപോൽ കിടന്നിട്ടും
ദേഹമൊക്കെയൊരുപോൽ വിയത്തിട്ടും
സ്നേഹവാക്ക സഖിമാരുരച്ചിട്ടും. ൨൰

മേനിപൂണ്ട മൃദുമേനിയെങ്കിലും
ഗ്ലാനികൊണ്ടു മിഴിതാണുപോയിപോൽ
മാനിനീമണികളന്നു മണ്ണുതാൻ
തിന്നമന്ദമറിയാതൊരുത്തരും. ൭൮

വ്യക്തമാ,യവയവങ്ങളിൽത്തുലോം
നൽതമാലനിറമാം ഞരമ്പുകൾ,
ചിത്തവൃത്തി പലതായ് പലപ്പൊഴും;
നിദ്രയും മടിയുമന്നു സഖ്യമായ്. ൭൯

ശാൎങ്ഗനാന്ദക സുദൎശനങ്ങളെ-
പ്പൂണ്ടു ചെറുചെറുതായ പൂരുഷർ
സ്വപ്നവേളയിലടുത്തു തങ്ങളെ-
ക്കാത്തുനില്പതവർ കണ്ടു കൌതുകാൽ. ൮൦

തങ്കവൎണ്ണമിയലുന്ന തൂവലിൻ
ഭംഗി വാനിൽ നിവിരെപ്പരത്തിയും
ഉൗക്കൊടമ്മുകിലിനെത്തടഞ്ഞുപോം
പക്ഷിരാജനവരെ ധരിച്ചുപോൽ. ൮൧

വള്ള മാറിൽ നിറമാൎന്ന കൌസ്തുഭ-
ക്കല്ലിനുള്ള വടിവേന്തിയാദരാൽ
പത്മമാം വിശറിയെദ്ധരിച്ചൊര-
പ്പത്മ വന്നുപചരിച്ചു നിന്നുപോൽ. ൮൨

നാകലോക നദിയിൽ കുളിച്ചു ന-
ല്ലാഗമാൎത്ഥമറിവുള്ള യോഗികൾ
ബ്രഹ്മചാരികളടുത്തൊരേഴുപേർ
നില്പതും സപദി കണ്ടു നിദ്രയിൽ. ൮൩

സ്വപ്നവാർത്തയിതു ഭൂപതീന്ദ്രനാ-
മംഗലഗാത്രികൾ മൊഴിഞ്ഞു കേൾക്കവേ
ലോകനാഥഗുരുവായ് ഭവിക്കിൽ ഞാൻ
കേമനെന്നൊരഭിമാനമാർന്നു പോൽ. ൨൪

ധർമ്മശാലി ധരണീപുരന്ദരൻ
കർമ്മശാസ്ത്രവിധിപോലനന്തരം
നന്മയോടു ശുഭകർമ്മമൊക്കയും
ശർമ്മപൂർത്തി വരുവാൻ നടത്തിനാൻ. ൨൫

ചാന്ദ്രമാസനവകം തികഞ്ഞിത-
ച്ചന്ദ്രബിംബമുഖിമാർക്കു ഗർഭവും
കൈടഭാരികരുണാബലത്തിനാൽ
കൂടിയന്നു ശുഭലക്ഷണങ്ങളും. ൨൬

തുംഗരാശികളിലഞ്ചു ഖേചരം
ഭംഗമേകുവതിനേഴിൽ മംഗലൻ
ആർദ്രത്തിലമൃതാംശുവോടു ചേ-
ർന്നംഗിരസ്സുമൊരു യോഗമാർന്നു പോൽ. ൨൭

കർമ്മശക്തി വഴിപോലെ നൾകുവാൻ
കർമ്മസാക്ഷി ഭഗവാനുമപ്പൊഴേ
കർമ്മഭാവമതിലാണ്ടു ഭൂപസൽ-
കർമ്മവൈഭവവശാലുയർന്നുപോൽ. ൨൮

പുഷ്യവാരമദിതിക്കു മുഖ്യമാം
താരവും നവമിയും കലർന്നനാൾ
ഭൂമിഭൃന്മഹിഷിമാരിൽ മൂത്തവൾ-
ക്കാമനസ്യ മുളവായി വന്നുപോൽ. ൨൯

മണ്ടി മണ്ടി മലരിൻ മണങ്ങളേ
കൊണ്ടടിച്ചു പവനൻ സമാനനായ്
നിന്നലഞ്ഞുലകിലന്നു സൂതികാ-
മന്ദിരത്തിലുമണഞ്ഞു മന്ദമായ്. ൩൦

കാറൊഴിഞ്ഞു കമലേഷ്ട കാമുക-
ന്നേറിവന്നൊളികളപ്പൊഴൊക്കയും
വംശവത്സലതയോ? ദശാസ്യനിൽ
സംശയം കുറകയോ? മഹാത്ഭുതം. ൩൧

പേരിനാലപകടങ്ങൾ വല്ലതും
കൈവരാതമരുവാൻ കബന്ധവും
ശുദ്ധമായ്; പുകയൊഴിഞ്ഞു വല്ലപോ-
ലുജ്ജ്വലിച്ചു യജനാഗ്നിയും തദാ. ൩൨

മന്നവൻ മഹിഷിമാരിൽ മുഖ്യയാം
കോസലാത്മജ ലഭിച്ചു പുത്രനേ
രാവിലോഷധി തമസ്സൊഴിച്ചിടും
നൽപ്രകാശനികരത്തെയെന്നപോൽ. ൩൩

സൂര്യവംശമണി ദീപമായ് പരം
തുല്യമറ്റൊളി കലർന്ന കുഞ്ഞിനാൽ
സൂതികാലയ വിളക്കിൽ വാണിടും
നൂൽത്തിരിക്കു തെളിവൊന്നു മങ്ങിപോൽ. ൩൪

പള്ള ചൊട്ടി മകനോടു കൂടെയ-
ത്തള്ള മെത്തയിൽ വിളങ്ങി നല്ലപോൽ
നീർ വരണ്ടൊരു നിലിമ്പവരോണിതൽ-
സൈകതേ സരസിജത്തൊടെന്നപോൽ. ൩൫

കണ്ണിണയ്ക്കു കുതുകം വളൎത്തപൊ-
ന്നുണ്ണിതന്നുടലുകണ്ടു തൽക്ഷണം
രാമനെന്നു ഭുവനൈകഭവ്യമാം
നാമധേയമുരചെയ്തു ദേശികൻ. ൩൬

പെററപോൽ ഭരതനെന്ന പുത്രനെ-
ത്തൊട്ടടുത്ത ദിനമങ്ങു കൈകയീ
ലക്ഷ്മിയെ പ്പെരിയ നീതിയെന്നപോ-
ലമ്മയെപ്പുരമലങ്കരിച്ചവൻ. ൩൭

വിദ്യ താനറിവുമൂററ താഴ്മയും
പെററിടുന്ന വിധമസ്സുമിത്രയും
ലക്ഷ്മണൻ പുനരരിഘ്നനെന്നര-
ണ്ടാത്മജാതരെയിരട്ട പെററപോൽ. ൩൮

ഭൂവിൽ വന്നു ഭഗവാൻ പിറക്കയാൽ
ദ്യോവുമിങ്ങവതരിച്ചു വന്നപോൽ
മങ്ഗലവും വ്യഥകളും വെടിഞ്ഞുസൻ-
മങ്ഗളം ധരണിയിൽ പ്പരന്നുതേ. ൩൯

രാവണൻ കണവരെക്കുമയ്ക്കയാ-
ലാവലാതിയൊടിരുന്ന ദിക്കുകൾ
നാലു ദേഹമൊടജൻ പിറന്നപോ-
താശ്വസിച്ചവിധമൂതി മാരുതൻ. ൪൦

രാവണൻെറ മകുടത്തിൽ നിന്നുടൻ
ചാരു മുത്തുമണിയെന്ന കൈതവാൽ
യാതുധാനകുലലക്ഷ്മിതന്നുടേ
ബാഷ്പവിന്ദു നിപതിച്ചു ഭൂമിയിൽ. ൪൧

പാൎത്ഥിവന്നു സുതജന്മസൂചകം
തൂൎയ്യഘോഷമതു ചെയ്യതിന്നഹോ!
നാന്ദിയായിഹ നഭസ്സിൽ മുന്നമേ
ദുന്ദുഭിധ്വനി മുഴക്കി വാനവർ. ൪൨

ജാതകൎമ്മമുഖമായ കൎമ്മമ-
ങ്ങാദരത്തൊടു നടത്തിനാൻ നൃപൻ
പുഷ്ടിയാൎന്നു ജനകന്റെ മുത്തൊടും
ധാത്രിമാർമുല കുടിച്ചുകുട്ടികൾ. ൪൩

വാരിജോത്ഭവസുതൻ വസിഷ്ഠനാ-
രാജപുത്രരെ വിധിക്കു തക്കപോൽ
ആദ്യമായുപനയിച്ചു പിൻപുതാൻ
വേദ്യവിദ്യകളശേഷമേകിനാൻ. ൪൪

ബാലകൎക്കു തനിയേ ഭവിച്ചസൌ-
ശീല്യസൌഷ്ഠവമൊരല്പശിക്ഷയാൽ
ഒന്നിനൊന്നധികമായ്; ഹവിസ്സിനാൽ
വഹ്നിയിൽ സ്സഹജമായ ദീപ്തിപോൽ. ൪൫

അക്കുമാരർ മുഷിയാതെ തങ്ങളിൽ
സ്വച്ഛമായ രഘുവിൻ കുലത്തിനെ
നല്ലരീതിയിൽ നിറുത്തി; നന്ദനേ
വന്ന കൂടിയൊരൃതുക്കളെന്നപോൽ. ൪൬

ഐകമത്യമൊരുപോലെയാകിലും
പ്രേമമേറിയതിനാലെ ലക്ഷ്മണൻ
രാമനോടു പിരിയാതെ നിന്നപോൽ
സാഹചൎയ്യമിളയോൎക്കു മാപ്തമായ്. ൪൭

രണ്ടുവീതമിട ചേൎന്ന ബാലക-
ൎക്കിണ്ടലില്ല മമതയ്ക്കൊരിക്കലും
വായുവഹ്നികളിണങ്ങി യോണവും
ചന്ദ്രനുംകടലുമെന്നപോലെയും. ൪൮

കാന്തിയും വിനയസമ്പ്രദായവും
മുന്തിനില്പൊരു നരേന്ദ്രബാലകർ
നാട്ടുകാരുടെ മനം കവൎന്നതേ
കാറണിഞ്ഞ ദിവസങ്ങൾ പോൽ ശുചൌ. ൪൯

നാലുവൎഗ്ഗമുടലോട്ടു മൂഴിയിൽ
തുല്യകാലമതിൽ വന്നുളായപോൽ
ഭൂപനാം ദശരഥന്റെയുണ്ണിമാർ
ശോഭപൂണ്ടനുദിനം മുതിൎന്നിതേ. ൫൦

കൈവെടിഞ്ഞവരുറക്കമേഴര-
യ്ക്കീശപാദസ്മരണമോടെണീറ്റുടൻ
ആത്മശുദ്ധി വഴിപോലെ ചെയ്തുകൊ-
ണ്ടാത്മകൃത്യമഖിലം കഴിച്ചിടും. ൫൧

പ്രാഹ്ണവേള കഴിയുമ്പൊഴുണ്ടുകൊ-
ണ്ടന്യബാലജനതാസമേതരായ്
കാവ്യനാടകവിനോദനങ്ങളെ-
ക്കൊണ്ടഹസ്സുകൾ കഴിച്ചു മിക്കതും ൫൨

ഗുസ്തിയും തടകളും കവാത്തുമാ-
യുദ്ധകൌശലമിതൊക്കെയും ക്രമാൽ
അഭ്യസിച്ചഥ വയസ്യരോടുചേ-
ൎന്നിക്കണക്കനുദിനം നടന്നിടും. ൫൩

രാജമൌലിനടുനായകത്തിന-
പ്രശ്രയം പെരികെയുള്ള ബാലകർ
ആഴിപോലെ സുഗ്ഗുണാസ്വരൂപമാം
മുത്തുചേൎത്തതിതരാം കൃതാൎത്ഥരായ്. ൪൮

ഇത്ഥം പലാശനിരയായ സമിത്തശേഷം
യുദ്ധാദ്ധ്വരത്തിൽ വഴിപോലെദഹിപ്പതിന്നായ്
അഗ്നിത്രയത്തോടുളവായ ചിദഗ്നിയേവം
വൎദ്ധിച്ചുകോസലമഹാരണിയിങ്കൽമോദാൽ ൪൯

നിശാചരപ്രകരമനോരഥാഗ്നി മങ്ങി
ദിശാംമുഖം മുഴവനു മൊന്നുപോൽ വിളങ്ങി
കുശാസനം നരപതി വേണ്ടപോൽ തുടങ്ങി
കുശാസനേമുനികൾതപസ്സിനായൊരുങ്ങി. ൫൦

തണ്ടേറും ധൎമ്മജാന്വയത്തിനെയമ-
ൎത്തീടുന്ന ശത്രുക്കളെ-
ക്കൊണ്ടേരാവണ ശക്തിയുംചതുരുപായ-
ച്ചേൎച്ചയാൽ നീതിയും
രണ്ടാൽ രണ്ടുഗുണിച്ച പാണികളൊട-
സ്സാക്ഷാൽസരോജാക്ഷനും
കൊണ്ടാടുംപടി നാലു വിഷ്ണുകലയാൽ
നന്ദിച്ചിതഭ്രമിപൻ.
രണ്ടാംസൎഗ്ഗം സമാപ്തം. ൫൧

രണ്ടാം സൎഗ്ഗം സമാപ്തം.



# മൂന്നാം സർഗ്ഗം.

---

പ്രശമിത ഹൃദയാർത്തിയായിടുന്ന-
ദ്ദശരഥമന്നവനാത്മമന്ദിരത്തിൽ
കുശലമൊടു വസിച്ചിടുന്ന നാളിൽ
കുശികസുതൻമുനി കാണ്മതിന്നു വന്നാൻ. ൧

അധികതര തപോബലങ്ങളെക്കൊ-
ണ്ടധിഗതമായൊരു വർണ്ണവൈഭവത്താൽ
വിധുനികടമണഞ്ഞ നീലമേഘ-
സ്ഥിതിയെവഹിച്ചു വിളങ്ങി മാമുനീന്ദ്രൻ. ൨

കലിതവിവിധസർഗ്ഗഭേദനായു-
ജ്ജ്വലിതമനോഹര വൃത്തനാം മുനീന്ദ്രൻ
വിലസി നരവരന്റെ മുൻപിലേറ്റം
വിലപെറുമുത്തമകാവ്യമെന്നപോലെ. ൩

കൊടിയനിയമശാലിയെസ്സമീക്ഷി-
ച്ചുടനടി ചെന്നെതിരേറ്റു ഭൂമിപാലൻ
അടിയിണകഴുകിച്ചു ഭക്തിപൂർവ്വം
സ്ഫടികമഹാസന മേകിയങ്ങിരുത്തി. ൪

തനതുഗുരുവിനും കൊടുത്തു പീഠം
ജനപതിയുംപുന രാസനേ വസിച്ചാൻ
അനുപമഗുണമുള്ള സഭ്യരെക്കൊ-
ണ്ടനവധിപുണ്യമടഞ്ഞിതസ്സദസ്സും. ൫

നരപതിവരനങ്ങതിന്റശേഷം
പൃഥുവിനയത്തൊടുരച്ചു യോഗിയോടായ്
"പരമരിയ തപോനിധാനമാം നി-
ന്തിരുവടി തൻ വരവെന്ന ദൃഷ്ടയോഗം. ൬

അമലമതികളായ് വികാരമെല്ലാം
ക്ഷമയൊടുവിട്ടു ഭവാബ്ധിയെക്കടന്നു്
സമതയൊടു നിരാശരായ് നടക്കും
യമികളെയിങ്ങനെ കാണ്മവാൻ പ്രയാസം. ൭

അപരിമിത തപോബലങ്ങളെക്കൊ-
ണ്ടപരിമിതത്തിൽ വിളങ്ങിടും ഭവാന്മാർ
സപരിജനസമേതരായിടാനീ-
മപരിപൂജാതരതായ് വസിക്കയല്ലീ?. ൮

ഇതുപൊഴുതിവിടേക്കു വന്നതെന്തി-
ന്നുദവസിതം മമ ശുദ്ധമാക്കുവാനോ?
ചതിപെരുകിയ ദുർജ്ജനങ്ങളാല-
ങ്ങധികമസഹ്യതവല്ലതും ഭവിച്ചോ?." ൯

നരവരനുടെ നല്ലവാക്കു കേട്ടി-
ട്ടുരിയ കുതൂഹലമാൻ്റ കൗശികൻ താൻ
കരുണയൊടൊരനുഗ്രഹത്തെ നല്കീ-
ട്ടരുളി മനോരഥ മാദരത്തൊടെല്ലാം; ൧൦

സ്മൃതിയിലിവിടെനിന്നു തൊറെക്കുറ-
ത്തതികുതുകത്തൊടു നാടുവാണിരിക്കെ
മതിയിലസുഖലേശമിജ്ജനത്തി-
ന്നെതിരിടുകെന്നതരിപ്പമോർത്തു കണ്ടാൽ. ൧൧

അനുപമസുഖമെങ്കിലും നമുക്കി-
ങ്ങനുഭവസിദ്ധമുപദ്രവം കുറയ്ക്കാൻ
ഉചിതതരമുപായമോൎത്തുകണ്ടി-
ന്നജസുത! ഞാനതുരപ്പതിന്നു വന്നേൻ. ൧൨

കൊടിയതപമതിൻ ഫലങ്ങളിൽപ്പാ-
രുടയവനാറിലൊരംശമേകി നിത്യം
അടവിയിലമരും തപസ്വിമാരിൽ
പെടുമഴൽമന്നവർചെന്നൊഴിക്കവേണം ൧൩

യതികളുടെ തപസ്സിനെത്തടുപ്പാൻ
കൊതികലരുന്നൊരു ദുഷ്ടജന്തുജാതം
ദ്രുതമറുതിവരേണ്ടതിന്നുതാനി-
സ്മൃതിയരചൎക്കു വിധിച്ചു വേട്ടയാടാൻ. ൧൪

നരപതിയുടെനീതിയൊക്കെ നന്നായ്
പരിചയമുള്ള ഭവാനൊടായതെല്ലാം
പരമിഹ പറയേണ്ടതില്ലപക്ഷേ
വരുവതിനുള്ളൊരു കാരണം കഥിക്കാം. ൧൫

സുരപിതൃനികരപ്രസാദസിദ്ധി-
ക്കൊരുയജനത്തെ നടത്തിടുന്നു ഞങ്ങൾ
നരവര! തവസൂനുരാമനെക്കൊ-
ണ്ടതരമതിനെപ്പരിരക്ഷചെയ്കവേണം. ൧൬

രജനിചരവരൻ സുബാഹു, മാരീ-
ചനൊടൊരുമിച്ചവിടേയ്ക്കു വന്നു നിത്യം
രുധിരപലലഖണ്ഡവൃഷ്ടിയെക്കൊ-
ണ്ടധികമുപദ്രവ മേകിടുന്നു കഷ്ടം!. ൧൭

ശുചിതയെഴുമൊരാജ്യതർപ്പണത്താൽ
ശുചി സതതം വിലസുന്ന യജ്ഞവാടം
ശുചിയകലെ വെടിഞ്ഞ ദുർജ്ജനം, സം
കുചിതഹുതാശനമാക്കിവച്ചു കഷ്ടം!. ൧൮

അനുദിവസവുമഗ്നിതന്റെ ചൂടേ-
റ്റനവരതം പൊരിയും പലാശവൃന്ദം
അനലനുടെ മദം കുറയ്ക്കുതിന്നായ്
മനസി വിരോധമുദിച്ചെതിർത്തതല്ലീ?. ൧൯

എരിയുമൊരു മഹാനലന്റെ മദ്ധ്യേ
ചൊരിയുമസൃൿപ്രകരപ്രവാഹമേറ്റ്
തരളഹൃദയരായ് ചമഞ്ഞിതയ്യോ!
കരളു പറഞ്ഞിടുകല്ല ഞങ്ങളെല്ലാം. ൨൦

കുമതികളുടെ ശല്യമൊക്കെ നീക്കി
ട്ടിതുപൊഴുതെന്നുടെ യാഗരക്ഷ ചെയ്വാൻ
പുരുകൃപയൊടു രാമനെസ്സഖേ! നീ
ത്വരിതി സലക്ഷ്മണമങ്ങയയ്ക്കവേണം. ൨൧

സുതരിലധികവത്സലൻ മഹീശൻ
ശ്രുതിപരുഷം വചനം ശ്രവിച്ചനേരം
ഹൃദി വലിയൊരു ശല്യമേറ്റപോല-
സ്സഭയിലൊരക്ഷരമോതിടാതിരുന്നാൻ. ൨൨

ദിനകരകുലദേശികൻ വസിഷ്ഠൻ
മനസി വിശേഷമശേഷമോർത്തു കണ്ട്
ദശരഥനുടെ മുന്നിലിപ്രകാരം
വിശദമുരച്ചു നിഗൂഢമായ് സമസ്തം. ൨൩

നരവര! നിജമാനസേ വിഷാദം
കരുതരുതെൻമൊഴി കേൾക്ക സാവധാനം
സരസിജഭവ ശങ്കരാദിസേവ്യൻ
സരസിജലോചനനേഷ രാമചന്ദ്രൻ. ൨൪

അഹികുലപതി ലക്ഷ്മണൻ മഹാത്മാ
ഭരതനമക്കര പാഞ്ചജന്യമത്രേ
രിപുനികരകൃതാന്തനന്യപുത്രൻ
ഹരിയുടെകൈയിൽ വിളങ്ങിടുന്ന ചക്രം. ൨൫

ത്രിഭുവനജനയിത്രിയായ മായാ
ഭഗവതിയും ജനകാത്മജാതയായാൾ
അവനിയിലവരൊത്തുകൂടുവാനി-
ക്കുശികസുതൻ വരവാദികാരണം കേൾ. ൨൬

ചപതികെ മദമെഴും ദശാസ്യനെക്കൊ-
ന്നമരകുലത്തെയശേഷവും ഭരിപ്പാൻ
അഖിലഭുവനപാലനിപ്രകാരം
സുതവര! നിൻസുതനായതോർക്കെടോ! നീ. ൨൭

മതിയിലിതഖിലം നിനച്ചു നന്നായ്
ധൃതിയൊട രാമനെ നീയയയ്ക്കവേണം
ഇതി ഗുരുമൊഴിയാദരിച്ചു ഭൂപൻ
പതിവിതു ഭാനുകുലേശപരർക്കു പണ്ടും. ൨൮

പുരുവിഷയവിരക്തരാം ജനങ്ങൾ-
ക്കുരുതരയോഗബലേന ഗമ്യനാകും
പരമപുരുഷനേ നിയോഗശക്ത്യാ
നരപതി കൌശികനോടുകൂടെ വിട്ടാൻ. ൨൯

ദശരഥനൊടു യാത്രയും പറഞ്ഞ-
ക്കുശികസുതൻ കുശലം വസിഷ്ഠരോടും
ചതുരതയെഴുമക്കുമാരകന്മാ-
രിരുവരെയും ഭരമേററു താൻ നടന്നാൻ. ൩൭

അഥ ദശരഥപുത്രരോടു മദ്ധ്യേ-
പഥമുരചെയ്തു മുദാ മുനീന്ദ്രനേവം
"ബലയതിബലയെന്നു രണ്ടു മന്ത്രം
നലമൊടു നിങ്ങൾ പഠിച്ചുകൊൾവിനിപ്പോൾ. (൩൮

ഇതിപുനരരുൾചെയ്തു യോഗിവയ്യൻ
കുതുകമിയന്നു കൊടുത്തു വിദ്യരണ്ടും
പശിയുമരിയദാഹവും വരാഴ്വാൻ
കുശികജനോടവരഭ്യസിച്ചു നന്നായ്". ൩൯

പുനരപി നൃപപുത്രരോടു ചൊന്നാൻ
മുനിതിലകൻ പുരുമോദമാന്നു ചിത്തേ
ക്ഷിതിയിതലർശരൻദഹിച്ചിടം പ-
ണ്ടതുമുതലിസ്ഥലമംഗസംജ്ഞമായി. ൪൦

അവരഥ സരയൂസരിദ്വരത്തെ-
ഝടിതി കടന്നിഹ, വൃത്രഹത്യ മൂലം
വലരിപുവിനു പാപശാന്തിചെയ്തോ-
രവനിയിലെത്തിയ പോതുരച്ചുയോഗീ. ൪൧

കമലഭവനനുഗ്രഹിക്കമൂലം
പ്രമദമിയന്ന സുകേതുവിന്നു മുന്നം.
ഒരു മകളുളവായി താടകാഖ്യാ
പുനരവളെച്ചിതമോടു വേട്ടു സുന്ദൻ. ൪൨

അവരുടെ മകനായ് പിറന്നു മാരീ-
ചനുമഥ സുന്ദനഗസ്ത്യശാപശക്ത്യാ
ചരമഗതിയടഞ്ഞതു കണ്ടു മൈത്രാ-
വരുണിയൊടൊന്നു പകച്ചു തത്തനൂജൻ. ൩൫

കലശഭവനൊടന്നു കൌണപത്വം
ബലനവനും ജനയിത്രിയും ലഭിച്ചു
അവരയുതകരീന്ദ്രവിക്രമംകൊ-
ണ്ടവമതിയത്ര ജനത്തിനേകിടുന്നു. ൩൬

ഘനതപസി നരേന്ദ്രയോഗിവൃന്ദമാംസ-
ച്ചുവയറിയുന്നൊരു യാതുധാനനാരീ
മമതനുവവൾ വാറലെന്നു വെച്ചി-
ട്ടുഭിരുചി വിട്ടതുകൊണ്ടു ഞാൻജയിച്ചേൻ. ൩൭

അയി! നിശമയ രാമചന്ദ്ര! നീയി-
ന്നവളെ വധിച്ചു വിനാശമൊഴിക്കവേണം
മുനിയുടെ മൊഴി കേട്ടു പെൺകൊലയ്ക്കാ-
രഘുപതിയൊന്നു മടിച്ചുറച്ചു നിന്നാൻ. ൩൮

കുശികജനതു കണ്ടു പണ്ടു ധാത്രി-
ക്കലസത ചേർത്തൊരു മന്ഥരയ്ക്കുമേവം
വ്രതമിഴകിയ രേണുകയ്ക്കുമന്തം
ററിയരുളീടിനവാർത്തയെപ്പറഞ്ഞാൻ. ൩൯

വധുവിനുടെ വധത്തിലാത്തധൈര്യം
വിധുരത വിട്ടിതു രാമചന്ദ്രനപ്പോൾ
അതിനനുമതി പൂണ്ടപോലെ ചാപം
മതമതു ഞാണൊലി കൊണ്ടു സമ്മതിച്ചു. ൪൰

രഘുവരന്റെ ശിഞ്ജിനീ നിനാദം
ലഘുതരമോർത്തു സുകേതുപുത്രിയപ്പോൾ
പകയൊടു ഹൃദി കാളരാത്രിയെപ്പോ-
ലികലിനടുത്തിതു നീലശൈലതുല്യാ. ൪൨

പരമവളുടെ യൂരുവേഗശക്ത്യാ
തെരുതെരെ വീണു മഹീരുഹങ്ങൾ മാർഗ്ഗേ
ചുഴലി ചിതയിൽനിന്നുവന്നിട്ടംഗേ ഗാ-
ല്യഗറിവാരുന്നതു രാമനങ്ങു കണ്ടാൻ. ൪൩

അവളൊരു കുടൽമാലചാർത്തിമെയ്യിൽ
കവിളിലിറച്ചി നിറച്ചുതന്നിട്ടപ്പോൾ
കഴുകുകളൊടു കാകമെന്നിതെല്ലാം
പുഴവെയടുത്തു പറന്നിതീച്ച പോലെ. ൪൪

അരുണിമകലരും കചങ്ങൾകൊണ്ട-
ഘനപടലത്തെ യടിച്ചുടച്ചുവാനിൽ
ത്രിഭുവനമതിൽ പിന്നൊഴും പിശാച-
പ്രതികൃതി പോലെ കരാളഘോരദംഷ്ട്രാ. ൪൫

അവളുടെയതി രൌദ്രവേഷമേവം
ഝറാമൊടുകണ്ടു കകുൽസ്ഥവംശദീപൻ
വനിതയുടെ വധേ വിരോധിയാകും
കനിവിനെ വിട്ടിതു സായകത്തിനോടേ. ൪൬

ശരമതു ശില പോൽ കടുപ്പമുള്ളോ-
രവളുടെ മാറു തുളച്ചു പാഞ്ഞ രന്ധ്രം
നിശിചരരുടെ കോട്ടയിൽ കടപ്പാൻ
ശമനനു നല്ലൊരു വാതിലായ്ഭവിച്ചു. ൪൭

ഉരസി രഘുവരന്റെ ബാണമേററി-
ട്ടവനിയിലായവളാശുവീണനേരം
വനവുമഥ ദശാനനൻ പ്രതിഷ്ഠി-
ച്ചൊരു ജയലക്ഷ്മിയുമൊന്നുപോൽനടുങ്ങി. ൪൮

നിശിചരിയവൾ രാമമന്ത്രിതാസ്ത്രം
സപദി തറച്ചഥ നെഞ്ചിലാർത്തിയോടും
ഉടലടിമുടി രക്തചന്ദനം തേ-
ച്ചുടനെയണഞ്ഞിതു ജീവിതേശഗേഹം. ൪൯

പുകൾ പെരിയൊരു വാമനാശ്രമത്തെ
രഘുപതികണ്ടു കഴിഞ്ഞ ജന്മവൃത്തം
നിജമനസി മറന്നിരിക്കിലും താ-
നനുപമയാകുമൊരാസ്ഥ പൂണ്ടു നിന്നാൻ. ൫൦

ഇതി പലപല നല്ലനല്ല ദേശം
മതികുതുകത്തൊടു കണ്ടു രാഘവന്മാർ
ചെറുവഴി നടന്ന ഖേദമോരാ-
തൃഷിയൊടുമൊത്തു തദാശ്രമം ഗമിച്ചാർ. ൫൧

മുനിവരനഥ യജ്ഞദീക്ഷ പൂണ്ടാൻ
സ്മരഹരതരമമ്പുമെടുത്തു കാത്തു നിന്നാർ
രവിശശികൾ ദിവാനിശം സ്വകാന്തി-
പ്രചുരിമ കൊണ്ടുലകത്തെയെന്നപോലേ. ൫൨

കടുനിണമതുകൊണ്ടു ഹോമകുണ്ഡം
ഝടിതി നനഞ്ഞതു കണ്ടു യാജകന്മാർ
കിടുകിടനെ വിറച്ചു കൈവെടിഞ്ഞാ-
രൊടുവിൽ മഖക്രിയയേ സ്രുവങ്ങളോടും. ൫൩

താരയൊടുമഥ ലക്ഷ്മണാഗ്രജന്മാ
കരമതു തൂണിയിലാക്കി നോക്കി വാനിൽ
കഴുകുകളുടെ പക്ഷവായുവേററു-
ക്കൊടിയിളകുന്ന നിശാചരോൽക്കരത്തേ. ൧൪

ഇരുവരവരിലുണ്ടു നായകന്മാ-
രവരൊടു കേവലമുന്നമിട്ടു രാമൻ
അഹിവരരെയമൎത്തിടും ഗരുത്മാ-
നെതിരിടുകില്ലൊരു ദുഗ്ദ്ധഭത്തെ വെൽവാൻ.
(൧൫

രഘുപതിയഥ വായുദൈവതാസ്ത്രം
ലഘുതരമൊന്നു ജപിച്ചയച്ചു ധീമാൻ
മലയൊടു സമനായ സുന്ദജൻ താ-
നിലയതുപോലെ പറന്നുവീണു ദൂരെ. ൧൬

പരമതുപൊഴുതിന്ദ്രജാലശക്ത്യാ
പൊരുതു സുബാഹുവടുത്തു കണ്ടു രാമൻ
അവനുടെയുടൽ പത്രി കൊണ്ടു പങ്കി-
ട്ടുടജമതിൻ പുറമേ പതത്രികൾക്കായ്. ൧൭

കുലഗിരിനിരയെന്ന യോഗിതന്നോ-
ടലസത വിട്ടൊരു വേഴ്ച വന്ന മൂലം
ചലദലതരുദണ്ഡയോഗ്യരാകും
രഘുസുതരന്നു പലാശദണ്ഡിമാരായ് ൧൮

മഖമതിനുടെയന്തരായമെല്ലാ-
മകലെയൊഴിച്ചൊരു രാമവിക്രമത്തേ
മുനികളഖിലരും പുകഴ്ത്തി യജ്ഞം
മനതളിരിൽ സുഖമോടു നിൎവ്വഹിച്ചാർ. ൧൯

അഥ കുശികജനാത്മസത്രമേവം
ധൃതിയൊടു കാത്തരുൾചെയ്തു രാഘവന്നായ്
മഖമതിലുളവായ മങ്കയെത്താൻ
ഗൃഹിണിയതാക്കണമെന്നുറച്ചു ചിത്തേ. ൩൦

യജനമതിനു വേണ്ട കോപ്പു കൂട്ടി-
ജ്ജനകനൃപൻ മുനിയെക്ഷണിച്ചിതന്നാൾ
ഹരധനുവതു കാണുവാൻ കൊതിക്കും
നൃപസുതരോടവിടേയ്ക്കുപോയ് മുനീന്ദ്രൻ. ൩൧

അഥ മുനിപുംഗവൻ സ്വകീയം
ചരിതമുരച്ചു തുടങ്ങിനാൻ പതുക്കെ
ക്ഷിതിപതിതനയക്കു മാർഗ്ഗഖേദം
വരികിലൊഴിപ്പതിനുള്ളൊരൌഷധം പോൽ.
(൩൨

വിധിയുടെ മകനായ് കുശാഖ്യനാകും
ക്ഷിതിപതിവര്യനു മക്കളായ് പിറന്നാർ
ബലമുടയ കുശാംബനാദി നാലാ-
ളലസത വിട്ടവർ നാലുനാട്ടിൽ വാണാർ. ൩൩

കുശനുടെ സുതരിൽ ദ്വിതീയനാമ-
ന്നൃപതിലകൻ കുശനാഭനിഷ്ടമോടും
സുരയുവതിഘൃതാചിയോടു ചേർന്നി-
ട്ടിരുപതു കന്യകമാരെയങ്ങുളാക്കി. ൩൪

അവരുടെ വടിവോർത്തു വായുദേവൻ
തരുണിമ വന്നൊരു നാളിലാശവച്ച്
അലർശരലഹരിക്കടുത്ത നേരം
വിരസതയോടവർ ധിക്കരിച്ചുപോലും. ൩൫

അവരുടെ നില കണ്ടു കോപമുൾക്കൊ-
ണ്ടനിലനവൎക്കു വരുത്തിയങ്ഗഭങ്ഗം
അരശർമണിയുമന്നറിഞ്ഞിതെല്ലാ-
മകതളിരിൽ ക്ഷമയോടു കാൎയ്യമോൎത്തു. ൩൬

ശമദമനിധിയായ ചൂളിസൂനു-
ക്ഷിതിരമണന്നു കൊടുത്തു കന്യമാരെ
അവരതുമുതൽ മുമ്പിലേതിലേററം
പ്രവരവപുസ്സോടുമുല്ലസിച്ചു വാണാർ. ൩൭

ഒരു മകനുളവായ് വരേണമെന്നാ-
നരപതിയാം കുശനാഭനോൎത്തു പിന്നെ
ഗുരുജനകൃപയാൽ ജനിച്ചിതപ്പോൾ
പുരു ഗുണമുള്ളൊരു ഗാധിയെന്റെതാതൻ. ൩൮

മുനിവരനുടെ പൂൎവ്വവാൎത്തയേവം
കനിവൊടു കേട്ടൊരു താടകാകൃതാന്തൻ
നിശയെ നിമിഷമാത്രയായ് കഴിച്ചി-
ട്ടനുജനൊടും മുനിതന്നൊടും നടന്നാൻ. ൩൯

അരുണനുമപ്പൂൎവ്വദിക്പുരന്ധ്രി-
തിരുമുഖമൊന്നു നുകൎന്നിടുമ്പോൾ
ഒരു ദിശി നിയമങ്ങളേ നടത്തി-
സ്സുരതടിനീതടമാശ്രയിച്ചു മെല്ലേ. ൪൦

കനകഗിരിവരന്റെ കന്യ പെററ-
ത്തുഹിനമലയ്ക്കൊരു പുത്രിയായ ശേഷം
സുരനഗരിയിൽനിന്നു ശങ്കരൻ തൻ
മുടിയിലിഴിഞ്ഞു ഭഗീരഥപ്രയാസാൽ. ൪൧

മൂൎദ്ധാവുടെ ജടയിൽനിന്നിറങ്ങി മെല്ലെ-
ക്കൊടിയ തപസ്സിയലുന്ന ജഹ്നുവോടും
വിടയതു വഴിപോലെ വാങ്ങി മുന്നം
ഝടിതി ഭഗീരഥഭൂപനെത്തുടൎന്നു്. ൧൬.

ധരണിയിലിഹ മൂന്നു ശാഖയായി-
ട്ടുരുവിയൊലിച്ചു ഭവാമയങ്ങൾ തീൎക്കും
സുരനദിയുടെ സച്ചരിത്രമെല്ലാ-
മരുളി നരേന്ദ്രതനൂജനോടു യോഗീ.
(വിശേഷകം) ൧൭.

അഥ വിബുധസരിത്തിനെക്കടന്നി-
ട്ടരികെ വിശാലപുരത്തെ നോക്കി രാമൻ
അതിനുടെ കഥ കേൾക്കുവാൻ കൊതിച്ചാ-
യതിയെ വണങ്ങുകയാൽ മുനീന്ദ്രനോതി. ൧൮

അസുരകളമൃതം ലഭിച്ചിടാഞ്ഞി-
ട്ടമരകുലത്തൊടു പണ്ടു മല്ലിടുമ്പോൾ
അഹിവരശയനൻ സുരേന്ദ്രനെക്കൊ-
ണ്ടവരുതിവരുത്തിയരാതിസഞ്ചയത്തേ. ൧൯

പരവശതവളൎന്ന ദൈത്യമാതാ
പതിയൊടു കല്പന കൈവശപ്പെടുത്തി
സുരവരനെ വധിക്കുവാൻ തിറത്തോ-
ടൊരു മകനെക്കരുതിത്തപം തുടൎന്നാൾ. ൨൦

അവളതുപൊഴുതിക്കുശപ്ലവാഖ്യം
വനമതിൽ വാണിതു നല്ല നിഷ്ഠയോടും
വലരിപുവതു കേട്ടു മായയാ തൻ
വടിവു മറച്ചവളോടടുത്തു കൂടി. ൨൧

റിട്ടുപണികളെടുത്തു വാണ കാലം
മട്ടമൊഴിയാളൊരുനാൾ മനം മറന്ന്
മുടികളെയടി വച്ചിടേണ്ട ദിക്കിൽ
ശ്ശഠതയൊടങ്ങനെ വച്ചുറങ്ങിയല്പം. ൧൮

പിശകിലവളശ്രദ്ധയെന്നുകണ്ടി-
ട്ടശനിധരൻ ജഠരെ കടന്നു വേഗാൽ
ശിശുകലലമതേഴു ഖണ്ഡമാക്കി-
ക്കുശലതയോടു പുറത്തു പോന്നു ശക്രൻ. ൧൯

തൊഴിലിതവളറിഞ്ഞു ഖണ്ഡമേഴും
വലരിപുതന്നൊടു നല്ല വാക്കു ചൊല്ലി
ഗഗനഭുവി മരുത്സമാജമാക്കി-
ച്ചധിസുരലോകമതുപ്പയായിരുന്നാൾ. ൨൦

പുനരിവിടെ വിശാലനാകമൈക്ഷ്വാ-
കനമഴകേറിയ രാജധാനി തീൎത്തു്
അതിനവനുടെ നാമധേയമേകീ-
ട്ടവനിവിടെച്ചിലനാൾ ഭരിച്ചു വാണാൻ. ൨൧

കുശികസുതനിദം പറഞ്ഞു പിന്നെ-
ക്കുശലമൊടപ്പുരി രക്ഷചെയ്തു വാഴും
നൃപനുടെയുപചാരകൃത്യമെല്ലാം
ദശരഥപുത്രരുമായ് പരിഗ്രഹിച്ചാൻ ൨൨

അവരവിടെ നയിച്ചു രാത്രിയെപ്പി-
ന്നുഷസി കുലോചിതകൃത്യവും നടത്തി
ജനപദവനപൎവ്വതങ്ങൾ പിന്നി-
ട്ടൊരു ശുഭദേശമണഞ്ഞു സന്ധ്യയോടേ. ൨൩

മുനികുലവരനായ ഗൌതമൻ തൻ
മനവിയഹല്യ തപസ്സൊടും വസിക്കും
വനഭുവി കുശികാത്മജൻ കനിഞ്ഞാ-
മനുജകുമാരരൊടും കടന്നു പിന്നെ. വൃ൪

സുരവരനുടെ ചേൎച്ച കണ്ടു നേരേ
പരുഷതരം മുനി നൾകിയോരു ശാപാൽ
അവനിയിലൊരു പാറയായ് കിടപ്പോ-
രവളുടെ വാൎത്തയറിഞ്ഞു രാമദേവൻ. വൃ൫

കണവനൊടിഹ കല്മഷങ്ങൾ വേര-
ററിനിയിവൾ ചേരണമെന്നുറച്ചു ദേവൻ
തിരുവടിമലരൊന്നു വിന്യസിച്ചാൻ
ശിലയുടെ മേലെഴുനേററിതങ്ങഹല്യാ. വൃ൯

ഒരു പൊഴുതു രജഃപ്രയോഗശക്ത്യാ
ഹരിയൊടു ചേൎന്നു വിരൂപയായ തന്നീ
ഹരിചരണരജഃപ്രയോഗശക്ത്യാ
സുരുചിരവേഷമണഞ്ഞതോ? വിശേഷം. വൃ൧

നിഷ്കാമമായൊരു തപസ്സിലിരിപ്പവൎക്കേ
സിദ്ധിക്കയുള്ളു ഗതിയെന്നൊരു ചൊല്ലിരിക്കെ
കാമന്നിമിത്തമവൾ ചെയ്തതപോബലത്താൽ
മോക്ഷം ലഭിച്ചതൊരു വിസ്മയഹേതുവത്രേ. വൃവ

പൂമാതിൻ പുണ്യപൂരത്തിനെയരികെ-
നിരീക്ഷിച്ചു തൻ നെഞ്ചകത്തിൽ
സീമാഹീനം നിറഞ്ഞുള്ളൊരു കുതുകമൊടും
തൽപദം കുപ്പി വേഗാൽ

രാമാവൃന്ദം ധരിക്കുന്നൊരു മുടിമണിയാം
താപസസ്ത്രീ തദാനീം
രാമാദേശം ലഭിച്ചിട്ടഥ നിജപതിയോടൊത്തു
ധാണാൾ സസൌഖ്യം. വ൬

മൂന്നാംസൎഗ്ഗംസമാപ്തം.

## നാലാം സൎഗ്ഗം.

അനന്തരം കൌശികതാപസോത്തമൻ
ദിനേശ"വംശസ്ഥ"രൊടും പൊടുന്നനേ
വിദേഹഭൂപന്റെ മഖം നടത്തുവാൻ
തദീയരാജ്യത്തിലണഞ്ഞു കൌതുകീ. ൧

നരേന്ദ്രസൂനക്കളുമായി വന്നൊരാ-
ത്താപസനിയെച്ചെന്നെതിരേററ സാദരം
വിനീതനാമജ്ജനകക്ഷിതീശ്വരൻ
സഭാജനം ചെയ്തു പുരോഹിതാന്വിതൻ. ൨

ഉടൻ ശതാനന്ദനവന്റെ ദേശികൻ
നടേ രഘുശ്രേഷ്ഠനൊടേവമോതിനാൻ
പിടിപ്പെഴും ഗാധിതനൂജനെൻ ഭവാ-
നടുത്തു കീഴ്പ്പെട്ടതു നല്ലതെത്രയും ൩

കുലത്തിനോതിക്കവനാം വസിഷ്ഠരെ-
പ്പുലത്തിടാതേവമുരയ്ക്കുകാരണം
ബലേന രാമന്റെ മനസ്സിലല്പവും
മലപ്പു വാരാസ്സതിനോതി പിന്നെയും. ൪

ഇവൻ പുരാ ഭൂമിയടക്കി മന്നനാ-
യവൻ പടക്കോപ്പുകളോടുമേകദാ
തപസ്സു കൈക്കൊണ്ടു വസിഷ്ഠർ വാഴമ-
ത്തപോവനം പുക്കവനേ വണങ്ങിനാൻ. ൭

മുനീന്ദ്രനും പാർത്ഥിവനെ സ്വശക്തി പോൽ
മനം തെളിഞ്ഞന്നു വിരുന്നുമൂട്ടിനാൻ
ധനം പെറും ധേനുവിനുള്ള വൈഭവം
നിനച്ചതിൽ ഗ്ഗാഥിജനാശ വച്ചഹോ!. ൮

കൊതിച്ചു നേരേ മുനിയോടു തന്മനോ-
രഥത്തെയെന്നിട്ടതു ധിക്കരിക്കയാൽ
മദത്തുടൻ ഭൂപതി കാമധേനുവെ-
ത്തിറത്തൊടും കൊള്ളയിടാൻ തുടങ്ങിനാൻ. ൯

സമസ്തവസ്തുക്കളെയും ചുരത്തുവാൻ
സമർത്ഥയായുള്ള നിലിമ്പധേനുവിക്കീ
അമേയസൈന്യത്തെ രചിച്ചു സേനയെ
സ്വമേധയാ വെന്നു തുരത്തി ഭൂപനെ. ൧൦

പൊറിച്ചിവൻ വീണ്ടുമരുന്ധതീശനേ
മടക്കുവാനായുധവിദ്യ വേണ്ട പോൽ
പടയ്ക്കു കോപ്പിട്ടു തദാശ്രമം ചുഴ-
ന്നടുത്തുപോയ് മാർഗ്ഗണമാരി തൂകിനാൻ. ൧൧

വസിഷ്ഠരീ വേലകൾ കണ്ടു ഭൂപനേ-
യസഹ്യൽക്കരിച്ചിട്ടഥ യോഗദണ്ഡിനാൽ
മടക്കിനാൻ ബാണഗണത്തെ നിർഭയം
"നടക്കുമോ നല്ലവരോടു ദുർന്നയം"?. ൧൨

നരേന്ദ്രനാം നാണമുദിച്ചിതന്നു തൊ-
ട്ടരോചകം ക്ഷത്രബലത്തിലും തദാ
പരിത്യജിച്ചാത്മവിളൃതപമാകവേ
പരം തപസ്സിന്നു തുനിഞ്ഞിറങ്ങിനാൻ. ൧൧

നിലിമ്പലോകത്തുടലോട്ട പോകുവാൻ
ത്രലോം ത്രിശങ്കുക്ഷിതിപൻ കൊതിക്കവേ
ഫലിക്കയില്ലാഗ്രഹമെന്നു മന്നവ-
റിലക്കിനാനന്നു വസിഷ്ഠദേശികൻ. ൧൨

കലമ്പിയമ്മാമുനിയോട്ട മന്നവൻ
പുലമ്പിനാൻ തത്സുതരോട്ട വാഞ്ഛിതം
അലഭ്യമെന്നോ, ത്തവരും പെരുത്ത കോ-
തലക്ഷ്യമോടക്രമമായട്ടത്തവൻ. ൧൩

പെരുത്തു കോപിച്ചവർ“നീചനാക”യെ-
ന്നരയ്ക്കുയാലന്നൃപനൊട്ടടങ്ങിനാൻ
“പുലത്തുവാനല്ലവർ ധിക്കരിക്കിലീ-
വറിപ്പുമില്ലാത്തവനെന്തൊരാറാ! ഗതി” ൧൪

വസിഷ്ഠനേററം പ്രതികൂലകക്ഷിയെ-
ന്നറിഞ്ഞവൻ ഗാധിതനൂജസന്നിധൌ
അടുത്തു കമ്പിട്ടു കഥിച്ചു കാംക്ഷിതം
“തുടങ്ങിയാൽപിന്നെയടങ്ങുമോ? മഹാൻ” ൧൫

അപേക്ഷകൈക്കൊണ്ടഥ ഗാധിനന്ദനൻ
നൃപേന്ദ്രനെദ്ദേവകൾനാട്ടിലാക്കുവാൻ
ഉപായമുൾത്താരിൽ നിനച്ചു കണ്ടു താ-
നപക്രമിച്ചാനൊരു നൂതനാദ്ധ്വരം. ൧൬

കുലീനരാം വേദിയർ ഗാധിജന്റെമേൽ
നിലീനചേതസ്സോടു ചെന്നിതദ്ധ്വരേ
"മലീമസന്മാരുടെ യാഗ"മെന്നവെ-
ച്ചുലാക്ഷ്യമുൾക്കൊണ്ടു മഹോദയാദികൾ. ൧൭

തദീയസിദ്ധാന്തമറിഞ്ഞു കൌശികൻ
വിധേയരല്ലാത്ത വസിഷ്ഠപുത്രരേ
"അടിക്കുവിൻ നായ്ക്കളെ"യെന്നകോപമോ-
ടുദീരണം ചെയ്തു വിവാദശീലവാൻ. ൧൮

അപാവൃതാഭാവത്തൊടമർത്ത്യസത്തമം
ഹവിസ്സു കൈക്കൊൾവതിനന്നെയ്ക്കവേ
വിവർണ്ണനാം മന്നനെയംബരാന്തരേ
സ്വവൈഭവംകൊണ്ടുകരേറ്റികൌശികൻ. ൧൯

പുരന്ദരൻ കോപമൊടത്രിശങ്കുവേ-
തിരിച്ചു കീഴ്പ്പെട്ടു പിടിച്ചുതള്ളിനാൻ
നിലച്ചിതമ്മാമുനിതന്റെ ശാസനാ-
ബലത്തിനാൽ താണവരാതിടയ്ക്കവൻ. ൨൦

അമർത്ത്യലോകത്തിനെ വേറെയൊന്നിവൻ
ചമയ്ക്കവേ വിണ്ണവർ വന്നിരക്കയാൽ
ശമിച്ചു രോഷത്തൊടുമസ്തദിങ്മുഖം
ഗമിച്ചു വീണ്ടും നിവസിച്ചു നിഷ്ഠയിൽ. ൨൧

ബലിക്കൊടയ്ക്കായ് പിടിപെട്ടൊരുണ്ണിയെ-
പ്പുലർത്തിയിക്കൌശികനാത്മശക്തിയാൽ
"ശരീരിജാലത്തെയഭേദമായനു-
സ്മരിച്ചിടും നല്ല ജനങ്ങളെന്നുമേ." ൨൨

അതോവരെച്ചെയ്ത തപസ്സൊടുങ്ങിയെ-
നതിപ്രയത്നങ്ങൾ തുടങ്ങി പിന്നെയും
തദന്തരേ മേനക തന്റെ സങ്ഗമം
നടത്തെ തടസ്സങ്ങൾ വരുത്തി നിഷ്ഠയിൽ. ൨൩

മനസ്സിൽ വല്ലായ്മയൊടാശു പിന്നെയും
നിനച്ചു താൻ മഞ്ഞുമലയ്ക്കടുത്തുപോയ്
ഇരുന്നുറച്ചുള്ള തപസ്സിളക്കുവാൻ
പുരന്ദരൻ ചൊല്ലിയയച്ചു രംഭയേ. ൨൪

കടുത്തൊരാക്രോശനമിട്ടു പാറയായ്
കിടക്കുവാനായവളേയയച്ചുടൻ
അടക്കി നിശ്വാസഗണത്തെ, യുത്തർകോ-
ണാക്കിവാഴും ദിശി പോയ് തപസ്സിനായ്. ൨൫

കടുപ്പമേറുന്ന തപോമയാഗ്നിയാൽ
പിടച്ചു നീറിപ്പുനരംബുജാസനൻ
അടുത്തുചെന്നുൽക്കടമാം വ്രതത്തെ നീ
യടക്കി വാഴ്കെന്നു വചിച്ചു കൌതുകാൽ. ൨൬

പൊടുന്നനെ "ബ്രഹ്മമഹർഷി"യെന്നു താ-
നെടുത്തു ചൊല്ലിച്ചു സരോജസംഭവൻ
വസിഷ്ഠനെക്കൊ,ണ്ടിവനന്നുതൊട്ടു തെ-
ല്ലസക്തനായ് നിഷ്ഠയിൽനിന്നു നീങ്ങിനാൻ. ൨൭

ഇതൊക്കെയും ഗൌതമപുത്രനോടു കേ-
ട്ടതിക്രമിപ്പിച്ചിരവാശു രാഘവൻ
പ്രഭാതകൃത്യങ്ങൾ കഴിച്ചു ചൊല്ലെഴും
സഭാതലം പുക്കു സകൌശികാത്മജൻ. ൨൮

കുലീനനായ് കോമളനാം കുമാരനേ
വിലോകനംചെയ്തു വിദേഹഭൂപതി.
അലം വിഷാദിച്ചിതു സീതയെക്കുറി-
ച്ചലംഘ്യമാം വില്പണയത്തെയോക്കയാൽ. ൩൯

"തഴച്ച വില്ലാളികളായ ഭൂപരി-
ഷ്ടുഴറ്റൊട്ടം വന്നു ധനുസ്സു കാൺകയാൽ
ഒഴിച്ചു നാണത്തൊടു, ഹന്ത! ദൈവമേ!
പഴിച്ചുതാന്താങ്ങടെ കൈക്കരുത്തിനെ. ൪൦

പുളസ്ത്യപൗത്രനവമാക്കുമൊക്കിലൊ-
ട്ടെളുപ്പമല്ലാത്ത വിചേഷ്ടിതങ്ങളേ
കളിപ്പതുക്കൂട്ടം കളഭം നടത്തുവാൻ
ചുളുങ്ങുമെന്നുള്ളതു ലോകസമ്മതം." ൪൧

പറഞ്ഞിതപ്പോൾ മുനിപുംഗവൻ "ഭവാൻ
ധരിക്കണം വിക്രമിയെന്നു രാമനേ
ഉറച്ചകുന്നിൽ ശതകോടിയെന്നപോൽ
കരം ഫലിക്കുന്നതു കാൺക കാർമ്മുകേ. ൪൨

പ്രതാപമിത്തീപ്പൊരിയിങ്കലെന്നപോൽ
കുമാരനാം രാമനിലുള്ളതായ് നൃപൻ
ഉറച്ചിതമ്മാമുനിതന്റെ വാക്കിനാൽ
വയസ്സുകൊണ്ടൂക്കറികില്ലൊരുത്തരും." ൪൩

നിയോജ്യവർഗ്ഗത്തെയസംഖ്യമാദരാ-
ലയച്ചവൻ വില്ലതു കൊണ്ടുപോരുവാൻ
പയോദവൃന്ദത്തെ മയൂഖകാർമ്മുക-
പ്രയോജനേ വാനവർനാഥനെന്നപോൽ. ൪൪

പുരാന്തകൻ ദക്ഷമഖം മുടക്കുവാൻ
ശരം പ്രയോഗിച്ചൊരു വില്ല്, രാഘവൻ
ദരാവഹം പന്നഗരാജതുല്യമായ്
നിരീക്ഷണം ചെയ്തു കരത്തിലേന്തിനാൻ. ൩൫

മയക്കി മാലോകരെയത്ഭുതത്തിനാൽ
പ്രയാസമില്ലാതെ കനത്ത വില്ലിനേ
നിയന്ത്രണംചെയ്തു ഗുണത്തിനോടവൻ
നയത്തൊടും മന്മഥനിക്ഷുവില്ലുപോൽ. ൩൬

എടുത്തു രാമൻ മുറുകെക്കുലയ്ക്കയാ-
ലൊടിഞ്ഞു മേഘധ്വനിയോടു കാൎമ്മുകം
സ്ഫുടിച്ചു രാജന്യബലത്തെ. വൈരിയായ്
നൃശംസനാം ഭാൎഗ്ഗവനോടുരച്ചപോൽ. ൩൭

ഹരന്റെ വില്ലൊടിവിലുറച്ച പണയം
വഹിച്ചനേരത്തു മുദാ നരേശ്വരൻ
ഹരിപ്രിയാരൂപിണിയായ സീതയെ-
ക്കൊടുത്തു വാക്കാൽ നൃപപുത്രനാദ്യമായ്. ൩൮

ധനാഢ്യവാൻ ഭുവനയോനിജാതയായ്
വളൎത്ത ചെല്ലച്ചെറുകുഞ്ഞിനെ ദ്രുതം
ലഭിച്ചിടും കൌശികനറ്റ സാക്ഷിയാ-
യിരിക്കവേ നൽകുകയാൽ കൃതാൎത്ഥനായ്. ൩൯

"പരിഗ്രഹിച്ചെൻ മകളെക്കുലത്തൊടും
ധരിക്ക"യെന്നാദരവോടു കൂടവേ
ഗുരുക്കളെപ്പങ്‌ക്തിരഥക്ഷിതീശനോ-
ടുരയ്ക്കുവാൻ ചൊല്ലിയയച്ചു മൈഥിലൻ. ൪൦

സുതന്റെ വേളികൾ കൊതിച്ചിരിക്കുമ-
ന്നൃപന്റെ ഗേഹത്തിലണഞ്ഞു വിപ്രനും
“ഗുണികൾ സങ്കല്പമഭീഷ്ടസിദ്ധിയെ-
ക്കൊടുത്തിടും കല്പകവൃക്ഷമെന്നപോൽ.” ൪൫

യഥാക്രമം സൽകൃതനാം ദ്വിജേന്ദ്രനാ-
ലുദീരിതം കേട്ടു ചരിത്രമൊക്കയും
ക്ഷിതീശ്വരൻ തന്റെ പരിച്ഛദത്തോടും
മുദാ പുറപ്പെട്ടു പുരോഹിതാന്വിതൻ. ൪൬

ഇളക്കി വൈദേഹിരാജധാനിയേ
പൃഥു സൈന്യമൊടൊത്തു ചെന്നു കേറിനാൻ
സഹിച്ചിതപ്പട്ടണമീയുപദ്രവം
നവക്ഷതാദ്യങ്ങളെ നാരിയെന്നപോൽ. ൪൭

പട്ടക്കളായ് പാശിമഹേന്ദ്രതുല്യരാ-
യട്ടത്തൊരമ്മന്നവരൊത്തു തങ്ങളിൽ
നടത്തി മക്കൾക്കവർ പാണിപീഡന-
ച്ചടങ്ങിനൊത്തങ്ങടെ വൈഭവോചിതം. ൪൮

ലഭിച്ചു രാമനു മഹീതനൂജയെ
പ്പരിഗ്രഹിച്ചൂർമ്മിള തന്നെ ലക്ഷ്മണൻ
പ്രശസ്തരായ് വേട്ടിതു മററു രണ്ടുപേർ
കുശദ്ധ്വജൻ തന്നുടെ രണ്ടു മക്കളെ. ൪൯

ക്ഷിതീശ്വരൻ തന്നുടെ നാലുപായമ-
ന്നാധീനസാഫല്യമിയന്നു നിന്നപോൽ
വധൂജനത്തോടിടപെട്ട പുത്രരാ-
ലതന്ദ്രമോദത്തെയടഞ്ഞു മേല്ക്കുമേൽ. ൫൰

പരാൎദ്ധ്യരം പതികളാൽ കുമാരരും
കൃതാൎത്ഥരായ്തീൎന്നവരാൽ വധുക്കളും
തരത്തിലിച്ചേൎച്ച നിനച്ചുകാണുകിൽ
പ്രകൃത്യുപപ്രത്യയയോഗസന്നിഭം. ൪൭

നരോത്തമൻ നാലു സുതക്കുമേവമാ-
ചരിച്ചു കല്യാണമഹോത്സവത്തിനെ
തിരിച്ചു താൻ; മൈഥിലനോടു യാത്രയും
പറഞ്ഞു സാകേതപുരിക്കു സത്വരം. ൪൮

അവസ്ഥപോലുള്ളൊരു കന്യകാധനം
കൊടുത്തയച്ചിട്ടു വിദേഹരാജനും
കുറച്ചു പിന്നാലെ നടന്നു യാത്രയും
മുറയ്ക്കു ചൊല്ലീട്ടു മടങ്ങിനാൻ മുദാ. ൪൯

അനന്തരം ഭാനുകുലപ്രദീപനാം
നരേന്ദ്രനും കൂട്ടരുമാൎത്തകൌതുകം
സ്വരാജധാനിക്കു തിരിച്ചുപോകവേ
നിമിത്തമോരോന്നു പിഴച്ചു കണ്ടുതേ. ൫൰

പ്രതീപനായ്വന്നു വഴിക്കു കേതനം
വിദാരണംചെയ്തു വലച്ചു സേനയെ
പ്രതാപമേറുന്നൊരു ചണ്ഡമാരുതൻ
പ്രതീരദേശങ്ങളെ നിൎഝരങ്ങൾപോൽ. ൫൧

അതിന്റശേഷം പരിവേഷമുള്ളനായ്
നിരീക്ഷണം ചെയ്തു ദിനാധിനാഥനെ
സുവൎണ്ണസന്തൎജ്ജിതനായ പന്നഗാ-
ലുപാവൃതം പന്നഗരത്നമെന്നപോൽ. ൫൨

മൂടികളവാൻ തക്കൊരു ചണ്ഡവായുവ-
ന്നടിച്ചിളക്കും പൊടിമാരിയോടുടൻ
വഹിച്ചു സന്ധ്യാംബരരക്തമംബരേ
രജസ്വലാവസ്ഥയണഞ്ഞിതാശകൾ. ൧൨

കൊഴുത്ത രാജന്യനിണത്തിനാൽ പരം
പിതൃക്രിയാതൽപരനായ രാമനേ
ഉഷസ്സിലക്കാശ്രിതദിക്കിൽ മേവുമ-
ഹസ്കരനും ക്രുകിവിളിച്ചു ഘോരമായ്. ൧൩

നിമിത്തമൊട്ടേറെ ഗ്രഹിച്ചു കാൺകയാൽ
സമർത്ഥനാം മന്നനരുന്ധതീശനേ
നമിച്ചിതിന്നെല്ലാരൊഴിച്ചിലോക്കവേ
"നമുക്കൊട്ടുക്കം ഹളഹ"മെന്നു ചൊല്ലിനാൻ ൧൪

എഴുന്ന തേജോഗണമാ തിരിച്ചിത-
ങ്ങെകനാടിക്കാരുടെ മുന്നിലക്ഷണം
ക്രമേണ നേത്രങ്ങൾ തുടച്ചു പാർക്കവേ
തെരിഞ്ഞു സേനയ്ക്കുളു മർത്ത്യരൂപമായ്. ൧൫

ധരിച്ചു താതാംശകമായ പൂണുനൂൽ
കരേ സാവിത്രീകുലധർമ്മശസ്ത്രവും
വസിച്ചിവൻ മിത്രനൊടിരു ചേർന്നപോൽ
സസർപ്പമാം ചന്ദനദാരു പോലെയും. ൧൬

ഉരത്തരോഷത്തൊടു മാഗ്ഗ്ലങ്ങ്ഷിയെ-
ന്നിരിക്കിലും താതനിലുററ ഭക്തിയാൽ
സ്വമാതൃകണ്ഠത്തെയറുത്തിവൻ പുരാ-
ജയിച്ചു ചിന്താസമമിപ്രപഞ്ചവും. ൧൭

൪ *

ഉരുക്കഴിച്ചോരു നരേന്ദ്രനിഗ്രഹം
മറന്നുപോകായ്വതിനെന്നപോലിവൻ
ഇരുത്തുകർണ്ണത്തിലൊരക്ഷമാലയെ-
ത്തൊടുത്തിരുന്നാനെഴുമൂന്നുസംഖ്യയാൽ. ൨൯

വിരോധമോടാത്മപിതൃവധത്തിനാൽ
നരേന്ദ്രവംശത്തെ മുടിക്കുമാറ്റുനേ
നിനച്ച തന്നഗ്നികൾ തമ്മെയും തദാ
പരാങ്ങിനാൻ പണ്ടതിരഥക്ഷിതീശ്വരൻ. ൩൦

ജ്വലിച്ച ഘോരോരഗരത്നജാതിപോൽ
സ്വപുത്രനും ശത്രുവിനും സമാനമായ്
ഇരിക്കുമപ്പേരിനെയോർത്തു മേല്ക്കുമേ-
ലെരിഞ്ഞിതന്തഃകരണം നൃപന്നഹോ. ൩൧

"ഇതാ ഭവാനർഘ്യ"മിദം പദേ പദേ
വദിച്ച രാജാവിലൊരിമ്പമെന്നിയേ
ഉദഗ്രകോപാഗ്നികണം തുളുമ്പുമ-
സ്വദൃക്കിനാൽ രാമനെ നോക്കിനാനവൻ. ൩൨

ഉരത്തു ചാപത്തെയിടത്തുകൈയിലും
വിരല്ക്കിടയ്ക്കന്യകരത്തിലസ്ത്രവും
ധരിച്ചവൻ നേർക്കമരുന്ന രാമനോ-
ടുരച്ചു ശണ്ഠയ്ക്കു തുനിഞ്ഞ മട്ടൊടും. ൩൩

കടുത്ത കൈയെന്നൊടെടുത്ത ഭൂപരേ-
യൊടുക്കിയന്നുപ്രശാന്തനായ ഞാൻ
ഉണർന്നു വീണ്ടും തവ പേരു കേൾക്കയാ-
ലമർഷിതൻ നൊമ്പലമേററ പാമ്പു പോൽ. ൩൪

എഴുന്നൂറു മറവുള്ള മഹീശരാരുമി-
ങ്ങെടുത്തിടാതുള്ള ശിവൻെറ വില്ലു നീ
മുറിച്ചതായ് കേട്ടു. മദീയപൌരുഷം
മുടിച്ചതായ് തോന്നുമിതോക്കിലേവനാം. ൬൬

ഒരിക്കലീ രാമപദം പരക്കെയു-
ച്ചരിപ്പതിന്നാസ്പദമായിരുന്ന ഞാൻ
മതിന്നു നീ വന്നതുമൂലമിപ്പൊഴ-
ദ്ദുതം പരാധീനതയാന്നതപ്രിയം. ൬൭

നമുക്കു നാമം ചിലയോരമെങ്കിലും
ശമിച്ചതില്ലെൻെറ ശരത്തിനൂർജ്ജിതം
മമ പ്രതാപത്തെ ഹരിച്ച നീയുമി-
ന്നമിത്രമായ് റേറ്റയഭ്രാന്തനെന്നപോൽ. ൬൮

കഠോരനാം നിന്നെ വധിച്ചിടാഞ്ഞിവി-
ടെത്താരമെന്തിന്നു മുടിച്ച ഭൂപരേ?
സമുദ്രമദ്ധ്യത്തിലെരിഞ്ഞിടാത്ത തീ
സമിൽക്കുശാദ്യങ്ങളശിപ്പതെന്തിനായ്?. ൬൯

മരാമകൻ മുൻപു ഞെരിച്ച ചെത്തവി-
ല്ലൊടിക്കയാലിന്നു മദിക്കവേണ്ട നീ
ഒഴുക്കിനാൽ പോട്ടുപൊറിഞ്ഞ വന്മരം
പൊഴക്കി മന്ദാനിലനും മറിച്ചിടും. ൭൦

മദീയമീ വില്ലു കുലച്ചു സായകം
മടിച്ച നീ ഞാനൊടു ചേർത്തു കാട്ടിയാൽ
കയർത്തു കല്പിച്ചൊരു പോരൊഴിച്ചു ഞാൻ
ജയം തരാമെന്നൊടു തുല്യനാകയാൽ. ൭൦

വിളങ്ങുമീ വെണ്മഴു കണ്ടു പേടിയോ-
ടിളിച്ചു നീയെന്നുടെ മുന്നിൽ നില്ക്കിലോ
വഴങ്ങണം വില്ലു പിടിക്കയാൽ തഴ-
മ്പെഴുന്ന കൈ കോൎത്തഭയം ലഭിക്കുവാൻ. ൰൧

പഴിച്ചിടും ഭാൎഗ്ഗവനിച്ചരിക്കവേ
പൊഴിച്ചു മന്ദസ്മിതമാ രഘൂത്തമൻ
ശരാസനം ശങ്കയൊഴിഞ്ഞു വാങ്ങിനാൻ
മുനീന്ദ്രനോടായതു തന്നെ യുത്തരം. ൰൨

കഴിഞ്ഞ ജന്മത്തിലെ വില്ലെടുക്കയാ-
ലിയന്ന ചൈതന്യഭരത്തെ രാഘവൻ
ഒഴുക്കമോലും നവനീലനീരദം
നിഴൽഭരാഭ്യുന്നതികിലെത്ര? [illegible] ൰൩

ബലിഷ്ഠനാം രാഘവനദ്ഭാസ്സിനേ
നിലത്തു കൊള്ളിച്ചു കലച്ചിടും വിധൌ
പുകഞ്ഞടങ്ങുന്നൊരു ദീപമെന്നപോൽ
സ്വകീയതേജസ്സു വെടിഞ്ഞു ഭാൎഗ്ഗവൻ. ൰൪

പ്രകാമമേറിട്ടുമടങ്ങിയും വരും
പ്രകാശമോടങ്ങനെ നിന്ന വീരരേ
ദിനാത്യയേ പൌൎണ്ണിമയിങ്കലിന്ദുവും
ദിനേശനുംപോലെ നിനച്ചു കാണികൾ. ൰൫

കനിഞ്ഞു രാമൻ ജമദഗ്നിപുത്രനാം
മുനിക്കെഴും മങ്ങിയ മട്ടു കണ്ടുടൻ
അനൎഗ്ഗളം തന്നുടെ സായകത്തിനേ
നിനച്ചു വേലായുധതുല്യനോതിനാൻ. ൰൬

ഭവാനെനിക്കിന്നപരാധിയെങ്കിലും
ദ്വിജപ്രനെന്നോൎത്തു വധിക്കയില്ല ഞാൻ
അവശ്യമീയമ്പു് നിനക്കു സൽഗതി-
ക്കപേക്ഷിതം പുണ്യമൊടുക്കിടട്ടയോ?. ൈ

ഉരച്ചുവൻ രാമനെ നോക്കി "നിന്നെ ഞാൻ
പരൻപുമാനെന്നറിയാഞ്ഞുയല്ല കേൾ
ധരിത്രിമാനുള്ള ഭവാന്റെ വൈഭവം
പരീക്ഷിതിന്നായ് കലഹിച്ചതീവിധം. വ്വെ

രിപുക്കളെ വൻപൊടു പാറപറ്റാക്കി ഞാൻ
ദ്വിജത്തിനായ് കാശ്യപനൂഴി നൾകിനേൻ
പ്രഭാവമങ്ങേന്ന കുറഞ്ഞിലായതി-
ങ്ങൊരു വ്രതമുപായ്ക്കുമപ്പുദമല്ല നന്മയാം. ൻ്

മഹാമതേ! പാലയ തീൎത്ഥയാത്രയെ
നിഹിംസനം ചെയ്യാതെ ശരത്തിനാൽ
തടുക്കിലസ്സൃഷ്ടസ്വൎഗ്ഗസുഖഭോഗ,മി-
ന്നടക്കു തീൎന്നോഷ മിടുക്കനായ്ക്കരും." വ്യം

അതിൻപ്രകാരം വിശിഖത്തെ രാഘവൻ
മുദാ കിഴക്കോട്ടു വലിച്ചു വിട്ടപ്പോൾ
അതിന്ദ്രലോകത്തു മുനിക്കു പോകുവാൻ
തുറന്ന മാൎഗ്ഗത്തെയടച്ചു ഗാഢമായ്". വ്യഥ

പിഴച്ചതൻപോട്ടു പൊറുക്കയെന്നു തൽ-
ക്കഴല്ക്കു കൈ വച്ചു വണങ്ങി രാഘവൻ
"പകച്ചു തോല്ക്കും പരിപന്ഥിയെ പ്പരൻ
മികച്ചു മാനിപ്പതു കീൎത്തിഹേതുവാം." വ്വ

"ത്യജിച്ചു മാത്രാംശകമായ രാജസം
ഭജിക്കവേ പിത്ര്യമതാം ശമത്തെ ഞാൻ
നിഷിദ്ധമല്ലിങ്ങനെ പുണ്യനിഗ്രഹം
ഭവാനനുഷ്ഠിച്ചതെനിക്കനുഗ്രഹം. ൨൭

ഗമിച്ചിടുന്നോൻ സുരകാര്യസിദ്ധിയിൽ
ശ്രമിക്കുമങ്ങേക്കൊരു കുണ്ഠിതം വരാ"
പറഞ്ഞു സീതാപതിയോടിദം മുദാ
മറഞ്ഞു മെല്ലെന്നു മഹാതപോധനൻ. ൨൮

തദനു മനുജവീരൻ രാമനെപ്പുൽകി നന്നായ്
നിജതനയനു രണ്ടാം ജന്മമുണ്ടായപോലെ
എരിപാരിയൊട്ടു വാട്ടംകാനനേവൃഷ്ടിപോലെ-
റ്റപ്പുരുകിനൊരഴൽ തേട്ടം മന്നനാനന്ദമുണ്ടായ്. ൨൯

പിന്നെപ്പുങ്കതിരവൻ വഴിക്കു പലിടത്തോരോ-
ദിനം താവളം
സന്നാഹങ്ങളൊടും കഴിച്ചുപജയംക്രൂടാ-
തെ;ഗാഢാദരം.
ഉന്നിദ്രാശ കലന്നു രൂപവതിയാം വൈദേ-
ഹിയെക്കാണുവാൻ
കന്നൽക്കണ്ണികൾ മേടതോറുമമരും തൻപ-
ത്തനം പൂകിനാൻ. ൩൦

മന്ദാക്ഷംകൊണ്ടു മട്ടാർശരനുടെ കളിയിൽ കെല്പു-
കൂടാതിരിക്കും
ധന്യശ്രീകാന്തമാരോടനുപമസുഖമാർന്നുള്ള
രാമാദികൾക്കും
ഒന്നാമത്തേ രസം ചെന്നഭിമതമനുകൂലിച്ചു
പോലുംവിശേഷി-

ച്ചെന്നാലും നാലുപേരും നിജനിയമവിധാനങ്ങൾ
പാലിച്ചു വാണാർ. ൮൭

നാലാം സർഗ്ഗം സമാപ്തം.

# അഞ്ചാം സർഗ്ഗം.

ആത്താനന്ദം ഭരതനൊരുനാൾ താവുമിയോട്ടം പിതാവിൻ
പത്താരാധിച്ചനുനയമൊടമ്മാവനെക്കാണുവാനായ്
ക്രുത്താട്ടം നൽത്തുരഗവരമേറിപ്പുറപ്പെട്ടു വേഗാൽ
പൊൽത്താർമാതിൻകളികലരുമക്കേകയംപുക്കുവാണു. ൧

അക്കാലത്തദ്ദശരഥമഹാരാജനോജസ്സൊത്തുക്കി-
ട്ടുൾക്കാമ്പിങ്കൽ ത്തരളതയൊട സ്നേഹമൊക്കെച്ചുരുക്കി,
ദിക്കാകെ.ത്തൻ ദശയനുഭവിച്ചിട്ടു,നന്നായ്പ്രകാശി-
പ്പിക്കാതാക്കി;നിശയവുതിവന്നിട്ടു, ദീപങ്ങൾപോലെ. ൨

രാട്ടില്ലാഞ്ഞാൽ പലവിധമനർത്ഥങ്ങൾ നേരിട്ടുപോമീ-
നാട്ടിന്നെന്നോർത്തരശനൊരുനാൾ മന്ത്രിസാമന്തവർഗ്ഗം
ക്രുട്ടിച്ചൻപോടരികെയരുളിച്ചെയ്തു തൻകാര്യമോരോ-
മട്ടിൽപ്പിന്നീടിളമയൊട്ടു വാഴിക്കുവാൻ രാമനേയും. ൩

പൌരന്മാരിക്കഥ മുഴവനും കേട്ടു പൂർണ്ണാനുവാദം
സ്മാരം സ്മാരം ദശരഥസുതൻ തന്റെ തന്റേടമെല്ലാം
നീരം ചിന്തും മുകിലൊലികളെക്കേട്ട സർപ്പാശനാനാം
വാരം പോലന്നഗരിയെനിറച്ചന്നു കോലാഹലത്താൽ. ൪

ചെല്ലാംഭോജേ മധുരസമൊലിക്കുന്ന പോൽ നാട്ടുകാർക്ക-
ന്നെല്ലാമപ്പോത്താലൊഴുകി മുഖപത്മത്തിലാനന്ദബാഷ്പം
നല്ലാരാണ്യം തിരളുമൊരു രാമന്റെമെയ്കാണുവാനാ-
യെല്ലാരാം തന്മിഴികൾ കഴുകിശ്ശുദ്ധമാക്കുന്ന പോലേ. ൮

മാലോകർക്കിനി നടവടി നടത്തീടുവാനാസ്ഥയുണ്ടെ-
ന്നാലോചിച്ചു ദശരഥനൃപൻ രാമനെ പ്രേമപൂർവ്വം
താലോലിച്ചിട്ടയി! തനയ! നിന്മസ്തകേ പൊൽക്കിരീടം
ചേലോടിഞ്ഞാൻ ത്വരിതിയണിയിച്ചീടുമിക്കാലമെന്നാൻ. ൯

രാമൻപിന്നെദ്ദശരഥമനോരാജ്യമംബാസമീപ-
ത്താമന്ത്രിച്ചിട്ടഥ നിജനിശാന്തത്തിൽ മേവും ദശായാം
ഓമൽക്കൈക്കോരഘുതിലകനെക്കാപ്പു കെട്ടിച്ചിരുത്തി-
ക്ഷേമത്തിന്നായ വിവിജനവും കോപ്പു കൂട്ടിത്തുടങ്ങി. ൰

രക്ഷോജാതിക്കറുതിവരുവാൻ കാരണാധാനമേററി-
ട്ടക്ഷോണിക്കന്നശകുനമുണ്ടാക്കുവാൻ മന്ഥരാഖ്യാ
വാക്ഷോജത്തെപ്പുഴിപററയുമക്രൂരമേന്തിത്തിരിച്ചാൾ
പ്രക്ഷോഭിപ്പിപ്പതിനു ഭരതൻതന്റെ മാതാവുതന്നെ. ൰൧

ധീരോദാത്താദ്യഖിലഗുണവാനായ രാമന്റെ മേലാ-
ന്നാരോപിച്ചിട്ടധികപിശുനതത്തെയപ്പാപശീലാ
ഓരോന്നോതീട്ടിളയ മഹിഷിക്കുള്ളിലങ്ങീർഷ്യ ചേർത്താ-
ളാരോമൽപ്പൊയ്കയിലൊരുമപോയ്ചേറിളക്കുന്നപോലേ. ൰൨

രാകേന്ദുശ്രീ തഴുകിന മുഖേ ഭാവഭേദങ്ങളോടും
കൈകേയിക്കപ്പരുഷമൊഴി കേട്ടിട്ടു ചിത്തം പകർന്നു
സാകേതാധീശ്വരനൊടൊരുനാൾ ദാനവായോധനത്തി-
ലാകേ നേടിക്കരുതിയ വരദ്വന്ദ്വമർത്ഥിച്ചു പിന്നേ. ൰൩

നാട്ടിൻഭാരം ഭരതനു കൊടുക്കേണ-
    മെന്നിട്ടു രാമൻ
കാട്ടിൽപ്പോയിത്തപമൊടു വസിക്കേണ-
    മീരേഴു കൊല്ലം
കേട്ടിക്കാര്യങ്ങളെ, യുലയിൽവച്ചുതി-
    നന്നായുരുക്കീ-
ട്ടോട്ടിൻ പാവച്ചെവികളിലൊഴിച്ചോണമാ-
    യ്ക്ഷോണിപന്നു്. ൧൮

പാങ്ങില്ലാഞ്ഞിട്ടഥ നരവരൻ പുത്രനേ-
    വൻമൊടുത്താ-
നേങ്ങി പ്രാണൻ നെറുകയിലൊളിച്ചാശു-
    മൂർഛിച്ചു വീണാൻ
നീങ്ങിപ്പിന്നെച്ചെറുതു സമയംകൊണ്ടു-
    മോഹം, മുഖാബ്ജം
മങ്ങിപ്പാരം നിജ രമണിയോടോതി-
    നാൻസാമവാക്യം. ൧൯

ധന്യേ! രാമൻ വനഭുവി മടിക്കാതെ-
    പോയീടുമിപ്പോൾ
മാന്യേ! ലോകപ്രമദഭരവും പിന്നെ-
    യാട്ടെന്നവശ്യാം
ദൈന്യേ ഞാനെൻ തനയവിരഹം പാപ-
    മോർത്തിന്നടക്കാ-
മന്യേ നിന്നെപ്പഴി പറകിലിന്നെങ്ങി-
    നേഞാനൊഴിപ്പൂ. ൨൦

പ്രത്യാദേശിച്ചരശനുടെ വാക്ക്യങ്ങൾ,
    കൈകേയി ചൊന്നാ-

മുത്ത്യാസക്ത്യാ പൊരുളുകൾ കുറിച്ചുള്ളൊ-
 രങ്ങുന്നിദാനീം
സത്യാഭായം തനയനെ വിചാരിച്ചു പൊ-
 യ്ക്കൊന്നു വന്നാൽ
വൃത്ത്യാസത്താൽ പൊളി പറയുമി ദ്ദോഷമു-
 മൊട്ടേറെ യോഗ്യം. ൰൮

രക്ഷിക്കാനായ് നിജസമയവാക്യത്തെ-
 മുന്നം പരുന്താം
പക്ഷിക്കേകീ ശിബിനരവരൻ തന്റെ-
 മെയ്മാംസമെല്ലാം
അക്ഷിദ്വന്ദ്വം ദ്വിജവരനു നല്കീടിനാൻ
 മറ്റൊരുത്തൻ
സൂക്ഷിക്കുന്നു മൊഴികളഴിവില്ലാതെക-
 ണ്ടുത്തമന്മാർ. ൰൯

വേണ്ടും നാളിൽ തരുവനിതു ഞാനെന്നു-
 കല്പിച്ച കാര്യം
രണ്ടും വെള്ളത്തിലെ വരകളെപ്പോലെ-
 വന്നീടിലിപ്പോൾ
വീണ്ടും നേരും നെറിയുമധികം പൂണ്ട-
 രാജാക്കളെങ്ങേ
കണ്ടും കേട്ടും പലപടി ശകാരിച്ചു-
 പുച്ഛിക്കയില്ലേ?. ൰൰

ആപൽക്കാലത്തുതകിയതു കണ്ടന്നു-
 കല്പിച്ച വാക്യം
ഭൂപക്കെല്ലാം മകുടമണിയാമെന്റെ-
 ഭർത്താവിദാനീം

ചാപല്യത്താലനുചിതമിതെന്നോൎത്തു-
തള്ളുന്ന പക്ഷം
ധൂപപ്രായം ദൃഢമുടലിവൾക്കിന്നു-
വിരഹാനലത്താൽ. ൮൬

ഉണ്ടാമിപ്പോൾ പദവി പലതാ രാമ-
മാതാവിനെന്നാൽ
കണ്ടാലുള്ളിൽ കരുമന സഹിക്കാവ-
തല്ലല്ലയാം മേ
കണ്ടോമണ്ടിത്തരമിദമുരയ്ക്കുന്ന കൈ-
കേയിയോടായ്
രണ്ടാം പ്രാവശ്യവുമരുളിനാ നാൎത്തി-
പൂണ്ടക്ഷിതീശൻ. ൮൭

ധൂൎത്തേ! നീതാൻ വകതെരിവൊഴിഞ്ഞെന്തി-
വണ്ണം കഥിപ്പാൻ
താൎത്തേൻവാണീമണികളിനിമേൽ നിന്നെ-
നിന്ദിക്കുമല്ലോ
ഓൎത്തേനെങ്കിൽത്തവ ഹൃദയകാഠിന്യം.
മന്നീവരത്തേ
തീൎത്തേകീടാനിവനിട വരുത്തീട്ട-
കില്ലായിരുന്നു. ൮൮

ദുഷ്ടേ! രാമൻ നൃപതികളിലിന്നേകനായ് തീൎന്നതില്ലാ
കഷ്ടേ! ഞാനന്നടവടികളാൽ പുത്രവാനായുമില്ലാ
നഷ്ടേ ദേഹേ ഭരതനിനി മേ കൎമ്മശേഷം കഴിപ്പാൻ
ശിഷ്ടേ പാത്രേ പിറവിയവനില്ലായ്കയാ ലന്യനല്ലാ. ൮൯

പക്ഷേ രാമൻ മരവിരിയുടുക്കട്ടെ കാന്താരദേശം
സ്വക്ഷേത്രം പോൽ കരുതി നിവസിക്കട്ടെ വൃക്ഷച്ചുവട്ടി
രൂക്ഷാ നിന്നാശയസദൃശമാം കല്ലിലക്കോമളാംഗം (ൽ
നിക്ഷേപിച്ചിട്ടൊരുനിശിയുറങ്ങുന്നകാര്യം ഞെരുക്കം. ൫൭

ഉള്ളം നീറിക്ഷിതിപനരുളുന്നോരു വാക്യങ്ങൾ രാജ്ഞി-
ക്കുള്ളന്ധാളിപ്പുകളെ വിട്ടുവിച്ചീല ദുസ്സംഗദോഷാൽ
പൊള്ളും തോറും ചെളിയിൽ മുഴുകിപ്പോയ ചന്ദ്രാത്മജാലം
കള്ളം കൈവിട്ടമൃതകരനാം മേനിക്കൂട്ടാൻ പ്രയാസം. ൫൮

ഭൂജാനിക്കാ മകനുടെ മുഖം കണ്ടിനിക്കാണി നേരം
വ്യാജാപേതം മനതളിർ തണുപ്പിച്ചിടാമെന്നു തോന്നീ
ന്നീ ജാനക്യാരമണനെ ജവാൽ കൊണ്ടുവന്നാലു മെന്നാ-
രാജാവഗ്രേ മരുവിനൊരു മന്ത്രീന്ദ്രനെപ്പാർത്തുചൊന്നാൻ.
(൫൯

താതാദേശം സചിവനറിയിച്ചപ്പൊ-
ഴാരാമചന്ദ്രൻ
സ്ഫീതാമോദത്തോടു നൃപഗൃഹം പുക്ക
തൃക്കാൽ വണങ്ങീ
ഏതാണ്ടൊക്കെപ്പിണി ജനകനുണ്ടെന്നു
ചിന്തിച്ചു ചിത്തേ
മാതാവോടക്കഥ പറകയെന്നോതിനാൻ
സാവധാനം. ൫൰

ചൊന്നാളപ്പോൾ കഠിനഹൃദയം പൂണ്ട-
ചിററമ്മ, കുഞ്ഞേ!
തന്നാൻ മുന്നം മമ വരയുഗം നിൻപി-
താകമ്പമെന്യേ
എന്നാൽ, നിന്നെപ്രതി വളരുമുൾപ്രേമ-
വുംസത്യഭംഗം

വന്നാലുണ്ടാം നിരയഗതിയും പാൎത്ഥ-
കേഴുന്ന ഭൂപൻ. ൨൭

ദുസ്സാമൎത്ഥ്യം പറയുമിവളെന്നുള്ളി-
ലൂഹിച്ചിടൊല്ലാ
നിസ്സാരം നീ കരുതുകിലെനിക്കുള്ള-
മോഹങ്ങൾ രണ്ടും
ഇസ്സാമ്രാജ്യം ഭരതനു കൊടുക്കേണ-
മൊന്നാമതായ് നീ
നിസ്സാമാന്യവ്രതമൊടു വനേ പിന്നെ-
വാണിട വേണം. ൨൮

എന്നീവണ്ണം ഭരതജനനീഭാഷണം കേട്ടനേര-
ത്തന്നീരിത്താർനയനനറിയിച്ചീടിനാനിപ്രകാരം
ഇന്നീവൃത്തിൻ ഭരണവിധിയിൽ സോദരൻ കേമനത്രേ
വന്നീടാ മേ വനതലനിവാസത്തിലും ക്ലേശലേശം. ൨൯

എന്തായാലും ജനകനിനിയിച്ചില്ലറക്കാൎയ്യമെണ്ണി-
സ്സന്താപംകൊൾവതു വിഹിതമോ? ഞങ്ങളെല്ലാമിരിക്കേ
വൻതാപത്തെ നിജപിതൃകുലത്തിന്നു ഗങ്ഗാജലത്താൽ
സന്താരംഭാൽ പഴയവരൊഴിച്ചെന്നപോലില്ലിതോ-
(ൎത്താൽ. ൩൦

അച്ഛൻ പാരം പ്രിയമൊടു നിരൂപിച്ചു-
കല്പിച്ചയച്ചേ
സ്വാച്ഛന്ദ്യം മേ വലിയ വനവാസത്തി-
നുണ്ടാകയുള്ളൂ
അച്ഛന്ദാത്മാ നരവരനിദം കേട്ടു-
ഞെട്ടിപ്പതിച്ചാൻ
പ്രച്ഛന്നാന്തഃകരണധൃതിയായ് വജ്ര-
മേററദ്രിപോലേ. ൩൧

സാധിച്ചാലും ജനകഹിതമെന്നമ്മ
    ചൊല്ലുന്ന വാക്യം
ബാധിക്കാതക്കമലനയനൻ സമ്മ-
    തിച്ചുന്മനസ്കൻ
രോധിച്ചീടായ്കിതിനെയിനി നീയെന്നു
    കൌസല്യ തന്നെ
ബോധിപ്പിച്ചാൻ കഥ മുഴുവനും തൽപ്പദാം-
    കൂപ്പി മോദാൽ. ൨൦

കുമ്പിട്ടഗ്രേ തനയനറിയിക്കുന്ന
    വാർത്താവിശേഷം
തുമ്പിൽ ക്ഷ്വേളം തടവിയ ശരം പോലെ-
    കർണ്ണത്തിലേററു
കമ്പിച്ചേററം കരളിനു കുഴപ്പാർന്നു-
    കൌസല്യയപ്പോൾ
തൻപിള്ളയ്ക്കെത്തിയൊരപകടം പാർത്തു-
    രോദിച്ചുരച്ചാൾ. ൨൧

നാലുണ്ടല്ലോ നൃപസുതരവക്കെന്മകൻ
    മൂത്ത പുത്രൻ
മാലുണ്ടാകും വകതെരിവുകേടില്ല നാ-
    ലാൾക്കുമോർത്താൽ
മേലും, നിന്നിൽ പ്രിയമധികമായുള്ള
    ഭൂപന്നനിഷ്ടം
മേലുണ്ടാമെന്നൊരുപൊഴുതുമോർത്തീല
    ഞാൻ ശീലരാശേ!. ൨൨

രാജീവം പോൽ മൃദുലതരമായ് രാജ-
    ചിഹ്നങ്ങളോടേ

രാജിച്ചീടും തവ കരതലം കൊണ്ടു-
കാന്താരദേശേ
വ്വാജീവിക്കുന്നതിനു ഫലമൂലങ്ങൾ
തെണ്ടീടുവാനോ?
യാജിശ്രേഷ്ഠൻ ഗുരുവിവിടെവന്നിന്ന-
ലെക്കാപ്പുകെട്ടി. ൩൩

ഘോരമമ്മയ്ക്കുള്ള ഴലുമഭിഷേകത്തെ-
വിഘ്നംവരുത്താ-
നാരംഭിക്കുന്നൊരു പണികളും കണ്ടു-
കൊണ്ടിണ്ടലോടും
പാരം കോപിച്ചുടിയിണ പണിഞ്ഞഗ്ര-
ജന്മാവിനോട-
ന്നേരം ചൊന്നാനരികിൽ മരുവും ലക്ഷ്മ-
ണൻതൃക്ഷതുല്യൻ. ൩൪

പ്രായാധിക്യാൽ ജനകനിളയമ്മയ്ക്കു-
ധീനായിരുന്ന-
മായാതന്ത്രപ്പെരു വലയിലുൾപ്പെട്ടു-
നട്ടം തിരിഞ്ഞു്
ന്യായാപേതം പറയുമൊരു നിസ്സാര-
വാഗ്ജാലമെല്ലാം
പേയാണോർത്താലതിനെ വകവയ്ക്കേണ്ട-
പോകേണ്ട കാട്ടിൽ. ൩൫

ചോദിക്കാതിക്ഷിതിഭരണ മായ്‌വന്ന-
തന്നേച്ഛതാതൻ
ചൊദിച്ചിപ്പോളുതു തിരിയെ മീളുന്നതും.
നിഷ്പ്രമാണം

മോദിച്ചങ്ങുന്നതു സമ്പാദി വാങ്ങാത്ത
തും, ദോഷ;മുള്ളം
ഭേദിച്ചോതും മൊഴിയെ വകവെയ്ക്കേണ്ട-
പോകേണ്ട കാട്ടിൽ. ൩൬

ദൈവം നല്കുന്നതിലധികമായ് പൌരു-
ഷംകൊണ്ടു പുംസാം
കൈവന്നീടും നിഖിലപുരുഷാൎത്ഥങ്ങ-
ളെന്നുള്ള ന്യായം
ഏവം തൃക്കാലടവിയിൽ നടന്നിട്ടു-
രക്തം തുളിപ്പാ-
നാവശ്യപ്പെട്ടതിനെ വകവെയ്ക്കേണ്ട-
പോകേണ്ട കാട്ടിൽ. ൩൭

ഹാലം ദൃഷ്ടം ഭരതജനനിക്കുള്ള-
വാശ്ശപാടികൊണ്ടി-
ക്കാലം ഭൂപൻ ചപലതകളോരോന്നി-
വണ്ണംപുലമ്പും
കോലം താവും ധനവിത്തു വഴങ്ങീടുമ-
ബ്ഭോഷ്കു കേട്ടി-
നാലംഭിച്ചിട്ടതിനെ വകവെയ്ക്കേണ്ട-
പോകേണ്ട കാട്ടിൽ. ൩൮

തിണ്ണം കോപിച്ചവരജനരയ്ക്കുന്ന-
ദ്ദുൎഭാഷണം കേ-
ട്ടണ്ണൻ വേതാലന്നജനെ വിരോധിച്ചു
പയ്യെപ്പറഞ്ഞാൻ
എണ്ണം പണ്ടും ദിനകരകുലത്തിങ്ക-
ലുണ്ടായവൎക്കീ-

വർണ്ണം താതാജ്ഞകളനുസരിക്കുന്ന-
　　താണെന്നു കേൾപ്പൂ. ൩൯

മുന്നം കണ്വൻ ഗുരുമൊഴി വഴിപ്പെട്ടു
　　ഗോഹത്യ ചെയ്താൻ
തന്നമ്മയ്ക്കുള്ളൊരു ഗളമറുത്തീടിനാൻ
　　ജാമദഗ്ന്യൻ
പിന്നൻപോടും ജനകനൊടു വാങ്ങിച്ചു
　　വാർദ്ധക്യമന്യൻ
ചിന്നന്മാരല്ലിവർ ഗുരുനിദേശത്തിനാൽ
　　ധന്യരായോർ. ൪൦

ആചാര്യോക്തം വിനയമൊടു നാമാദ-
　　രിക്കേണ്ടതാണി-
ന്നാചാരത്തേ വെടിയുക വെടിപ്പല്ല
　　പോകാം വനത്തിൽ
വാചാ രാമൻ സഹജനെ മടക്കീട്ടു,
　　കൂടെത്തിരിപ്പാ-
നോചാരം പൂണ്ടൊരു ജനനിയെ ക്കൂപ്പി-
　　യേവം പറഞ്ഞാൻ. ൪൧

നേരേ നിത്യം നരപതി നടത്തീടിലേ
　　രാജ്യഭാരം
നേരേയാവൂ ജനകനതിനാശിരോധം
　　നിശ്ചയിച്ചു
നേരേ മാതാവതിനിഹ ചെറുത്തോതൊലാ
　　ജീവജാലം
നേരേ പാർത്താലൊരു ദിശി സദാ മോദ-
　　കെന്നുള്ളതില്ലാ. ൪൨

മാതാവച്ഛൻ മകൾ മകനമമ്മാവ-
നപ്പൂപ്പനാറെറാർ
ഭ്രാതാക്കന്മാർ സഖികളിവരൊന്നിച്ചു
വാഴുന്നതോത്താൽ
ഓതാമാററിൽ തടികൾ പലതും ചുച്ചു-
ഛിപ്പെന്നിതെല്ലാ-
മേതാവാം മാത്രകളൊരു തടത്തിങ്കൽ
മേളിച്ചിട്ടും പോൽ. ൪൩

സൌധപ്രാന്തസ്ഥിതി വഴുതി ഞാൻ
കാനനത്തിന്നു പോമ്പോൾ
വൈധവ്യത്തിൽ ചെറുതു ഭയമില്ലാത്ത
കൊച്ചമ്മമൂലം
ബോധഭ്രംശം വരുമൊരു പിതാവിന്റെ
ജീർണ്ണിച്ച ഗാത്രം
ഹേ! ധന്യാങ്ഗി! ഭവതിയുമുപേക്ഷിപ്പ-
തന്യായമത്രേ. ൪൪

ഏറും ഭക്ത്യാ തനയനറിയിച്ചോരു
മാധുര്യവാക്കാൽ
നീറും ചേതസ്സൊരുവിധമടക്കീട്ടു
കൌസല്യയപ്പോൾ
ശ്രുണ്ടാറാൻ മകനിലമരന്മാരെ-
യർത്ഥിച്ചു ചിത്തേ
തേറും മോദാലഥ വിട കൊടുത്തീടിനാൾ
പോവതിന്നായ്. ൪൫

രോഷാവേശാലടിയനു മനത്തണ്ടി-
ലുണ്ടായ ഗർവ്വം
ശേഷായ് നീങ്ങി തവ മൊഴികളാ, ലിന്നി
ഞാനും വനത്തിൽ.

ദോഷാദോഷം ഝടിതി വിടകൊൾവാൻ
    തയാറെന്നു ചൊല്ലാ
ശേഷാംശൻ തൻമതമതനുകൂലിച്ചു
    മോദിച്ചു രാമൻ. ൪൬

അഗ്രേ ചെന്നജ്ജനനിയെ വണങ്ങിട്ടു,
    വില്ലാളിവീര-
ന്മാരഗ്രേഗണ്യൻ രഘുപതിയൊടും കാനന-
    ത്തിന്നു പോവാൻ
അഗ്രേ! മഹ്യം വിട തരിക മോദേന
    കൌസല്യതന്നോ-
ടഗ്രേ വാക്യേവമരുളിയ സൌമിത്രി-
    യോടക്കുമാരൻ. ൪൭

നീതാൻ നിത്യം തനയ! ഹൃദയേ
    രാമനെത്താതനെന്നും
മാതാവെന്നും മിഥിലസുതയേ-
    ക്കാട്ടിനേ നാടിതെന്നും
ജാതാമോദം കരുതി നടകൊൾ-
    കഗ്രജന്മാവിനോട-
ങ്ങേതായാലും ഹൃദി തിരുവള-
    ക്കേടു നേടായ്കവേണം. ൪൮

ഉണ്ണിക്കേവം പ്രതിയൊരുപദേശത്തെ
    നൽകിസ്സുമിത്രാ
കണ്ണിൽക്കൂടെ ക്ഷടുകുടെയൊലിക്കുന്ന
    കണ്ണീർ തുടച്ചാൾ
പെണ്ണിൽക്കണ്ണാം നിജദയിതയേ മാതൃ-
    ശുശ്രൂഷയോരോ-
ന്നെണ്ണിച്ചെയ്യെന്നരുളി നടകൊണ്ടാനവൻ
    രാമപാർശ്വേ. ൪൯

രാമൻ പിന്നെപ്രിയയുടെ ഗൃഹം പുക്ക
    വൃത്താന്തമോതി-
ക്ഷേമത്തോടും മരുവിന മഹീകന്യക-
    യ്ക്കാർത്തി ചേർത്താൻ
കാമം മേഘധ്വനിയിലനമോദിച്ചു
    മേറ്റം മയൂരി-
സ്തോമത്തിന്നാ വനഭുവി നിഷാദൻ്റെ
    വില്ലൊലി പോലെ. ൩൧

കേഴക്കണ്ണാൾമണിയവളിദം കേട്ടുടൻ
    കണ്ണുശല്യം
ആഴത്തപ്പോളുപഘനമുലഞ്ഞാർത്തു
    മോഹിച്ചു വീണാൾ
കോഴയ്ക്കും ശമനമുളവായപ്പൊ-
    ഴന്നാനവാത്തെ
വാഴത്തക്കോളിവളുമതിനായ് കൂടെ-
    യുണ്ടെന്നു ചൊന്നാൾ. ൩൨

അന്നപ്പേടയ്ക്കരിയ നട കൊണ്ടാകെ
    മാനം കെടുക്കും
കന്വല്ലിക്കിടറിയ മനോഭാവ-
    മീക്ഷിച്ചു രാമൻ
നിന്നല്ലതാം കളക കളഭശ്രേഷ്ഠ-
    യാനേ വനേ ഞാൻ
തന്നത്താനേയുഴറുകിലെനിക്കില്ല
    ദുഃഖങ്ങളെന്നാൻ. ൩൩

മേളിച്ചേവം പ്രിയമൊടു വസിക്കുന്നൊ-
    രിയെന്നൊയിന്നി-
ക്കോളിൽകാന്തൻ വെടിയുമിതി ചിന്തിച്ചു
    ചെന്താമരാക്ഷി

ധൂളിച്ചീടുന്നകമലരൊടും ചൊല്ലിനാൾ
വീണ്ടുമിത്ഥം
വേളിക്കാലം പറയുമൊരു മന്ത്രാൎത്ഥ-
മെന്തെന്റെ കാന്താ!. ൫൩

എന്തായാലും കണവനെയരക്കാണി
നേരം പിരിഞ്ഞാൽ
കുന്താഘാതാധികരുജയൊടീ മന്നിൽ
മേവീടുമോ ഞാൻ
കാന്താരത്തിൻ നടുവിലിവളെച്ചൊല്ലി-
യങ്ങേകൊരിക്കൽ
"സന്താപത്തിന്നിടവരണ"മെന്നല്ല
ഞാനും വരുന്നു. ൫൪

കൂടെച്ചെൽവാൻ കൊതി കലരുമക്കാന്തയെ-
സ്സാന്ത്വവാക്കാൽ
കൂടസ്ഥൻ താൻ പലവഴി സമാധാന-
മോതീട്ടുമൊട്ടും
ജാഡ്യത്തേക്കൾപ്പെട്ടിവളനുസരിക്കില്ല
യെന്നോൎത്തു പിന്നെ
കൂടെപ്പോകുന്നതിന്നനുവദിച്ചീടിനാ-
നാടലെന്യേ. ൫൫

ക്ഷോണിവാനോക്കമിതമണിഭൂഷാദി
ദാനങ്ങളേകി-
ത്തൂണീബാണാസനകവചഖഡ്ഗങ്ങ-
ളെല്ലാമെടുത്ത്
ഏണീശാബാക്ഷികളുമിതരന്മാരു-
മോരോന്നു ചൊല്ലി-
ക്കേണീടുമ്പോൾ ജനകനുടെകൊട്ടാര-
മുൾപ്പൂക രാമൻ. ൫൬

അഞ്ചാതിനി നഗരതലവാസത്തെ
　　വേർപെട്ടു കാട്ടിൽ
സഞ്ചാരത്തിനഭിരുചി വളൎന്നുള്ള
　　സ്വാമിതൻ തുജൻ
നിഞ്ചാരേ വന്നു തിരുവലം പൂണ്ടു
　　കണ്ടാലുമെന്നാ-
വഞ്ചാപല്യം കലരുമരചൻ തന്നൊ-
　　ടോതീ സുമന്ത്രൻ. ൩൬

ആശാഭംഗത്തൊടു മരുവുമബ്ഭ്രൂപ-
　　നപ്പോൾ പിശാചാ-
വേശാലുണ്ടാം വികൃതിയതുപോൽ ഭാവ-
　　മേറെറം പകൎന്നു
ആശാസിച്ചാൻ നിജതനയനോടൊത്തു
　　വാൻ കാനനാന്ത-
ൎദ്ദേശാവാസത്തിനു, സുഭഗയായുള്ള
　　കൌസല്യയോടും. ൩൭

ഹാഹാകാരത്തൊടു മുറവിളിച്ചീടിനാൻ
　　മാനവേന്ദ്രൻ
സ്നേഹാധിക്യാലരമനയിലുള്ളോരു-
　　മൊപ്പം കരഞ്ഞാർ
ദേഹാപായം നൃപനവരുമെന്നോൎത്തു
　　കൈകേയിയോടി-
ദ്രോഹാചാരങ്ങളെ വെടിയുവാനോതിനാൻ
　　മന്ത്രിയേവം. ൩൮

ഇപ്പാരിൽക്കണ്ടിട്ടുമൊരഖിലപ്രാണി
　　ഭാഷാവിശേഷം
തപ്പാതോതുന്നതിൽ വിരുതനാം നിൻ
　　പിതാവോടു മുന്നം

ദപ്പാവേശാലതു പരിചയിച്ചീട്ടു-
വാൻ ചെന്ന തള്ള-
യ്ക്കോപ്പായ് നീയും തുനിയുകിലനൎത്ഥങ്ങ-
ളുണ്ടാകുമാൎയ്യേ!. ൬൦

ചൊന്നാളപ്പോൾ "സഗരനസമഞ്ജാഖ്യ-
നെക്കൈവെടിഞ്ഞാൻ
വന്നാപത്തി നൃപനമതുപോൽ മാററി-
യാലെന്തു? ദോഷം"
"അന്നാട്ട്യം നീ കളക സരയൂസിന്ധു-
വിങ്കൽ പതിച്ചോ-
രിന്നാട്ടാരെ പ്രതി സഗരനപ്പുത്ര-
നെത്തള്ളിവിട്ടു. ൬൧

ഇക്കാൎയ്യത്തോടതിനെയുപമിക്കാതെ
ദൂരെത്ത്യജിക്കൂ
ധിക്കാരത്തെബ്ഭവതി"യിതി മന്ത്രീന്ദ്ര-
നന്യൻ പറഞ്ഞാൻ
പുക്കാരേതാണിവളിഹ വരുത്തീട്ടു-
മെന്നോൎത്തു ഭൂപൻ
മുക്കാലംശം മനമനവധിക്കാതെ
ചൊന്നാനിവണ്ണം. ൬൨

വിശ്വാമിത്രപ്രഭൃതി മുനിമാരൊക്കെ
മാനിച്ചു വാഴ്ത്തും
വിശ്വാതിതൻ മമ തനയനാം രാമ-
നെന്നാലിദാനീം
അശ്വാരൂഢധ്വജിനികളൊടും കാട്ടു-
പൂകട്ടെയെന്നാ-
നിശ്വാസം പൂണ്ടരുളിയ മൊഴിക്കുത്ത-
രം രാമനോതി. ൬൩

ണൊന്നാം വൈദേഹിയുമനുജനും മാത്ര-
മല്ലാതെ മററാ-
രാന്നാം കൂടെത്തുടരുവതിനങ്ങുന്ന
കല്പിക്കവേണ്ടാ
മാന്നാം കാട്ടിൽ കലകലം മയിലിൻ കൂട്ട-
വും കൂട്ടപോരും
തേന്നാം കായും കനിയുമവിടെത്തീരാ-
മുണ്ടാം സുഭിക്ഷം. ൯൪

നീളം കൂട്ടും തരിശ്ശു വഴിപോൽ ഞങ്ങൾ
വെട്ടിത്തെളിക്കാം
ചോളം പിന്നെത്തിന വരകു നെല്ലെ-
ന്നിതെല്ലാം വിതയ്ക്കാം
മാളം തോണ്ടിപ്പലതരമെട്ടുണ്ടുള്ള
കന്ദം ഭുജിക്കാം
മേളം കോലും ചെറിയ പുഴവക്കത്തു
വെള്ളം കുടിക്കാം. ൯൫

ജന്യത്തിന്നങ്ങൊരുവനെതിരിട്ടാകി-
ലീയമ്പുകൂട്ടിൽ
സന്യസ്താസ്ത്രപ്രകരനിററ ഞാൻ ദൂരെ-
യോടിച്ചയയ്ക്കാം
ധന്യന്മാരാം മുനികളുടെ സംസൎഗ്ഗ-
സൌഖ്യം ലഭിക്കാ-
മന്യക്ലേശങ്ങളെയകലെ വിട്ടീശ-
നെസ്സേവ ചെയ്യാം. ൯൬

മുജ്ജന്മം ചെയ്തൊരു സുകൃതസാരത്തി-
നാൽ മൎത്ത്യനായാ-
ലിജ്ജന്തുക്കൾക്കതിലധികമെന്തുള്ളു
സന്തോഷസൌഖ്യം?

ഇജ്ജന്മം കൊണ്ടതിലുപരിമാൎഗ്ഗങ്ങൾ നോ-
ക്കായ്കിലോ സാ-
യുജ്യം പൂജ്യം പുനരപി പഴേപോലെ
കീഴ്പെട്ടു പോകാം. ൨൭

ആകും നാളിൽ പല സുകൃതസമ്പത്തു
പാൎജ്ജിച്ചു വാണാ-
ലേകും മോക്ഷം നിഖിലജഗതാം നാഥ-
നാസ്ഥാനരൂപം
ചാകും നാളിൽ പുരുരുജകളുൾപ്പെട്ടു
ഖേദിച്ചു ഞാനും
മൂകനാരതാതിനു കഴിവില്ലൊക്കി-
ലാക്കും വിതൎക്കം. ൨൮

സാക്ഷിക്കാൎയ്യത്തിനു ചരമകാലത്തി-
ലിദംമമത്രേ
രക്ഷിക്കേണം സുകൃതമതിനിഷ്ടോന
മന്നാൾ വരസ്സം
ഭക്ഷിക്കേണ്ടുന്നതിനു ഫലമൂലങ്ങ-
ളന്നന്നു തേടി
സ്സൂക്ഷിക്കാനുള്ളുപകരണവസ്തുക്ക-
ളാവശ്യമല്ലോ. ൨൯

ഭൂഭാരത്തെക്കളവതിനലസ്സന്ന-
ലോകൈക നാഥൻ
ക്ഷോഭാപേതം മനസി ധൃതിയോടേവ
മോതുന്ന ഭാഗം
ലോഭാവേശം പെരുകിയഭിനന്ദിച്ചു
കൈകേയിയേററം
ലാഭാപ്തിക്കായ് മരവിരി കൊടുത്തിടി-
നാൾ മുന്നുപേൎക്കും. ൩൦

ബദ്ധാമോദം സപദി ബഹുമാനിച്ചു
മാതാവിനെത്തൽ
സിദ്ധാന്തത്താൽ തുകിലതരയിൽ ചുററി-
യാ രാഘവന്മാർ
അദ്ധാ കണ്ണീരനവധി പൊഴിച്ചൂറ-
യിട്ടന്മരത്തോൽ
ശ്രദ്ധാപൂർവ്വം ജനകസുതയും വാങ്ങി
മെല്ലെന്നുടുത്താൾ. ൧൮

ലീലാമർത്ത്യൻ തുകിലതു ധരിക്കുമ്പൊ-
ഴേതും പൊറുക്കാൻ
മേലാതന്തഃകരണപരിണാമങ്ങൾ
നാട്ടാർക്കുദിച്ചു
നാലാമ്നായം തെരിയുമൊരുപാദ്യോദ-
നാം കണ്ണുചിമ്മി-
പ്പാലാഴിപ്പെൺകൊടിയുടെ മണാളനൊരാ-
മായങ്ങളോർത്തു. ൧൯

നീലാംഭോദച്ഛവി തിരളുമത്താ-
രിൽ മാതിന്റെ കാന്തൻ
മേലാലോരോ പണികളമരന്മാർക്കു
വേണ്ടിട്ടു ചെയ്യാൻ
ലോലാത്മാവായ് ക്ഷിതിയിലുളവാകുന്ന-
തോർക്കുമ്പൊഴിന്നീ-
മാലാലോചിച്ചിട്ടക ശരിയല്ലെന്ന-
ടങ്ങി വസിഷ്ഠൻ. ൨൦

സീതാദേവിക്കുടുപുടവയെത്തള്ളി-
യിത്തോലുടുപ്പാ-
നേതായാലും വയമനുവദിക്കില്ല-
യെന്നാൻ മുനീന്ദ്രൻ

വീതാനന്ദം കഴൽ പണിയുമപ്പുത്രി-
യെപ്പുൽകി, രാമൻ-
മാതാവഗ്രേ ഹൃദയമിടറിക്കേണു
ചൊന്നാളിവണ്ണം. ൧൪

വേനൽക്കാലത്തഹിമകിരണൻ തൻ മ-
യൂഖങ്ങളേററ-
ക്കാനൽദ്ദേശേ മണൽ ചുട്ടചുടെപ്പൊള്ളു-
മപ്പോൾ പദം തേ
സ്ഥാനത്തെല്ലാം തളരു,മുടനേ കണ്ണു-
ടയ്ക്കാത്താ ശ്രീറാം
മാനക്കേടെന്നാകതളിരിവക്കാട്ടു
ദൈവങ്ങളോക്കും. ൧൫

കാകുൽസ്ഥൻ താൻ കമനിയൊടു മത്തമ്പി-
യോടും പിതാവിൻ
കാൽകുമ്പിട്ടജ്ജനനികളെയും വൻകൊടും
കാട്ടിലേക്കായ്;
കാകുക്ലേശങ്ങളൊടനുഗമിപ്പാൻ തു-
ടങ്ങുന്ന കാവൽ-
ക്കാർ കണ്ണുതാപം കളയുവതിനും ചൊല്ലി
മെല്ലെത്തിരിച്ചു. ൧൬

അപ്പോൾ ഭൂപൻ വരുതിയനാരോധിച്ചു
പൊൽത്തേരു പൂട്ടി-
ക്കെല്ലോടന്തഃപുരപരിസരേ കൊണ്ടു
നിർത്തി സുമന്ത്രൻ
നില്പോരെല്ലാം കരയുമളവിൽ സീത
തേരേറി മുൻപേ
ശില്പോപേതം രവിയുടെ രഥാഗ്രത്തി-
ലച്ഛായ പോലെ. ൧൭

ശൃംഗാരക്കോപ്പുഖിലവുമുപേക്ഷിച്ചു
സൌമിത്രിയോടും
സാകങ്കാന്താരത്തിന്നു രഘുവരൻ താനു-
മത്തേരിലേറി
ശങ്കാഹീനം ജനകജയുമായ് നാടു
വിട്ടോരു നേരം
പങ്കാത്മീയും ദശമുഖപുരെ നിന്നു
നീങ്ങിത്തുടങ്ങീ. ൨൮

ത്രൈലോക്യത്തെക്കനിവൊടു പുലത്തേണ്ടു-
മാളാണ് രാമൻ
ശീലോപേതൻ വിധിയുടെ മകൻ ദേശി-
കൻ സത്യവാദീ
ആലോചിക്കാതൊരു പിശകു വന്നായ-
വർക്കും പിണഞ്ഞു
ഹാ! ലോകത്തിൽ സകല വിപദാമാസ്പ-
ദം കർമ്മമത്രേ. ൨൯

തുടന്നു രഘുവീരനെ സപുരവാസിവൃന്ദംജവാൽ
നടന്ന വിപിനത്തിലേ,ക്കുചിതമല്ല ഞാൻ കേവലം
അടക്കുകിലിതെന്നു കണ്ടുടൽ ഞെരിഞ്ഞു ധൂളിച്ചലാൽ
തുടങ്ങിയുടനേളയിൽ ഗമനരീതി“പൃഥ്വീ” തലം. ൩൦

തീരാതുള്ള വിഷാദമാർന്നു നഗരീവാസ്തു-
വ്യവൃന്ദങ്ങള-
ശ്ശ്രീരാമന്നു സഹായമായ് സവിനയം
കൂടെത്തിരിച്ചീടവേ
ഊരാകെപ്പതിരിലീഭവി,ച്ചുടലഴിഞ്ഞുള്ളോ-
രു പാമ്പിൻപടം
സാരാംശം കുറവായ് കിടക്കുമതുപോൽ വല്ലാ-
തെ കമ്പിച്ചുതേ. ൩൧

അഞ്ചാംസർഗ്ഗംസമാപ്തം.

# ആറാം സൎഗ്ഗം.



ശ്രീരാമചന്ദ്രനടവിക്കു തിരിച്ച നേര-
ത്താരാജവൎയ്യനതിരറ്റെഴുമാധിയോടും
ആരാൽ സ്വകീയനിലയത്തെ വെടിഞ്ഞുമുഖ്യ-
ദാരാലയത്തിലെഴുനള്ളിയിരുന്നു വേഗം. ൧

വീൎയ്യം ക്രമേണ കുറയുന്ന കരങ്ങളോടും
സൂൎയ്യൻ തദാ ചരമവാരിധിയിങ്കലേക്കു
നിൎവ്വാണകാലമരികത്തണയുന്ന നേരം
മൎയ്യാദവിട്ടവനധഃപതനം വരുമ്പോൽ. ൨

അസ്താചലത്തിനൊരു ഭൂഷണമായ് വിളങ്ങും
വിസ്താരമുള്ള ശിഖരത്തിൽ വിടൎന്നുനിൽക്കും
പ്രസ്താവയോഗ്യതമമായൊരു രക്തകം പോൽ
ശസ്താരുണപ്രഭയുമദ്ദിശി സംക്രമിച്ചു. ൩

മന്ദേഹരാക്ഷസമദത്തെയടക്കി നിൎത്താൻ
സന്ദേഹമാൎന്നൊരഭിമാനമിയന്നു ചിത്തേ
മന്ദേതരം കടലിൽ മുങ്ങിമരിപ്പതിന്നോ?
തന്ദേശമിദ്ദിനകരൻ തരസാ ഗമിച്ചു. ൪

പേരാണ്ട മേരുമലമേൽ ചതുരാനനന്നായ്
നീരാജനാവിധി ദിനംപ്രതി ചെയ്യുമൎക്കൻ
പാരാതെ പശ്ചിമമുഖത്തിലുഴിഞ്ഞിടാനായ്
തേരാശുകൂട്ടിയവിടേയ്ക്കു ഗമിച്ചതല്ലീ?. ൫

ദൃക്കത്ര ക്രൂരിരുളൊഴിച്ചു ദിനേശനോരോ
ലോകത്തിരുട്ടു കളവാൻ നടകൊൾവതത്രേ
ലോകത്തിൽ നല്ല ഗുണമുള്ള പുമാന്റെ വേഴ്ച-
യ്ക്കാകെത്രിലോകിയിലുമാഗ്രഹമുള്ളതല്ലേ?. ൬

രത്നാകരത്തിനുടെ പശ്ചിമ തീരദേശേ
യത്നം വിനാ തരണി ചെന്നണയുന്ന നേരം
കൌടില്യമേറുമുഡുപസ്ഥിതിയോൎത്തു ചിത്തേ
ഗാഢം വിഷാദമൊടു പത്മിനി കേണു വാണു. ൭

അത്യന്തരാഗമൊടു പശ്ചിമ തന്റെ ചാര-
ത്താക്കൻ ഗമിച്ചളവു, പൂൎവ്വപുരന്ധ്രിയേറ്റം
വൈരം ദിനേശനിൽ നടിച്ചു മുഷിഞ്ഞിരുന്നാൾ
വാരാംനിധിക്കരികിലനാഭ്യുയകളേറെയില്ല. ൮

ആദിത്യമണ്ഡലമതിന്നു, വരുന്ന രശ്മി
ഭൂഗോളമന്നില് വിടാസ്സതിനെന്ന പോലേ
ക്രുദ്ധിത്തൊടുത്ത മൂർദ്ധരശ്മികൾ ചുററുപാടും
വ്യാപിച്ചു വന്നിതു സുവൎണ്ണഗുണാഭയോടും. ൯

"രീ രാവിലങ്ങു പണി നോക്കിടു. മിജ്ജനത്തി-
ന്നീവേല വിട്ടൊഴിയുവാൻ വിധിയേകിടേണം"
പ്രാൎത്ഥിച്ചിദം ദ്യുമണിയൻപൊടു കാഴ്ചവച്ചാ-
നക്ഷത്രമാലയിററ വിണ്ണുപദേ നമിച്ചാൻ. ൧൦

ഓജസ്വിയാം ഖഗകുലോത്തമനിപ്രകാരം
രാജപ്രസിദ്ധ സമയത്തെ നയിപ്പതിന്നായ്
വ്യാജം വെടിഞ്ഞു വനവാസമണഞ്ഞ നേരം
രാജീവജാലമൊരുപോൽ വിഷമിച്ചൊതുങ്ങി. ൧൧

ഈഴ്ചുഴിതൻ മറുപുറത്തു മഹാതപത്തിൽ
ടീയാണൊളിച്ചു നിവസിച്ച മഹാന്ധകാരം
സായാഹ്നവേളയിൽ നഴഞ്ഞു കരേറി, രാമൻ
പോയപ്പൊഴജ്ജനപദത്തിലലക്ഷ്മി പോലെ. ൮൨

പന്തിക്കുമത്തെരുവിലും ബഹളം ജനത്തിൻ
വന്തിക്കുമുള്ള വഴിതോറുമറച്ചുറച്ച്
ഉന്തിക്കുഴപ്പമൊട്ട തേർ വിട്ടുവിച്ചുകൊണ്ടി-
യന്തിക്ക ചെന്നു തമസാതടസീമ്നി രാമൻ. ൮൩

ചെതസ്സിലാർത്തിയൊടു തങ്ങടെ തമ്പുരാനാ-
ക്കാതങ്കമെത്തിയതിനാൽ പുറകേ തിരിച്ച്
വീതശ്രമം ദൃഢമുറങ്ങിയ നാട്ടുകാർക്ക-
സ്രോതസ്വിനീതടമരച്ചുവടന്നു വീടായ് ൮൪

വഞ്ചിച്ചു പൌരനികരത്തിനെയദ്ധരാത്രേ
കിഞ്ചിൽ തിരിഞ്ഞു വഴിവിട്ട രഥത്തിലൂടെ
വഞ്ചിപ്രവൃത്തിയിൽ വിശിഷ്ടനതാം ഗുഹന്റെ
നെഞ്ചിൽ പ്രിയം വളരുമാറവിടേക്കു ചെന്നു. ൮൫

പ്രീണിച്ചു രാമനുടെ ചെയ്തികൾ ശൃങ്ഗിവേര-
ക്ഷോണിക്കധീശനുപകർണ്യ വിനീതനായി
ത്രാണിക്കു തക്കപടി ദേവനു കാഴ്ചയെല്ലാം
കാണിക്ക വച്ചു പുനരഞ്ജലി പൂണ്ടുചൊന്നാൻ. ൮൬

താതാജ്ഞയിൽ പെരിയ നിഷ്ഠയെഴും ഭവാനോ-
ടേതാനുമന്നഗരനീതിയറിഞ്ഞിടാതെ
ഓതാവതല്ലടിയനെങ്കിലുമിന്നു ചിത്തോ-
ജ്ജാതാഭിമാനമറിയിപ്പതു കേൾക്കവേണം. ൮൭

പട്ടാളവും പരിചയും പലമട്ടു പുത്തൻ
കൊട്ടാരവും മതിലുമിങ്ങു തയാറു ചെയ്യാം
തട്ടിപ്പു കൂടുമൊരു മന്ദിരതന്റെ ചിത്തം
പൊട്ടിക്കുമിജ്ജനപദം തവ വാസയോഗ്യം. ൮

കൈക്കൊണ്ടു രാജ്യമിതു നിന്തിരുമേനി വേഗാ-
ലിക്കണ്ട ഭൃത്യരെയുമൻപൊടു കാത്തു നീത്യാ
സല്ക്കാരപൂർവ്വമരശന്റെ നിയോഗമെല്ലാം
ദുഃഖിച്ചിടാതിവിടെവച്ചു നടത്തി വാഴാം. ൯

പങ്കങ്ങളൊക്കെയകലെക്കളയുന്നതാമി-
ഗ്ഗംഗാതടം തവ തപസ്സിനു തക്കതല്ലോ
സങ്കല്പശക്തിയെഴുമുത്തമ യോഗിമാർ പ-
ന്തിങ്ങെപ്പൊഴും മരുവിടുന്നതുമുണ്ടു പണ്ടേ. ൧൦

അച്ഛന്റെ കല്പന ശിരസ്സിൽ വഹിച്ച രാമൻ
നിശ്ചഞ്ചലം ഗുഹനെ നോക്കിയുരച്ചിതപ്പോൾ
വച്ചേച്ചു വല്ക്കലമിദം, പിതുരാജ്ഞ വിട്ടി-
ട്ടുച്ചപ്രവൃത്തി തുടരുന്നതു നിന്ദ്യമേറ്റം. ൧൧

കല്പിച്ചിടം ദൃഢതരങ്ങളിനി തന്റെ തീര-
ത്തുല്പന്നമായ തരുവിൻതണൽ പൂകരാമൻ
അപ്പോൾ പരം പരിമളത്തൊടിടഞ്ഞിളങ്കാ-
റ്റമ്പ്ഭൂതലത്തിലൊരുപോലെ പരന്നു വീശി. ൧൨

എല്ലാരിലും സമതയുള്ള മഹാനുഭാവൻ
വല്ലാതെ കാട്ടിനു തിരിച്ച കഠോരകാര്യം
കാണുന്നതിനു കഴിയാത്തതുപോലെ സൂര്യൻ
താണാൻ തദാ ചരമശൈലനിതംബദേശേ. ൧൩

വന്ദിച്ചു സന്ധ്യയെ രഘൂത്തമ,നസ്സുമന്ത്രൻ
മന്ദിച്ചഴിച്ചു തുരഗങ്ങളെ നിൎത്തിയാരാൽ
ഒന്നിച്ചു ചേൎന്നു സഖിയാം ഗുഹനോടു താനാ-
നന്ദിച്ചിടാതെ ചരിതങ്ങൾ പറഞ്ഞിരുന്നാൻ. ൨൪

തല്പം വിരിച്ചിലകൾകൊണ്ടനുജൻ തദാനീം
ചിൽപൂരുഷൻ തദനു പള്ളിയുറക്കമായാൻ
തൽപ്രാന്തദിക്കിലിളയോൻ നിജവില്ലുമമ്പും
കെല്പോടെടുത്തവഹിതൻ ബതകാത്തുനിന്നാൻ. ൨൫

പിറ്റേന്നിനത്തിനുദയം സ്ഫുടമായി കണ്ടു, നേരം
തെറ്റാതെണീറ്റു വഴിപോൽ നിയമം നടത്തി
ചേരാലിൻപാലു കരകൊണ്ടു കുമാരകന്മാ-
രീരാളുമന്നു ജടചൂണ്ടു വിഭൂതിയോടും. ൨൬

ഉൾക്കാമ്പലിഞ്ഞു നരപാലകനന്ദനന്മാ-
രക്കാമധേനുസമയായൊരു ഗംഗതന്നെ
മയ്ക്കണ്ണിയായ ജനകാത്മജയോടുമൊന്നി-
ച്ചഗ്രേ നിരീക്ഷ്യ വിനയത്തൊടു കൈവണങ്ങി. ൨൭

പിന്നെ പ്രിയോക്തി പലമട്ടിലുരച്ചു, നാട്ടി-
ന്നന്നേ ഗമിപ്പതിനയച്ചു സുമന്ത്രർ തന്നെ
മന്ദേതരം കടവിലഗ്ഗുഹനാനയിച്ചോ-
രന്യൂനമാകുമൊരു തോണിയിലേറി മോദാൽ. ൨൮

വൻകാറ്റുമോളവുമൊഴിഞ്ഞൊഴുകുന്നൊരാററിൽ
പങ്കായമിട്ടു ഗുഹനന്നു തുഴഞ്ഞു വേഗാൽ
ശങ്കാവിഹീനമവരക്കരെയെത്തിയപ്പോൾ
തൻകാൽ പണിഞ്ഞ ഗുഹനോടരുൾചെയ്തു രാമൻ. ൨൯

എന്നെക്കുറിച്ചു കരളിൽ കനിവേറെയുള്ള
നിന്നിൽപരം മനസി മേ പെരുകുന്ന മോദം
ഉന്നിദ്രസൌഖ്യമൊടു വാഴ്ക, ഭവാനിദാനീ-
മെന്നോടു കൂടെയടവിക്കു പുറപ്പെടേണ്ടാ. ൩൦

ഉത്സാഹമോടവനു യാത്രയുമോതിയേവം
വാത്സല്യമാം ജനപദത്തിലണഞ്ഞു വേഗം
കുത്സാവിഹീനമിഹ നാലുമൃഗം വധിച്ചു
സ്സത്സാരവേദികളിരുന്നിതു വൃക്ഷമൂലേ. ൩൧

പിറ്റേന്നുഷസ്സിലെഴുന്നേററവർ മൂന്നുപേരും
തെററാതെ നേർവഴിയിലൂടെ നടന്നു മെല്ലേ
മററം "പ്രയാഗ"മിതി നല്ലൊരു നാമധേയം
പെററുള്ള പുണ്യമെഴുമസ്ഥലി ചെന്നു ചേൎന്നു. ൩൨

അത്യന്തനിഷ്ഠയൊടിരുന്നരുളും ഭരദ്വാ-
ജാധ്യാത്മവേദി വിലസുന്നൊരു പൎണ്ണശാലാ
മധ്യേ പരം നയനഗോചരമായ്ഭവിച്ചി-
ട്ടത്യന്തകൌതുക മവൎക്കുളവാക്കിയുള്ളിൽ. ൩൩

ശാഖാമൃഗങ്ങൾ കനി തിന്നു മദിച്ചു ചാടും
ശാഖോപശാഖകൾ പടൎന്നൊരു വന്മരങ്ങൾ
ആകാശവീഥിവരെയുന്നതമായി നില്ക്കും
രാകാവിലാസമിഹ കൌതുകമേകുമാൎക്കും. ൩൪

ചാലേ നനച്ചു മുനികന്യകമാർ വളൎത്തി-
ക്കാലേ മണം പെരിയ നന്മലരേന്തി നീളേ
ലീലായമാനമുലയുന്ന ലതാസമൂഹം
വേലാവിലങ്ഘി കുതുകത്തെ വളൎക്കുമാൎക്കും. ൩൫

വേഗാൽ കുതിച്ചു വിളയാടി വനത്തിലെല്ലാ-
മാകാംക്ഷപോലിളയ പുല്ലുകളും ചവച്ച്
ശോകംവിനാ മുനികുമാരികളോടുലാവും
ഗോകർണ്ണസന്തതികളും പലതത്ര കണ്ടാർ. ൩൬

അഷ്ടാങ്ഗയോഗമനുവാസരമഭ്യസിച്ചി-
ട്ടിഷ്ടാർത്ഥസിദ്ധികളടഞ്ഞൊരു താപസന്മാർ
ദൃഷ്ടാന്തപൂർവ്വമിഹ മാൻതുകലിട്ടതിന്മേ-
ലഷ്ടാക്ഷരങ്ങളുരുവിട്ടമരുന്ന കണ്ടാർ. ൩൭

സംസാരവാരിധി കടപ്പതിനാശയോടും
ഹിംസാവിരക്തി മുതലായവയഞ്ചുമുട്ടം
ശീലിച്ചിടുന്ന യമശാലികളൊട്ടനേകം
മൂലാക്ഷരങ്ങളെ മുറയ്ക്കു ജപിച്ചിരുന്നു. ൩൮

ശോധിച്ചു താൻ പുറവുമുള്ളുമതീവ നന്നായ്
മോദിച്ചു നന്മറയറിഞ്ഞു തപസ്സു ചെയ്തു
ലോകേശ്വരാർച്ചനകളും സതതം നടത്തി
മേവീടുമാ നിയമിമാരെയുമത്ര കണ്ടാർ. ൩൯

കല്പിച്ചുകൊണ്ടു കമലാദി മഹാസനങ്ങ-
ളാദ്മാങ്ഗയഷ്ടിയെ നിവിർത്തൊരിളക്കമെന്യേ
ഘ്രാണാഗ്രദേശമതിലക്ഷിയിരുത്തി നന്നായ്
സ്ഥൂണങ്ങൾ പോൽ ചിലർ വസിപ്പതുമങ്ങു കണ്ടാർ. ൪൦

മൂക്കും പിടിച്ചു വിധിപോൽ നിജവീർപ്പു വിട്ടി-
ട്ടുൾക്കൊണ്ടിരുന്നു ചിലർ ജീവനെ മാത്രതോറും;
തോല്ക്കുംഭമെന്നവിധമീവക രണ്ടുമെന്യേ
നിത്യം വസിപ്പവരെയും പുനരത്ര കണ്ടാർ. ൪൧

മെയ്യായ തേരിൽ മനമാകിയ സൂതനെന്നും
കൈയ്യാണ്ടടൻ വിഷയവാജികളെപ്പഴക്കാൻ
ചമ്മട്ടിയായി വിലസുന്നൊരു വീൎപ്പടക്കം
ചെമ്മേ വഹിച്ചവരുമുണ്ടവിടൊട്ടനേകം. ൪൨

ഓംകാരമാമരിയ വില്ലു കുലച്ചു നന്നാ-
യാത്മാഭിധാനശരമൊന്നു തൊടുത്തതിന്മേൽ
സൽബ്രഹ്മമാകുമൊരു ലാക്കിനെയൂന്നി നോക്കും
സൽബ്രഹ്മചാരികളെയും പുനരത്ര കണ്ടാൎ. ൪൩

ചേതസ്സടക്കി വഴിപോലൊരു കാലസംഖ്യ-
വച്ചിട്ടിടയ്ക്കതിനു തെല്ലുമിളക്കമെന്യേ
ജൃംഭിച്ച ധാരണയൊടും മരുവുന്ന ധീരരെ
കനിച്ചിടുന്നവരെയും കനിവോടു കണ്ടു. ൪൪

ഹോമിച്ചു നെയ് തിലപലാശശള്ളാദികൾകൊ-
ണ്ടാമോദമേന്തി രയമോടു കുതിച്ചുയൎന്ന്
അംബരത്തിലൊക്കെയൊരുപോലെ പരന്നു ചെല്ലും
ധൂമവ്രജങ്ങളവരെപ്പരമാദരിച്ചു. ൪൫

ഏവം വിളങ്ങുമുടജങ്ങളൊടായ പ്രവേശി-
ച്ചാവിൎമ്മുദാ തദനു രാജകുമാരകന്മാർ
ദൈവാനുകൂലമിദമെന്നവർ മൂവരേയും
ഭാവജ്ഞനാകിയ മഹാമുനി സൽക്കരിച്ചു. ൪൬

മോദിച്ചു പിന്നെ മുനിപുംഗവനോടു മാൎഗ്ഗം
ചോദിച്ചറിഞ്ഞവർ നടന്നു വനത്തിലൂടെ
നേദിഷ്ഠയായ് കര കവിഞ്ഞൊഴുകുന്ന നല്ലോ-
രാദിത്യനന്ദിനിയതാം നദിയാശു കണ്ടാൎ. ൪൭

ശാൎങ്ഗായുധാദികൾ മുദാ മുളയാൽ ചമച്ച-
ചങ്ങാടമേറി യമുനാനദി താണ്ടി വേഗാൽ
മങ്ങാതെ യോഗികളിരിപ്പൊരു ചിത്രകൂട-
ശൃംഗാഗ്രദേശമരികത്തിലുയൎന്നു കണ്ടാർ. ൪൮

ശാന്തസ്വഭാവമിയലും മുനിസഞ്ചയത്തിൻ
പ്രാന്തപ്രവൎത്തനവശാൽ പകവിട്ടു തമ്മിൽ
ജന്തുക്കളൊത്തിഹ കളിച്ചിതു, സജ്ജനത്തിൻ
സംസൎഗ്ഗമാൎക്കു ശുഭശീലമതേകിടാത്തു.? ൪൯

വേദാന്തവേദ്യനഥ തന്നുടെ തമ്പിയോടും
വൈദേഹിയോടുമുടനങ്ങിതി ചെന്നു ചേൎന്നു
പാദം തലോടി മുനിമാരെ വണങ്ങിയാശീ-
ൎവ്വാദം ലഭിച്ചു നിതരാം പരിതോഷമാൎന്നു. ൫൦

സൌമിത്രി തീൎത്തിതു മനോജ്ഞമൊരാശ്രമത്തെ
ജാമിത്രസമ്മിളിതനായഥ രാമചന്ദ്രൻ
സൌമന്യമുള്ള മുനിമാൎക്കൊരുവാസരം താൻ
ക്ഷേമം വളൎത്തിയിഹ മോദമിയന്നു വാണാൻ. ൫൧

കേകാരവങ്ങൾ പികപഞ്ചമഗീതവും ന-
ന്നാകന്ദമുഖ്യകുസുമങ്ങളിവററമൂലം
സാകേതവാസസുഖമെത്രുട്ജിച്ചു നാഥൻ
ശ്ലോകാഢ്യനാം നരനു മംഗലമെങ്ങുമുണ്ടാം. ൫൨

ഗേഹം വെടിഞ്ഞു ഗഹനത്തിനു പോയ രാമൻ
സ്നേഹിച്ചു നമ്മെയൊരുവേള തിരക്കുമെന്ന്
ഊഹിച്ചു താൻ ചില ദിനം ഗുഹനോടു കൂടെ
മോഹം വളൎന്നവിടെ വാണു സുമന്ത്രസൂതൻ. ൫൩

അത്യാശ പോ,യതാ പിന്നെ വിവേകമുണ്ടായ്
പ്രത്യാഗമിച്ചിടുകയില്ലിവി രാമനിപ്പോൾ
ഇത്യേവമോൎത്തു നഗരിക തിരിച്ചു പോരാൽ
വ്യത്യാസമില്ല കണിശത്തിനു സത്തുകൾക്ക്. ൩൪

നാരിഞ്ഞ തിരിഞ്ഞു തുണികൊണ്ടു മുഖം മറച്ച്
നിൎദ്ദോഷരായ് തെരുവിലൂടെ രഥം തെളിച്ച്
നിൎഘോഷനായ് നഗരി പുക്കവനാൎത്തിയോടും
ക്രുദ്ധീടിനാൻ ദശരഥന്റെ പുരാരവിന്ദം. ൩൫

അഗ്രേ വരും സചിവനെബ്ബത! കണ്ടു ഭൂപൻ
ന്യഗ്രോധവൃക്ഷമതുപോലെ മറിഞ്ഞു വീണാൻ;
വ്യഗ്രിച്ചുതൽഗൃഹിണിമാരിനപോരു മറ്റേപ്പോൾ
റിക്കാന്തനായ് മുറവിളിച്ചുതുടങ്ങി മന്നൻ. ൩൬

എൻപുത്രനെങ്ങനെ ഗമി, ച്ചിളയോനിതിങ്കൽ
സന്താപമോ, ജനകനന്ദിനിയെന്തുരച്ചു?
മരിച്ച ഭാഗ്യമെഴുമിക്കിഴവന്റെ ചാര-
ത്തിന്നോതുവാനതിലും പറകെന്നു ചൊന്നാൻ. ൩൭

അപ്പോൾ സുമന്ത്രരറിയിച്ചുടിയന്നിതെല്ലാ-
മിപ്പോൾ തിരിച്ചു വിടകൊൾവതു സങ്കടം താൻ
ഇപ്പാപിയോടു ശരിയായുലകത്തിലെങ്ങും
നിൎഭാഗ്യവാനൊരുവനില്ല നിനച്ചുകണ്ടാൽ. ൩൮

കൂടെത്തിരിച്ച പുരവാസികളേ മയക്കി-
ച്ചാടിൻമുഴക്കമവരാരുമറിഞ്ഞിടാതേ
ഓടിച്ചു തേരമരവാഹിനിതന്റെ തീരേ
ക്രീഡാതടാ ഗുഹനുമട്ടിശി വന്നുചേൎന്തു. ൩൯

രാമന്റെ ചാരുമുടിയിൽ പശുവിന്റെ പാൽകൊ-
ണ്ടാമോദമോടു മുനി ധാരകഴിച്ചതില്ല
ആ മംഗലക്രിയ നടത്തി വടക്കുമത്തി-
ന്റാമോദമാർന്നു പയസാ തവ നന്ദനന്മാർ. ൯൦

ശേഷിക്കുറച്ചിൽ ഗുരുവിന്നു ഭവിക്കമൂലം
നൈഷാദദത്തപയസാ ജട പൂണ്ടു രാമൻ
ഭൂഷാഗണങ്ങളണിയേണ്ടൊരു മേനിമേലാ-
വേഷ്ടിച്ചുകച്ച് നിരുപിക്കിൽ നടുങ്ങുമുള്ളം.

ചെമ്പഞ്ഞിനീരു ചെറുതും പുരളാതെ തന്നേ
ചെമ്പിച്ച സീതയുടെ പാദനഖങ്ങളയ്യോ!
തൻപ്രാണനാഥനൊടു കാട്ടിൽ നടക്കയാല-
ണിമ്പം തദീയവദനേ കുറയാതിരുന്നു.





ക്ഷോണിക്കു സീത മകളെങ്കിലുമമ്മയെന്നാൻ
നാണിച്ചിടാതവൾ പറിട്ടി നടക്കയാലേ
പ്രീണിച്ചിടാതെ ജനയിത്രി, ഗുരുതാപദഗ്ദ്ധം
കാണിച്ച കാലിനൊരു നൊമ്പലമേകിയോ വാൻ. ൯൩

പർണ്ണങ്ങൾ കൊണ്ടു വിരചിച്ചൊരു മെത്തമേൽ പൊ-
ന്നണ്ണൻ പരം മതി മയങ്ങിയുറങ്ങിയപ്പോൾ
കണ്ണും മിഴിച്ചലമുറക്കമൊഴിഞ്ഞു കാക്കൽ
തിണ്ണം മുദാ സഹജനായുധമേന്തി നിന്നാൻ. ൯൪

ഇത്ഥം സുമന്ത്രരറിയിക്കുമൊരാത്മജൻ തൻ-
വൃത്താന്തമൊക്കെ നരപാലകമൌലി കേട്ട്
മാർത്താണ്ഡനസ്തഗതനായതു കണ്ടു ചൊന്നാ-
നാർത്ത്യാ കിടക്കുമൊരു കോസലപുത്രിയോടായ്. ൯൫

വേട്ടയ്ക്കു മുന്നമൊരു രാത്രിയിലേകനായി-
ക്കാട്ടിൽക്കടന്നു സരയൂതടിനീതടാന്തേ
കേട്ടേനൊരൊച്ചയതു തത്ര ജലം കുടിപ്പാൻ
കാട്ടാന വന്ന വരവെന്നു നമുക്കു തോന്നീ. ൬൬

അശ്ശബ്ദമാർന്ന ദിശി പാഞ്ഞു ജവമോടൊരു സായകം ഞാ-
നശ്ശബ്ദമാർന്ന കുറിയാക്കിയയച്ചു കഷ്ടം!
അശ്ശബ്ദമാത്രമല്ല പിശകെന്നൊരു ബോധമുണ്ടാ-
യശ്ശബ്ദമന്നപ്പൊഴുതു നിഷ്ഫലമായ് ഭവിച്ചു. ൬൭

അന്നേരമങ്ങരിയ കൂരിരുളിൻെറ മദ്ധ്യേ
നിന്നങ്ങുദിച്ചു പരിദേവനമിപ്രകാരം
"ചെയ്യാതെ ഞാനൊരപരാധമൊരുത്തരോടും
പയ്യെന്നൊടും പതി പതിച്ചുവരാനിതയ്യോ!." ൬൮

പല്ലും പൊഴിഞ്ഞു ജരയും നരയും പെരുത്തി-
ട്ടെല്ലും തെളിഞ്ഞു നയനത്തിനു കാഴ്ച്ചമങ്ങി
അല്ലിൽ തളർന്നുടജസീമ്നി ജലാശയോട്ടം
വല്ലാതെ പൂണ്ടു മരുവുന്നു പിതാക്കളിപ്പോൾ. ൬൯

ഉത്തരവ്യ[illegible]ത്തിലോളം
നീരം വഹിച്ചൊരുവനിന്നവിടേക്കു ചെന്ന്
ആരാകിലും മമ പിതാക്കളെ രക്ഷചെയ്യാ-
റീ രാച്ചതിക്കനമങ്ങലമില്ല നൂനം. ൭൦

ദീനപ്രലാപമിതു കേട്ടു പരിഭ്രമത്താൽ
ഞാനക്കുമാരനുടെ മുന്നിലണഞ്ഞു വേഗം
ആനക്കുഴപ്പമവനോടിതുരച്ചു പിന്നെ-
ത്താനേ പിഴച്ചോരു പിഴയ്ക്കുടൻ മാപ്പു ചൊല്ലീ. ൭൧

വെള്ളം നിറച്ച കുടമേന്തിയനന്തരം ഞാൻ
തള്ളസ്സമജ്ജനകനും വഴിപോലെ നല്കി
തുള്ളിപ്പിടച്ചു തുയരോടുമുദന്തമെല്ലാം-
മുള്ളോണമെന്നൊടവർ കേട്ടു മനസ്സിലാക്കി. ൧൨

സ്തംഭിച്ചു തത്ര തനെ വന്നവർ കണ്ടു പിന്നെ
വൻപിച്ച തീക്കുഴിയിൽ വച്ചവരും ദഹിച്ചാർ
കാമിച്ചു നമ്മൊടുരചെയ്തു മുനീന്ദ്രനപ്പോൾ
നിൻപോക്കലിന്നിതിനു പാതകമില്ല പക്ഷേ. ൧൩

എപ്പോൾ ഭവാനമിനി വൃദ്ധത വന്നു പെരു-
മപ്പോൾ പരം മകനെയോൎത്തു വിഷാദമോടും
തൽപ്രാണനാശനി വരികെന്നൊരു ശാപമിട്ടാ-
നപ്രാപ്തകാമമറിവുള്ള മഹാമനസ്കൻ. ൧൪

ശാപാനവേള പിടിപെട്ടു നമുക്കിതെന്നാ-
ണീപ്രഭാവമൌലിയുരചെയ്തു മതിന്നു ഖേദാൽ
ശ്രീപാദനം മറകളിൻ പൊരുളായ രാമ-
മാനന്ദനറിഞ്ഞു പലമെട്ടുരുവിട്ടു കേണാൻ. ൧൫

ഹാ രാമചന്ദ്ര കരുണാകര ദീനബന്ധോ!
ഹാ രാമരാമ സകലാഗമസാരസിന്ധോ!
ഹാ രാമരാമ സുകുമാരശരീര! നമ്മെ-
ശ്ശോകാരാത്തി തീൎത്തു തുണ ചെയ്ക പരം പരാത്മൻ! ൧൬

വൃദ്ധാവനീശനഥ നാമജപത്തൊടും താ-
നദ്ധാ വെടിഞ്ഞു ധരണീഭരണശ്രമത്തേ
ബദ്ധാനമോദമമരാധിപനോടുമൊന്നി-
ച്ചദ്ധ്യാസനാധിതി ലഭിച്ചു വിമുക്തനായാൻ. ൧൭

ശത്രുക്കൾക്കുമൂലമൊരാൾ പ്രഭവമില്ല നാകേ
വൃത്രാരി താനിവിടെയൊരാളെയയച്ചുമില്ലാ
ധാത്രീതലത്തിലൊരുവൻകലിരുത്തിയില്ലാ
ചിത്രം! നശിച്ചു നൃപനിങ്ങനെ പോയതോർത്താൽ ൨൰൨

ചിന്നക്ഷിതീശ്വരഗുണങ്ങളും തരം തിരിച്ചും
നിന്ദിച്ചുമന്നിളയ രാജ്ഞിയെ നീരസത്താൽ
ധന്യൻ രഘൂത്തമനിലുൾക്കമലം ലയിച്ചും
തന്വംഗിമാർ മുറുകെ മാറിലലച്ചു കേണാർ ൨൰൩

കുട്ടിക്കുരങ്ഗമിഴിമാർ ചിലർ കണ്ഠസൂത്രം
പൊട്ടിച്ചെറിഞ്ഞഥ നിലത്തു കിടന്നുരുണ്ടും
മുഷ്ടിപ്രഹാരമതടിക്കടി നെഞ്ചിലേററം
കഷ്ടപ്പെടുന്ന ഗതിയോർക്കിൽ മഹാകരുണം. ൨൰൪

പരലോകവാഴ്ച മതിയാക്കി വെടിഞ്ഞു പോയ-
ഭൂലോകവാസവകളേബരമെന്നപോലെ
ആലാപഹീനമൊരുമട്ടിൽ നിലച്ചു കഷ്ടം!
മാലോകരും മഹിതകോസലനാടുമൊപ്പം. ൨൰൫

വാനത്തു മേഘപടലം നിറയുന്നകാലം
മീനും മൃഗാങ്കനുമൊഴിഞ്ഞൊരു രാത്രിപോലെ
ക്ഷോണിക്കു നന്മണിവിളക്കു പൊലിഞ്ഞ നേരം
കാണുന്നവർക്കു ഭയമേകിയയോദ്ധ്യയെങ്ങും. ൨൰൬

ഉൾച്ചൂടു കൊണ്ടു നഗരം മുഴുവൻ വരട്ടി
നിശ്വാസവായുവഥ ധൂളിയടിച്ചിളക്കി
അശ്രുക്കൾ കൊണ്ടതു തളിച്ചു ചതം വരുത്തി-
വാച്ചോരു പൌരജനദുഃഖമിതെത്ര ചിത്രം. ൨൰൭

സഞ്ചാരമില്ല പവമാനനതെല്ലു പോലും
ചാഞ്ചാട്ടമില്ല തരുഗുൽമലതാദികൾക്കും
ചഞ്ചുക്കൾ ചെറുമിളകീല പതത്രികൾക്കും
ചാഞ്ചല്യമററലകൊരേ നിലയായ് ചമഞ്ഞൂ. ൱൪

ക്രൂരത്വമുള്ള നിശയാം പിശാചി പോകും-
നേരത്തു ഭൂപനുടെ മെയ്യൊരു തോണിയിങ്കൽ
ചാരെക്കിടത്തിയതിലെണ്ണയൊഴിച്ചു വച്ചാർ
സാരജ്ഞരാം സചിവരഗ്ഗുരുവിൻ നിയോഗാൽ. ൱൫

പിന്നെപ്പുരോഹിതനിദേശവശാൽ ഗമിച്ചാ-
രന്യൂനവേഗമിയലും തുരഗത്തിലേറി
സന്ദേശഹാരികളുടൻ ഭരതന്റെ പാദം
വന്ദിച്ചുവാൎത്തയറിയിച്ചിഹ കൊണ്ടു പോരാൻ. ൱൬

കാര്യം കേട്ടാലവിടെയുമനൎത്ഥങ്ങൾ വന്നേക്കുമെന്നാ-
ചാര്യൻ ചിന്തിച്ചരശർമണി തീൎപ്പെട്ടതന്നാട്ടിലെങ്ങും
ധൈര്യം വിട്ടിന്നൊരുവർ പറയായ്കെന്നു കല്പിച്ചതോറ്റം
കാര്യം താനെന്നവരതു കുറിക്കൊണ്ടുമിണ്ടാതെചെന്നാർ
൱൭

അന്നാട്ടിന്നധിപനെയാദ്യമായ് വണങ്ങി-
പ്പിന്നീടദ്ദശരഥപുത്രരെപ്പണിഞ്ഞ്
ചെന്നീടാൻ ഗുരുവരനോതി വിട്ടതെന്ന-
ങ്ങന്നേരത്തൊരു മൊഴിയാലടച്ചു ചൊന്നാർ. ൱൮

രാജദൂതരറിയിച്ച വാക്കിലേ-
വ്യാജമേതുമറിയാതെ സാദരം
വാജിയുഗ്മമതിലേറി യോഗ്യരാം
രാജപുത്രരുടനേ തിരിച്ചിതേ. ൱൯

ആറാം സൎഗ്ഗം സമാപ്തം.

മിണ്ടാട്ടം ജീവികൾക്കില്ല കൊണ്ടാടുന്നില്ലൊരുൽഭിജം
ഉണ്ടാമാക്കും ഭയം നാട്ടു് കണ്ടാലട്ടവിനാന്തരേ. ൫൦

ഉറങ്ങിപ്പോയ ദിക്കെട്ടും മറഞ്ഞോരർക്കബിംബവും
നിറഞ്ഞുള്ളൊരു ക്രൂരാപ്പും പറഞ്ഞു കഥയൊക്കെയും. ൫൧

ചരിത്രമേവം കണ്ടിട്ടുമുരിയാടാതൊരക്ഷരം
ചുരുക്കിയാധിയൊട്ടന്തഃപുരം പുക്കവർ സത്വരം. ൫൨

ജ്യേഷ്ഠരും തമ്പിയും കൂടിക്കൊട്ടാരം പുക്കഥൻ. പിതാ
ദൃഷ്ടിഗോചരനാകാഞ്ഞു കൂട്ടാക്കാതെ മടങ്ങിനാർ. ൫൩

കുട്ടിന്നൊരുത്തരില്ലാതെ വീട്ടിനുള്ളിൽ നിരുദ്യമം
മേറ്റും കൈകേയിയെക്കണ്ടു സാവധാനം വണങ്ങിനാർ.

അച്ഛനെങ്ങോട്ടു പോയെന്നു പൃച്ഛിച്ചാരക്കുമാരകർ
സ്വച്ഛന്ദമിന്ദ്രലോകത്തെന്നാശു ഭാസിപ്പിച്ചിതമ്മയും. ൫൫

എന്തിനെന്നുള്ള ചോദ്യം കേട്ടന്ധാളിച്ചപ്പൊ കൈകയി
പുത്രശോകത്തിനാലെന്നോരുത്തരം തന്നെയോതിനാൾ.

നാലുപേരുണ്ടഹോ! ഞങ്ങൾ നാലിലാരെന്നരുള്ളുവോ
നീയാക്കനൊജനായാളെന്നായിരുന്നതിനുത്തരം. ൫൭

അദ്ദേഹമെവിടത്തെന്ന ചോദ്യം കേട്ടു വിറച്ചവൾ
നിനക്കു വേണ്ടിയവനേ വനേ വിട്ടെന്നു ചൊല്ലിനാൾ.

അത്രയും കേട്ട മാത്രയ്ക്കു ഗാത്രമേറെത്തളർന്നടൻ
തത്ര മൂർച്ഛിച്ചു ബാലന്മാർ ധാത്രിയിങ്കൽ പതിച്ചിതേ. ൫൯

തലയ്ക്കു വെളിവുണ്ടായ് പിറ്റേപ്പലച്ചു മുറയിട്ടവർ
നിലയ്ക്കു നിർത്തിയവരെ വിലക്കീ ജനയിത്രിയും. ൨൦

സാകേതരാജ്യമെപ്പേരുമാകുലം വിട്ടുനീയിനി
വാണുകൊൾക നമുക്കെല്ലാമേമോണാമെന്നവളോതിനാൾ.

ജനയിത്രിയുടെ വാക്യം തനയൻ കേട്ടു രുഷ്ടനായ്
വിനയം പ്രണയം വച്ചുപ്പോയോതിച്ചിതിങ്ങനെ. ൨൨

അയ്യോ! വലിച്ചു വച്ചായോ? വയ്യാവേലി തലയ്ക്കു നീ
ഈ ദുർല്ലോകാനെങ്ങുമേ ചെല്ലാൻ വയ്യാതായി മഹാശഠേ!.

എന്തുമാതിരിയോ? നിന്റെ ചിന്തയും ചേഷ്ടിതങ്ങളും
പാതിവ്രത്യത്തിനേലുള്ള പാതിയിൽ താഴ്ന്നു വന്നതേ. ൨൪

കുട്ടിമുട്ടിച്ചു വെറുതെ കാട്ടിലോട്ടിച്ചു ചേട്ടനെ
കെട്ടിയോൻ തന്നെയും കൊന്നു മട്ടിതാക്കു രസിച്ചിട്ടും?

ദുർവ്വ്യവഹാരം നിന്നുടെ ഭള്ളു മൂത്തൊരു ദുർഭഗേ!
തള്ളയാമെന്നാൽ അരുതാ ഭള്ളു മാറിന്നതൊട്ടു നീ. ൨൬

സന്താപം നൽകി നാട്ടാക്കിസ്സന്താനം ചുട്ടെരിക്കുവാൻ
ഹന്ത! കോപ്പിട്ടു നീ കുററിപ്പന്തം പോലെയിരിക്കയോ. ൨൭

പുണ്യശാലികളാൽ നല്ലവണ്ണം സമ്പൂജനീയനാം
പാവകന്നാശ്രയാശതചമേവനാലിഹ കല്പിതം?.
[യുഗ്മകം] ൨൮

ഉച്ചയ്ക്കുഴതടിച്ചീടും കൊച്ചു കാളയെ നോക്കിയാൽ
കന്നിനെപ്പെരികെപ്പെററകാലിക്കുംസങ്കടം വരും. ൨൯

ആൎയ്യപുത്രനെയിവണ്ണം കാനനത്തിന്നയയ്ക്കയാൽ
ഏകപുത്രിണിയായുള്ള പേരമ്മയ്ക്കാധിയല്ലമോ.? ൩൦

ഇമ്മട്ടെല്ലാം കലമ്പിക്കൊണ്ടമ്മയോടക്കുമാരകൻ
വിമ്മിട്ടപ്പെട്ടു ശത്രുഘ്നൻ തൻമുഖം പാൎത്തു ചൊല്ലിനാൻ. ൩൧

നരേന്ദ്രൻ കാലയോഗത്താൽ മന്ത്രശൂന്യനതാകവേ
വരങ്ങിരപ്പാദായംകൊണ്ടപ്രാണനെസ്സംഹരിച്ചിവൾ. ൩൨

ചുട്ടുകാട്ടിങ്കലെങ്ങാനും കൊണ്ടുപോയുള്ളടത്തിനി
ഇവൾ വാഴേണ്ടതാണിപ്പോളിരിപ്പാനുരുതിയാൽ. ൩൩

സദാചാരയോഗ്യമാം രക്ഷോവംശം പലതിരിക്കവേ
നീചയാമിവളെന്തിനാക്കേകയത്തിൽ പിറന്നതും. ൩൪

മാതാ മൎയ്യാദ വിട്ടെന്നു കണ്ടു ധൎമ്മജ്ഞനാമവൻ
പ്രിയസോദരനോടും ചേൎന്നവിടം വിട്ടു മാറിനാൻ. ൩൫

പിന്നെക്കൌസല്യയെക്കണ്ടു വന്ദിച്ചു സചിവാന്വിതൻ
ഉടക്കുട്ടയിലേറാസ്സാന്തടമ്പിടിയെ വാങ്ങിനാൻ. ൩൬

പുരോഹിതന്റെ വിധി പോൽ നരപാലനു സാദരം
അവസാനക്രിയാശേഷമവർ ചെയ്യാരനന്തരം. ൩൭

കൈകേയിയോടു കൂടാതെ മററു മാതൃജനത്തൊടും
പാരലൌകികകൎമ്മങ്ങളനുഷ്ഠിച്ചാർ സമസ്തവും. ൩൮

പിതാ പിതൃവനം പുക്കശേഷമമ്പ് ഭരതാദികൾ
ഈരേഴു ദിവസം ശാസ്ത്രവിധിപോലെ നയിച്ചുതേ. ൩൯

മുടിചൂടി മററിച്ചക്രം മുടിയാതെ ഭരിക്കുവാൻ
യാചിക്കപ്പെട്ടു ഭരതനാചാൎയ്യാദികളാലുമേ. ൪൦

മതി നിങ്ങടെ നിബ്ബന്ധഗതിയെന്നു ചെറുത്തുടൻ
രാമനെത്തുടരാൻ ഭാവിച്ചുരച്ചാനവനിങ്ങനേ. ൪൧

സൌമിത്രി ചെയ്യതിൻവണ്ണം രാമശുശ്രൂഷ ചെയ്യുവാൻ
എനിക്കൎഹതയില്ലായ്കിലിരിക്കാമമാനീശനായ്. ൪൨

ചരമാ വനമദ്ധ്യം പുക്കിരുന്നൊരുടജത്തിൽ ഞാൻ
തപോവൃത്തി തുടങ്ങായ്കിൽ പൌരപ്രാൎത്ഥന കേൾക്കു-
(വൻ. ൪൩

എല്ലാവരോടുമീവണ്ണം ചൊല്ലിയേററം വിനീതനായ്
ധാമം വിട്ടു പുറപ്പെട്ടാൻ രാമസോദരനാകുലം. ൪൪

കുടിലത്വം പെരുത്തുള്ള മന്ഥരാചാരി സത്വരം
രാജഗേഹത്തിൽ നിന്നപ്പോൾ പുറപ്പെട്ടിതു സംഭ്രമാൽ. ൪൫

സാധുദ്രോഹിക സന്തോഷഭഞ്ജനം ചെയ്തനൎഗ്ഗളം
പ്രകടിപ്പിച്ചു സന്മാൎഗ്ഗപാംസുലത്വപ്രധാനതാൻ. ൪൬

വാൎക്കുഴൽ ചുററിപ്പിടിപെട്ടവളെ ലക്ഷ്മണാനുജൻ
കൊല്ലാൻ ചെന്നപ്പൊഴരുതെന്നരുളീ കോസലാത്മജാ. ൪൭

മരാമത്തുപണിക്കാരാൽ കല്ലും കാടും മരങ്ങളും
തെളിക്കപ്പെട്ട വഴിയേ പട്ടാളമണിയിട്ടുതേ. ൪൮

ബന്ധുക്കൾ മന്ത്രിവീരന്മാരന്തഃപുരജനങ്ങളും
പ്രമോദിച്ചു പുറപ്പെട്ടാർ സുമന്ത്രൻ വഴികാട്ടിനാൻ. ൪൯

വസിഷ്ഠാദിവയോവൃദ്ധന്മാരോടും സോദരാന്നപിതൻ
പശ്ചെത്തിരിച്ചു ഭരതൻ തിരവാൻ രാമദേവനേ. ൩൧

ചതുരംഗപ്പടകളാലിളക്കപ്പെട്ട ധൂളിയാൽ
ആകാശഗംഗയെപ്പോലും കുഴമ്പാക്കീടിനാരവർ. ൩൨

സന്നദ്ധനായ് കാത്തുനിൽക്കും ഗുഹനെക്കണ്ടു സത്വരം
ആതിഥ്യമെല്ലാം കൈക്കൊണ്ടങ്ങാദിത്യനദിതാണ്ടിനാർ ൩൩

ഭരദ്വാജാശ്രമം കണ്ടു പരിവാരമശേഷവും
ഭരതൻദൂരെ നിർത്തിച്ചെന്നാരാധിച്ചു മുനീന്ദ്രനേ. ൩൪

അവലോകിച്ചു വെവ്വേറെയവരേത്താപസോത്തമൻ
വിവിധാചാരഭേദത്താൽ സൽക്കരിച്ചു യഥാക്രമം. ൩൫

അത്തപോവനമന്നേരം തദ്ധ്യാനവിഭവത്തിനാൽ
സ്വർഗ്ഗാതിശായിയായ്ത്തീർന്നു യോഗ്യന്മാർക്കെന്തസാദ്ധ്യമാം.? ൩൬

വാനോരാകും ഭരതൻ തന്റെ സേനയ്ക്കു, മുനിപുംഗവൻ
ചെയ്യാനിശ്ചയിച്ച സൽക്കാരംമതിയാംവണ്ണമേകിനാർ. ൩൭

ദിനം നൂറു കഴിഞ്ഞോണമിരുന്നവിടെയദ്ദിനം
മുനിശ്രേഷ്ഠാജ്ഞയാൽ ചെന്നു ചിത്രകൂടാചലാന്തികേ. ൩൮

സൈന്യമെല്ലാമൊരേടത്ത് വിന്യസിച്ചു കുമാരകൻ
പിന്നെഗ്ഗുഹനൊടുംക്കൂടിയന്വേഷിച്ചാൻവനാന്തരേ. ൩൯

അകലെസ്സഞ്ചരിപ്പോർക്കു മറിയത്തക്കതായ് തദാ
ഹോമധൂമസുഗന്ധത്തോടെത്തിനാൻ മന്ദമാരുതൻ. ൪൦

ഒന്നിനൊന്നു ഭയം കൂടാതന്യോന്യം ചേർന്നലഞ്ഞിടും
നാനാജന്തുക്കളെവിടെക്കാണായിതു സകൌതുകം. ൯൦

ശ്രദ്ധമായ് സഞ്ചരിക്കുന്ന വനദൈവങ്ങൾ നിത്യവും
ആരാധിച്ചുള്ള പുഷ്പങ്ങളാരാൽ കണ്ടിതപുണ്യവാൻ. ൯൧

പുത്രദാരധനം ചെറ്റും കെട്ടിത്തപം ചെയ്തു വസിച്ചിടും
മൈത്രാനസകുടുംബങ്ങളവിടെക്കണ്ടു കൂട്ടമായ്. ൯൨

മരവുരികളും നല്ല മാൻതോലും കവരങ്ങളിൽ
വച്ചുസൂക്ഷിച്ചുപോരുന്ന കൊച്ചുവൃക്ഷങ്ങൾ കണ്ടുതേ. ൯൩

വിരുന്നുകാർക്കു നൽകുന്ന കനിയും നല്ല കായ്കളും
നിത്യമാർജ്ജിച്ചു വച്ചുള്ള തപോവനമതത്ഭുതം. ൯൪

മഹാരാക്ഷസപൈശാചഗ്രഹോച്ചാടനമന്ത്രമാം
സൌമിത്രിതൻ ധനുർഘോഷംകൊണ്ടു സർവ്വത്ര പൂരിതം. ൯൫

ഇപ്രകാരം വിളങ്ങുന്ന പുണ്യാശ്രമപദത്തിനെ
കണ്ടനേരം കുമാരന്മാർ മണ്ടിച്ചെന്നു സസംഭ്രമം. ൯൬

സാകേതനഗരാഭയ്ക്കു കുറവൊന്നരുളുന്നതാം
പർണ്ണശാലാന്തരേ ദാശരഥിയെക്കണ്ടു കൌതുകാൽ. ൯൭

പാപാത്മാക്കൾക്കനാലക്ഷ്യൻ കാളാംബുദകളേബരൻ
ശാന്തിക്കു തറവാടായി ശോഭിച്ചു നളിനേക്ഷണൻ. ൯൮

ആജാനബാഹുയുഗനായ് ശ്രീപലക്ഷ്മീനിവാസനാം
ജടാമകുടനത്യന്തം ലസിച്ചു വല്ക്കലാംബരൻ. ൯൯

ശിഷ്ടന്മാരുടെയുൾക്കാമ്പിലെന്നപോലരിമർദ്ദനൻ
നിരുപദ്രവനായ് തന്നെ വസിച്ചു വനഭൂവിലും. ൧൦

പിന്നെ രാമന്റെ ചാരത്ത് ചന്ദ്രലേഖയ്ക്കു തുല്യയായ്
ജനകാദ്ധ്വരഭൂദേശേ ജനിച്ചു പരിശുദ്ധയായ്. ൧൧

പാദമുദ്രകളെക്കൊണ്ട് പൂതമായ വനാന്തരം
സാകേതസമമാക്കീടും സീതയെ ക്കണ്ടിതേവരും.
[യുഗ്മകം] ൧൨

സുമിത്രാപുത്രഭാവത്താൽ പോലുമന്യർക്കദൃശ്യമാം
രാമാനുജപാദം നേരിട്ടേതു ധന്യനു സിദ്ധമായ്.? ൧൩

അരവിന്ദപ്രസൂനങ്ങളല്ലിൽ മൂടാതിരിക്കുകിൽ
ഏതവൻമിഴികൾക്കൊക്കും? കണ്ടദ്ദേഹത്തെയും മുദാ.൧൪

ഉരത്ത വെയിലേററിട്ടു പൊരിയും മരുഭൂമിയിൽ
ദൈവകല്പിതമാം നല്ല താമരപ്പൊയ്ക കാൺകവേ. ൧൫

ദാഹം മുഴുത്തു വലയും കൃഷ്ണസാരങ്ങളെന്നപോൽ
രാമാദികളെ വീക്ഷിച്ചു സാമോദം ഭരതാദികൾ.
[യുഗ്മകം] ൧൬

അടുത്തു ചെന്നു വേഗേന പിടിച്ചു പാദപങ്കജം
തുടിച്ചു കേണു ജനകൻ നാടുനീങ്ങിയതോതിനാർ. ൧൭

സീതാസൌമിത്രി സഹിതൻ രാമനാധി വളർന്നുടൻ
ഭൂമൌ പതിച്ചു മോഹത്താൽ കേണു മാതൃജനങ്ങളും.൧൮

ദുഃഖപാഥോധിയവരേ മുക്കവാൻ മുതിരുംവിധൌ
അക്കുംഭസംഭവസ്ഥാനം കൈക്കൊണ്ടാനന്നു ദേശികൻ.

ഉദകക്രിയയും പിന്നെ ചെയ്തുമേവുന്ന രാമനെ
രാജധാനിക്കെഴുന്നള്ളാനൎത്ഥിച്ചു ഭരതൻ മുദാ. ൨൦

രണ്ടാളും നമ്മൾ കൈക്കൊൾകവേണമച്ഛന്റെ ശാസനം
എന്നുരച്ചു നിഷേധിച്ചു രാഘവൻ ഭരതോക്തിയെ. ൨൧

ഗുരുതരക്കേടു ചെയ്യാൻ നാമൊരുത്തൻ കച്ചകെട്ടിയാൽ
പെരുത്ത നന്മയുണ്ടാവാൻ വരുത്തം വരുമെന്നുമേ. ൨൨

കിരീടാശയെ വേർപെട്ട ഭരതൻതന്റെ മസ്തകം
ഇരന്നുകൂപ്പി രാമന്റെ ചെരിപ്പേന്തീടുവാൻ തദാ. ൨൩

ജ്യേഷ്ഠാനുവാദവും പാദുകരണ്ടും വാങ്ങിയാദരാൽ
കൂട്ടുകാരോടുമൊപ്പംപുക്കു നാട്ടിൽ കൈകേയിതൻ സുതൻ. ൨൪

വിഷയാസക്തി കൂടാതെ ജടാവല്കലധാരിയായ്
ജ്യേഷ്ഠന്റെ വരവും പാൎത്തു പുരേ വാഴാതെകണ്ടവൻ ൨൫

രാമനന്നാഗമിക്കാഞ്ഞാൽ ഹോമകുണ്ഡപ്രവേശനം
നമുക്കു ഗതിയെന്നോൎത്തു നന്ദിഗ്രാമത്തിൽ മേവിനാൻ.
[യുഗ്മകം] ൨൬

പ്രേമംപിതാവിലേറുന്ന രാമാദികളനന്തരം
വംശവൃദ്ധോചിതാചാരം വഹിച്ചു യൌവനാന്തരേ. ൨൭

ഒരിക്കൽ പന്തലിച്ചോരുമരത്തിൻ ചോട്ടിൽ രാഘവൻ
വൈദേഹിതന്റെ മടിയിൽ തലവച്ചൊന്നുറങ്ങിനാൻ. ൨൮

കാകാകൃതി ചമഞ്ഞന്നു പാകശാസന നന്ദനൻ
നഖത്താൽ മുറിവേല്പിച്ചു ദുഷ്ടൻ സീതാകുചങ്ങളിൽ. ൨൯

നഖക്ഷതാദിശൃംഗാരചേഷ്ടയ്ക്കു രഘുനന്ദനൻ
കാണിച്ചിടുന്ന വൈമുഖ്യം തീർപ്പാൻ താൻ പഴിയേററ-
പോൽ. ൯൦

അപ്പോളൂണന്റെ വൃത്താന്തമൊക്കയും കണ്ടറിഞ്ഞുടൻ
രാമചന്ദ്രനിഷീകാസ്ത്രമയച്ചാനവനെ പ്രതി. ൯൧

ഉടലെല്ലാം വെടിഞ്ഞാകിലൊടുങ്ങും പ്രാണനെന്നവൻ
കരുതിത്തൻെറകണ്ണൊന്നുകളഞ്ഞായുസ്സുനേടിനാൻ. ൯൨

ആവാസത്തെയുപേക്ഷിച്ചു രാഘവൻ മുതലായവർ
മാമുനിശ്രേഷ്ഠർ ചൊല്ലിക്കേട്ടാമയംരാക്ഷസാർപ്പിതം. ൯൩

ആവകസ്സങ്കടം തീർത്തിട്ടാവലാതി കുറയ്ക്കുവാൻ
ഭാവിച്ചു ഘോരകാന്താരം പ്രാപിച്ചാരഥ നിർഭ്ഭയം. ൯൪

പോററിയാം രാമനെക്കണ്ടു് തീററികളും തൃഷ്ണയെന്നിയേ
ചുററും വനമൃഗംകണ്ണു് തെററാതീക്ഷിച്ചുനിൽക്കവേ. ൯൫

സൌശീല്യാദികളേറുന്ന വശിയാമത്രി തന്നുടെ
ആശ്രമം പുക്കു മുനിയെ പ്രശ്രയം പൂണ്ടു കുപ്പിനാർ.
[യുഗ്മകം] ൯൬

അഗ്രേ കണ്ടാര ദിവ്യമംഗളശരീ-
രത്തെത്തപോരാശികൾ-
ക്കഗ്രേഗണ്യനതായൊരത്രിയെതിരേ-
ററർഘ്യങ്ങളേകീടിനാൻ
ചിത്താനന്ദമിയന്നു തദ്ദയിതയും
സീതയ്ക്കുസമ്മാനമായ്
പൃഥ്വീപാലവധൂജനോചിതപരി-
ഷ്കാരങ്ങളേകീടിനാൾ. ൯൭

വാണാനന്നാശ്രമത്തിൽ പുനരഹിമകരൻ
താനാദികളും ദശായാം
താനാശീൎവ്വാദമെല്ലാമൃഷിവരനൊടുപാ-
ൎജ്ജിച്ചു ലോകാഭിരാമൻ
ക്ഷോണീദേവികൾ വല്ലാത്തൊരു ചുമട്ടുളവാ-
സ്സുന്നതില്ലാതെയാക്കാൻ
ക്ഷോണീസന്താനസമ്പത്തൊടുമനുജനൊടും
ദണ്ഡകയ്ക്കായ് ഗമിച്ചാൻ. ൪൮

ഏഴാം സൎഗ്ഗം സമാപ്തം.

# എട്ടാം സൎഗ്ഗം.

നിശിചരാന്വയമൊക്കെയൊടുക്കുവാൻ
നിജമനസ്സിലുറച്ച രഘൂത്തമൻ
ധൃതശരാസനനായെഴുന്നള്ളിനാൻ
വനതലേ നതലോചനനാകുലം. ൧

വിടപസന്തതികൊണ്ടു മരങ്ങള-
ട്ടിനകരൻെറ കരത്തെ മറയ്ക്കയാൽ
ഇരുളടഞ്ഞു മഹാ ഗഹനാന്തരേ
വിരവിലാ രവിലാക്കു പിഴച്ചപോൽ. ൨

ചൊരി പൊറുക്കരുതാഞ്ഞു തരുക്കളിൽ
കരടമിങ്ങു കരീന്ദ്രരൊരയ്ക്കവേ
കറയൊലിച്ചു മണം പെരുകും വിധൌ
സകലരും കലരും ബഹു കൌതുകം. ൩

വലിയ പന്നികൾ ചേററിലുരുണ്ടുവീ-
ണവിടെ നിന്നു കരേറി വരും വിധൌ
ഇടിയൊടൊത്തു മുഴങ്ങി നടക്കവേ
വടിവിലാടി വിലാസമൊടും മയിൽ. ൪

ശിഖികൾതൻനടനം ചില ദിക്കില-
ക്കുയിലിനുള്ളൊരു പഞ്ചമഗാനവും
അരിയഭൃംഗമൃദംഗമുഴക്കവും
പരഹിതം രഹിതം ഗുരുശിക്ഷയാ. ൫

വിവിധ വൃക്ഷമൃഗങ്ങളിടയ്ക്കിട-
ക്കഠിനമായലറുന്നതു കേൾക്കുകിൽ
കൊടിയ രാക്ഷസ രൂക്ഷതയോർക്കിലും
വളരനാളുരനാകിലു മഞ്ചുമേ. ൬

അതിഭയങ്കരമായൊരു കാട്ടില-
മ്മുനിജനത്തിനു നന്മ വരുത്തുവാൻ
അതിഥി പൂജകളേററു നടന്നു പോ-
ലവരുമൂവരുമൂരു വളഞ്ഞ പോൽ. ൭

അവരജൻ നടകൊണ്ടിതു മുൻപിനാ-
ലവനിപുത്രിയതിന്റെ പുറക്കലും
ഒട്ടുവിലേട്ടനു, മിങ്ങനെ പേടി വി-
ട്ടലയവേ; ലയവേളയണഞ്ഞ പോൽ. ൮

വലിയ സിംഹവുമാനയുമൂളനും
പുലികളും കടുവാ കിടിവൃന്ദവും
പുതിയ ശൂലമതിൻമുന മൂന്നിലും
യതികളും തികളും ഭുജഗങ്ങളും. ൯

ചപലതുമങ്ങനെ കോൎത്തൊരു കോമ്പലാ-
യവിയലാക്കിയശിപ്പതിനെന്നപോൽ
ചുമട്ടുതാങ്ങിയൊടൊത്തൊരു തോളിൽ വ-
ച്ചലറിയാലറിയാമ്പടി വിണ്ണിലും. ൧൦

പുരുഷനിസ്വനമോടെതിരിട്ടിത-
ങ്ങൊരു മഹാ പിശിതാശനവിഗ്രഹം
വഴിതടുത്തവരെപ്പുരുസാഹസാൽ
തടിയനോടിയനോകഹ ജൃംഭിതൻ. [കലാപകം] ൧൧

ജലശിരോമണിയാമവനാശു ചെ-
ന്നിളിയിലാക്കി വിദോഹതനൂജയെ
നൃപതിപുത്രരൊടിങ്ങനെ ചൊല്ലിനാൻ
തെറിയതേറിയതേവരെ നിൽക്കയാൽ. ൧൨

പുതിയ മോടി കലൎന്നൊരു പേടമാൻ-
മിഴിയൊടൊത്തു സവാരിയടിച്ചിട്ടും
രസികരായൊരു നിങ്ങളിതാരുവാ-
നസുരരോ സുരരോ നരവീരരോ?. ൧൩

ജടകളുണ്ടു മരത്തൊലിയുണ്ടഹോ
നെടിയ കൈകളിലായുധജാലവും
സരസിജേക്ഷണയൊന്നരികത്തിലും
ചരിതമീരിതമീവിധമെങ്ങവാൻ. ൧൪

മുടി വളൎത്തി മഹാമുനിയാകിലും
തുകിലുടുത്തു ദിഗംബരനാകിലും
ശരമെടുത്തു വനേചരനാകിലും,
മതിവരാതിവരാശയിലാളുവോർ. ൧൫

അറികിലെൻെറ പരാക്രമമീവിധം
വെറിയൊടിങ്ങു നടപ്പവരില്ല കേൾ
തിറമെഴുന്ന വിരാധനഹം മഹാ-
മറവനൊറ വനേ വിളയാടുവോൻ. ൧൬

പലതുമിങ്ങനെ ക്രുസലൊഴിഞ്ഞുടൻ
പരിഹസിച്ച പലാശകുലാധമൻ
നിലയിൽ നില്പതു കണ്ടൊരു രാഘവൻ
ശമനനേ മനനേ വശമാക്കിനാൻ. ൧൭

അവനൊടോതി രഘൂത്തമനിത്തരം
നൃപതിമാക്കൊരു നായകരത്നമാം
ദശരഥൻെറ തനൂജരിൽ മൂത്തവൻ
പുനരഹം നരഹന്തൃകുലാന്തകൻ. ൧൮

അറിക രാമനിതെന്നുടെ നാമമെ-
ന്നനുജനേഷ മഹാമതി ലക്ഷ്മണൻ
ഇവളെനിക്കു കുടുംബിനി സീതയാ-
ണിവിടെനീ വിടനീതി നടത്തൊലാ. ൧൯

ജനകശാസനയാലിഹ ഞങ്ങളി
മനുജഭോജികളെക്കൊല ചെയ്യുവാൻ
അടവിതന്നിലണഞ്ഞിതു, നീ വൃഥാ
മുടിവിനോടി വിനോദമൊടെത്തൊലാ. ൨൦

കനിവെഴും ഭഗവാനുടെ വാക്കു കേ-
ട്ടമിതരോഷമിയന്നൊരു രാക്ഷസൻ
അലറിയങ്ങെതിരിട്ടു ഹൃദിസ്ഫുരൽ-
കുസൃതി സംസൃതിസന്ധിയറുക്കുവാൻ. ൨൧

രഭസമോടു രഘൂത്തമനക്ഷണം
ശരമെടുത്തു തൊടുത്തു ഭയം വിനാ
നിശിചരോരസി ലക്ഷ്യമിരുത്തി വി-
ട്ടതിലവൻ തിലവന്മുറിവേന്തിനാൻ. ൨൨

അരിശമോടഥ സീതയെ വിട്ടയ-
ച്ചരിശമോതുകരാമവരെ മദാൽ
ദുരിശമോടിഹ റാഞ്ചിയെടുത്തു തൻ-
ചുമലിനമ്മലിനാഞ്ചുമടാക്കിനാൻ. ൨൩

അവരെയങ്ങനെ തോളിലെടുത്തുകൊ-
ണ്ടവിടെ നിന്നവനാശു ഗമിക്കവേ
നിലവിളിച്ചു മഹീസുത മാനസേ
വലിയ മാലിയമാൻ വനാന്തരേ. ൨൪

കരുണയോടതു കണ്ടസിധാരകൊ-
ണ്ടവരറുത്തിതവന്റെ കരങ്ങളേ
വലിയ നെഞ്ചിൽ വളച്ചൊരു വാതിൽ തി-
ത്തരുളിനാരുളിനാക്കെഴമമ്പിനാൽ. ൨൫

തുഹിനശൈലനിതംബമതിങ്കൽ നി-
ന്നമരവാഹിനിയാഞ്ഞൊഴുകുന്നപോൽ
അളയിൽനിന്നൊരരത്തമഹാസരി-
ത്തുതിരവേ തിര വേണ്ടതു ജാതമായ്. ൨൬

കരളുവിണ്ടു ഖലൻ ബലഹീനനായ്
വരികയാൽ മരിയാതെ മരിക്കവേ
ഉടനുടൻ നെടുവീർപ്പു വിടുന്ന കേ-
ട്ടിടിയതോടിയതോടെയൊലിച്ചതേ. ൨൭

പിണമവിഞ്ഞു വനം വഷളാകാവാ-
നിടവരാതെയിരിപ്പതിനെന്നപോൽ
കുഴികുഴിച്ചു നിശാടനെ മൂടുവാൻ
പെരുമയോരുമയോറിശിപൊങ്ങളാൽ. ൨൮

ചെറുതുണൻടനോതി വിനീതനായ്,
വിബുധഗായകനായി നടക്കവെ
ധനദശാപവരങ്ങളടഞ്ഞതിൻ
വിറരമാ വരമാനമ്പരോടവൻ. ൨൯

"ദശരഥാത്മജരെത്തി വനാന്തരെ
നിശിചരാന്വയഹിംസ തുടങ്ങിനാർ"
പറയുവാനിദമുമ്പരൊടെന്ന പോ-
ലവനെ യാവനയാക്കി യമന്നഹോ. ൩൦

ഒരു വിളംബരമങ്ങുരഗാധിപൻ
പുരിയിലും പ്രചരിച്ചു നകട്ടുവാൻ
ഉടലധോളുവനത്തിലുമായപോ-
തരിയ മാരി,യമായമകന്നു പോൽ. ൩൧

ജഡശരീരമൊഴിഞ്ഞമരാലയേ
നടകൊതിച്ചമരും ശരഭങ്ഗനാം
മുനിവരൻറരികത്തഥ ചെന്നതേ
സവിനയം വിനയൻപൊടകറവാൻ. ൩൨

തദനു താപസനേയവർ കൂപ്പിനാർ
വിനയമാൻടനമ്മുനിപുങ്ഗവൻ
അവരെ മൂവരെയർച്ചന ചെയ്തൊര-
ക്കുതുകമോതുക മോക്ഷദമേവനം. ൩൩

ആരതു മെയ്യിതു മേലിലുമേന്തുവാൻ
കരുതിയസ്ഥിരഭഗ്ന മിങ്ങനേ
റാരുതി വാങ്ങി രമേശനൊ,ടീവിധം
ചരിതമാരിതമാൎന്നിവനെന്നിയേ? ൩൪

കനലിലിന്ധനമെന്നതു പോലെ തൻ
തനുവെരിച്ചു തപോധനനക്ഷണം
കുട പിടിച്ചു വിമാനവുമായി വ-
ന്നുപരി തേവരിതേ ബഹു വിസ്മയം. ൩൫

അഥ കരേറി വിമാനമതിങ്കല-
ന്നമരലോകമണഞ്ഞു മുനീശ്വരൻ
അമരരാജന്റെ കഴല്ക്കു പണിഞ്ഞു പോയ്
പെരുമ നേരുമനേക നിലിമ്പരും. ൩൬

അവിടെ വച്ചു മഹാമുനിമാർകളോ-
ടരുളി രാമനരക്കർകുലത്തിനേ
കുടിമുടിപ്പവനെന്നൊരു സത്യവാ-
ക്കവനതൻ വനാതൽപരനപ്പൊഴേ. ൩൭

മുനികുലോത്തമനായ സുതീക്ഷ്ണനാ-
ലനനയത്തൊടു പൂജിതനായ് തദാ
അവിടെ നിന്നു തിരി,ച്ചവനാ മല-
ഞ്ചുഴിയിലൂഴിയിലൂടെ നടന്നിതേ. ൩൮

കടലശേഷമൊരേ സമയം പുരാ
മടി വെടിഞ്ഞമൃതേത്തു് കഴിക്കയാൽ
കുടി മുടങ്ങി വലഞ്ഞു വലാഹകം
തിരിയെ വാരിയെ വാങ്ങുവതിന്നു താൻ. ൩൯

ചുഴലെ മുട്ടു മറിപ്പിനു വന്ന പോൽ
കുഴകളേന്തിയ വന്മരശാഖയാൽ
നിഴൽ നിറഞ്ഞൊരഗസ്ത്യതപോവനം
ഗതനതായ്തനതാളുകൾ തമ്മൊടും. [യുഗ്മകം] ൪൦

അരുവികൾക്കരുമപ്പെട്ടമീശനാം
കടലിനെ ക്കരതാർമധുവെന്ന പോൽ
രുചിയറിഞ്ഞൊരഗസ്ത്യർ തപസ്സു ചെ-
യ്യുമരുമാ മരു മാനസ ഹർഷദം. ൪൧

അവിടെയിന്തിമരം മദയാനതൻ
കരബലാൽ കുനിയുന്നിതു മെല്ലവേ
പറകയാണതു വിന്ധ്യമഹാദ്രിയാ
മുനികരേ നികരേററു ചുളിഞ്ഞതായ്. ൪൨

വഴി പിഴച്ചറിയാതിഹ വായിൽ നി-
ന്നൊഴിയുവാനരുതാതെ വിഷണ്ഡരായ്
പെരുവയററിലിരുന്നു പിടച്ചിത-
ക്കരികൾ മൂരികൾ മൂത്ത വൃകങ്ങളും. ൪൩

കഥകഴിച്ചിവയെച്ചില വാഹസം
കലശസംഭവകുക്ഷിയിൽ മുന്നമേ
കഠിനകൃത്യമെടുത്തവർ ചത്തിതെ-
ന്നാരമാം പരമാത്ഥമുരച്ചപോൽ. ൪൪

ജലധിയെച്ചെറുതേനതുപോലെ കൈ-
ത്തലമതിങ്കൽ വഹിച്ചു കുടിക്കവേ
ജലധരം മധുമക്ഷികയെന്നപോ-
ലകലെയാക ലയാത്ഥമലഞ്ഞഹോ. ൪൫

ഋതുകളൊക്കെയഗസ്ത്യതപോധനേ
മഹിമയോടുമെടുത്തുപജീവനം
കഴിയുവാനിഹ വാസമുറച്ചു പോൽ
പിഴകളേഴകളേവമണഞ്ഞിടും. ൪൬

ഇനിയുമിത്തരമനേകവിധങ്ങൾ ക-
ണ്ടവിടെയുള്ള വിശേഷമശേഷവും
ഉടജവാതിലിൽ വന്നെതിരേററൊരാ-
മുനിവരാനിവരാശു പണിഞ്ഞുതേ. ൪൭

ഉലകിലൊക്കെ നിറഞ്ഞ യശസ്സോടും
കമലസംഭവനാം വിധിയെന്നപോൽ
സുരമുനീന്ദ്രകുലത്തിനു വന്ദ്യനാ-
യുടനിനാഹരിനായ് ശചിയെ ബ്ബലാൽ. ൪൮

പുണരുവാൻ പണി നോക്കി നിരന്തരം
ഗുണകെട്ടും നഹുഷക്ഷിതിപാലനേ
അണലിയാസ്സരിക്കെന്നുരചെയ്തു വൻ-
മലയമാലയമാക്കിയ കേമനാം. ൪൯

കൊടിയൊരില്ലലനാമ സുരാരി തൻ
സഹജനേ നിഹനിച്ചുദരാഗ്നിയിൽ
മഹിതനാം, മുനിയെബ്ബത കണ്ടിത-
ല്ലൂദരതാം ഭരതാഗ്രജനാദികൾ. [വിശേഷകം] ൫൦

ദിനകരോപമനായിരുൾ നീക്കിയ-
ങ്ങനുദിനം വിലസുന്നൊരു യോഗിയേ
ചരിതമോതി വണങ്ങി വിനീതരാ-
യവരഹോ വർഹോത്തുപദാംബുജേ. ൫൧

കനിവൊടുള്ളു മലിഞ്ഞെഴുനേററവൻ
കരയുഗത്തെയുയർത്തി മുനീശ്വരൻ
കുശലമോതി യനുഗ്രഹമേകി മേൽ
ഗുണവുമീണവുമീശ്വരനേകുവാൻ. ൫൨

അനുഭവിച്ചഖിലേശനമായ് മഹാ-
മുനിവരൻ പരിരംഭസുഖത്തിനേ
നിജകരത്തൊടു കോർത്തിതു രാഘവൻ-
കരമിതാരമിതാദരമാർന്നിടും?. ൫൩

കനകപീഠമതിങ്കലിരുത്തി മാ-
മുനിവരൻ പുനരാ രഘുനാഥനേ
വിനയമോടു പദം കഴുകിച്ചിത-
സ്സുജനരാജനരാഗികൾ കൂപ്പുവോൻ. ൫൪



പരിചരിച്ചുപചാരപുരസ്സരം
പരിമളം വളരും കുസുമങ്ങളാൽ
പരിചൊടാ രഘുവീരസഭാജനം
സുകൃതവാൻ കൃതവാൻ ബഹുവിസ്തൃതം. ൫൫

അതിഥിമാരവർ മൂവരെയും ക്രമാൽ
മധുരമേറിയ മൂലഫലങ്ങളാൽ
അധികതൃപ്തരതാക്കി മുനീശ്വരൻ
വിനയമാർന്നയമാർദ്രനേത്രനായ്. ൫൬

കുശലിയായൊരഗസ്ത്യനനന്തരം
ദശരഥാത്മജനോടിദമോതിനാൻ
വശഗതം മമ വാഞ്ഛിതമോർക്കിലി-
യുപരതൻ പരതന്ത്രനതല്ലിനി. ൫൭

സുദിനമിന്നു ഭവാനുടെ ദർശനാൽ
സുകൃതമൊക്കെ നമുക്കു ഫലിച്ചഹോ!
സുലഭമിതില്പരമെ,ന്തതിനാലിദം
സുമതിമൻ! മതി മന്നവരത്നമേ!. ൪൮

അമരവൈരികുലത്തെയറുക്കുവാൻ
തവ സമാഗമമെന്നറിയുന്നു ഞാൻ
അരികിലുണ്ടിഹ ഗൗതമിയസ്ഥല-
ത്തനവധാനവധാത്മമിരിക്ക നീ. ൪൯

കലിതകൌതുകമിങ്ങനെയോതിയ-
ക്കലശസംഭവനാം മുനിപുംഗവൻ
കമലനേത്രനെ വാഴ്ത്തി നമിച്ചു ത-
ച്ചരണമാരണമാന്യനകല്മഷൻ. ൫൦

രഘുപതിക്കഥ വൈഷ്ണവചാപവും
നളിനസംഭവനാമകമസ്ത്രവും
സുരവരന്റെ നിഷംഗവു മേകിനാൻ
ചുണയുമാണയുമാശു നടത്തുവാൻ. ൫൧

അരശരതാമതൊക്കെയഗസ്ത്യനോ-
ടടിപണിഞ്ഞഥ വാങ്ങി നടന്നു പോയ്
അരിയ ഗൗതമിതന്നരികത്തില-
ബ്ഭുവനപാവനപാദനണഞ്ഞുതേ. ൫൨

ഭുജഗരാജഗരാനലദുർമ്മദം
കളയുമാ വിനതാത്മജതുല്യനായ്
അവിടെവച്ചവർ കണ്ടു ജടായുവാം
പറവയേ റവയേററു കിടന്നപോൽ. ൫൩

വലിയ തോണിയിൽ നിന്നുമൊരോട്ടമാ-
യ്യെത്തിരിട്ടും ചിറകൊണ്ടിരുപക്കവും
മലയൊടൊത്ത ശരീരവുമു,ണ്ടവൻ-
പ്രകൃതിയാകൃതിയാലറിയാവതോ?. ൩൪

കടലിലുള്ളൊരു വെള്ളമശേഷവും
കുടമതിങ്കലുളായ തപോധനൻ
പൊടിയടിക്കുകയാലെതിരിട്ട ത-
ന്നകടസങ്കടസംസ്ഥിതിയൊക്കയും. ൩൫

ഹരജി വച്ചുറിയിപ്പു മഹീശനോ-
ടതിന തക്കൊരു മാറ്റംവഴി നേടുവാൻ
അവിടെ വന്ന ഹിമാലയപുത്രനെ-
ന്നിടവഴീടവഴീശനമാശയേ. [യുഗ്മകം] ൩൬

അകലെ വച്ചിതുപോലെ നിനച്ചുകൊ-
ണ്ടരശനൊട്ടരികത്തണയും വിധൌ
"മുനികളെബ്ബഹു കൊററ കഴിച്ചൊരി-
ക്കടിലനീടിലനീതി നടത്തുവോൻ." ൩൭

കരളിലിങ്ങനെയോർത്തഥ വില്ലിൽ വൻ-
കരുതൽ പെട്ടതു കണ്ടു ജടായുവാം
ചകിതനായ് ബത വിരവൊടു ചാഞ്ഞിരുന്നവൻ
പ്രട്ടാറിനെ ബിട്ടുവി നേരമെ,ട്ടവൻ. ൩൮

അരുണസാരഥിതൻ മകനേഷഞാൻ
കഴുകജാതിയിലുള്ള ജടായുവാം
ദശരഥപ്രിയനത്തരമിഷ്ടമോ-
ടമരണം മരണം വരെ നമ്മളും. ൩൯

ഇവനെയങ്ങു വൃഥാ കൊലചെയ്യൊലാ
തവഹിതത്തിനു സജ്ജനിവൻ സദാ
ഇദമരച്ചുഗ വീണ്ടുമടുത്തു ചെ-
ന്നമരമാമരമാമടി കൂപ്പിനാൻ. ൰

അവനെയാശു പിടിച്ചു തലോടി ന-
ന്മധുരവാക്കിലിണക്കി രഘൂത്തമൻ
അരികിലഞ്ചു വടദ്രുമമൊന്നുപോ-
ലുയരമായരമാണ്ടു വളൎന്നിടും. ൧൧

ശുഭതലത്തിലൊരാശ്രമമന്നു ത-
ന്നനുജനങ്ങു ചമച്ചതിലാസ്ഥയാ
ഗുണമെഴും നിജഭാമിനിതന്നൊടും
മരുവി ചാരുവിചാരമനന്യനായ്. [യുഗ്മകം] ൧൨

ഖഗകുലപ്രവരന്റെ ഹിതത്തിനായ്
വിലസിടുന്ന ശരത്തിനെ നിൎഭയം
പരിഹരിപ്പതിനെത്തിയിതേകദാ
വിരുതമാരുതമാനി ഹിമൎത്തുതാൻ. ൧൩

തഴച്ചീടും നെല്ലിൻകുലകൾ ചില നെല്ലോലകളുമായ്
പഴത്തേറെശ്ശോഭിച്ചിടുമളവിലാ മഞ്ഞനിറവും,
മുഴപ്പും, പാടത്തും, കരകളിലുമൊപ്പം വരികയാൽ
കിഴക്കൻ കാററും കൊണ്ടതുപൊഴുതുലഞ്ഞാടി വഴിപോ
ൽ. ൧൪

നൽത്തിങ്കൾപ്രഭ തന്നിലും ശിശിരമാ-
മച്ചന്ദനച്ചാററിലും
മുത്തുള്ളത്തിൽ മുഷിച്ചിൽ വെങ്കളിയണി-
ഞ്ഞീടുന്ന മാടത്തിലും

മുത്തേകുന്നൊരു ചന്ദ്രകാന്തശിലയിൽ-
പ്പോലും വെറുപ്പായി പോ-
ലത്തവ്വിൽ ജ്ജനതയ്ക്കു ചന്ദനമര-
ത്തെന്നൽപ്രവാഹത്തിലും. ൧൩

ഒട്ടും വേണ്ടെന്നു തോന്നീ ജനയൽ ജനതതി-
ക്കപ്പൊഴിപ്പച്ചവെള്ളം
തൊട്ടും കൂടെന്നു വന്നു, കരളിലൊരു വെറു-
പ്പന്തിനേരത്തിനോട്ടം
ഒട്ടുക്കുണ്ടായ് ജലക്രീഡയിലൊരു മടിയും;
താമരത്താരിനെപ്പോൽ
വിട്ടാർ പൂങ്കാവിലോരോ കളികളിലെഴുമി-
മ്പത്തെയും ലോകരെല്ലാം. ൧൪

ചുള്ളച്ചെങ്കല്ലു കെട്ടിച്ചമരു മുഴുവനും
വെള്ളവെച്ചാ മുറിക്കും
പുള്ളിപ്പോർമാൻെറ പള്ളയ്ക്കേഴുമൊരു മുടികൊ-
ണ്ടുള്ള നൽപ്പാൻതുണിക്കും
ചുള്ളിക്കൂട്ടങ്ങൾ തീയിട്ടെരിയുമളവുയ-
ർന്നീടുമൂററൻ പുകയ്ക്കും
പൊള്ളിച്ചീടും ചിരട്ടക്കനലുടയ നെരു-
പ്പോടിനും നന്മ വന്നു. ൧൫

ഉച്ചയ്ക്കും പുക പോൽ പൊടിച്ചു കുളിരേ-
ന്തീടുന്ന മഞ്ഞിൻകണം
മെച്ചം താപമിയന്നു വാരിജകുലം-
പാടേ മയങ്ങീടവേ

അച്ചെട്ടായ് ചില പിട്ടെടുത്തു പണി ചെ-
റ്ററിയുന്ന വേശ്യയ്ക്കുമ-
ക്കച്ചോടങ്ങൾ മുടങ്ങിയക്കിരണ-
ച്ചൂട്ടം ചുരുങ്ങീ തദാ. ൬൭

ചാലേ തിറകൊടുത്തു യൌവനവപു-
സ്സെല്ലാം വിടന്മാൎക്കു പി-
ല്ക്കാലത്തായവരും വെടിഞ്ഞൊടുവിൽ നി-
ൎമ്മാല്യതാമാൎന്നോററവും
മാലാൎന്നീടിന വേശ്യപോൽ വിശറിയും-
നീരാട്ടുകോലാകളും
മാലോകൎക്കു മറന്നു, ചൂടനാലമാർ
കൊങ്കത്തടത്തിങ്കലായ് ൬൮

പുത്തൻ ചന്ദ്രികയൊന്നു മങ്ങി വനജ-
ക്കൂട്ടം പകിട്ടൊക്കെ വി-
ട്ടത്തുപ്പിൽ ബഭയമൊട്ടു തീൎന്നിതു ദിവാ-
ഭീതന്റെ ചേതസ്സിലും
മുത്തില്ലത്ര ചകോരികൾക്കുമരയ-
ന്നങ്ങൾക്കുമീ ലോകര-
ന്നൽത്തിങ്ങും കുളിരാററുവാനരനി കൈ-
വച്ചിട്ടലട്ടീ ചിലർ. ൬൯

പാരം കോച്ചിവലിച്ചു ചുണ്ടുകൾ വിറ-
ച്ചൂളം വിളിച്ചേററവും
ദൂരത്തക്കുളിരാം പിശാചിനെയടി-
ച്ചോടിച്ചു പിന്നെച്ചിലർ

കോരിച്ചൊരിയും മഞ്ഞുമഴയ-
സ്സാദ്ധ്യകളൊാം പാന്ഥരിൽ
ക്രൂരതയൊത്തോട്ട ശീതകാലമിതവ-
ർക്കുംക്കൊവ്വു ക്രമിച്ചപോൽ. ൮൧

വിരഹപരിതാപത്താലുള്ളം പതുങ്ങി മയങ്ങിട്ടും
തരളമിഴിമാർക്കൊക്കും നേരം വെളുത്തൊരു വേളയും
കരളിലതിയായ് തള്ളിക്കേറും വ്യഥയ്ക്കൊരതിത്തിയും
തെളിവുവതിനീ ഹേമന്തം താൻ പ്രധാനവിരോധി-
യായ്. ൮൨

എട്ടാം സർഗ്ഗം സമാപ്തം.



## ഒൻപതാം സർഗ്ഗം.

പോരായിരം പൂണ്ട ജഗത്തിനെല്ലാം
നാരായണനായാകിയ രാമചന്ദ്രൻ
ഗോദാവരീപുണ്യനദീസമീപേ
മോദാൽ തപം ചെയ്തു വസിച്ചിതേവം. ൧

മാരാർശരംകൊണ്ടു മനം മറന്നും-
ഭ്രാന്താൽ ദശാസ്യൻറെയുടപ്പുറന്നോരം
താൻ താപസാകാരമൊഴിച്ചു പയ്യെ
ച്ചെന്താർമിഴിത്തെയലതായ് ചമഞ്ഞു. ൨

ചണ്ഡാതപം കൊണ്ടു തളന്ന പാമ്പിൻ-
പെണ്ണാദരാൽ ചന്ദനശാഖിയെപ്പോൽ
തിണ്ണം മദം പെട്ടവൾ ചെന്നു ചെന്ന-
പ്പുണ്യാത്മലേ രാമനെയൊന്നു പുണ്മാൻ. ൩

സീതയ്ക്കു സിദ്ധിച്ചൊരവസ്ഥപോലെ-
ശ്രീരാഘവൻതന്നുടെ മെയ്‌വിലാസം
ചേതസ്സിലോർത്തോർത്തുടനീർഷ്യ മൂത്താ-
മൂതേവി മാരാത്തിയൊടും നിനച്ചാൾ. ൪

ലാവണ്യമേറുന്നൊരിവൻെറ ഭാര്യ-
യ്ക്കീവർണ്ണമൊപ്പിച്ചു വരച്ചു പാഴേ
മദാംശകർത്താ വിധിയെൻെറ നെററി-
ക്കിത്ഥം വരയ്ക്കാസ്വതിനെന്തു ബന്ധം.? ൫

ലാവണ്യവിത്താമിവൾ മൌലിയിങ്കൽ
പൂവമ്പനഞ്ചും പടി പൂണ്ട കേശം
പ്രാവൃട്ടിലെക്കാർമുകിലിൻെറ വർണ്ണം
താവുന്ന കാമൻതഴയെന്നു തോന്നും. ൬

ഏണങ്ങളിക്കണ്ണുകളോടു പോരിൽ
ക്ഷീണിക്കവേ തന്മിഴിയിൽ കുളമ്പാൽ
ഘോണിച്ചൊറിഞ്ഞീടുകയെന്ന നാട്യം
കാണിച്ചു തീർക്കുന്നവമാനദോഷം. ൭

ചെന്താമരപ്പൂവിനമേണികൾക്കും
ചന്തം കറയ്ക്കുന്നൊരു ലോചനത്തിൽ
ചിന്തും മഷിക്കൂട്ടിനു ഖഞ്ജരീടം
സന്താപമുൾക്കൊണ്ടു കരം കൊടുക്കും. ൮

തൊണ്ടിപ്പഴംപോലെ തുടുത്തതാണി-
ച്ചുണ്ടെന്നു ചൊന്നാൽ മതിയാകയില്ല
തൊണ്ടിച്ചുവപ്പെന്നുമിരിക്കയില്ലെ-
ന്നുണ്ടിച്ചുവപ്പോ? സമവായസിദ്ധം. ൯

മാരക്ഷിതീശന്നുമവൻപ്രിയയ്ക്കും
പോരിൽപ്രപഞ്ചം വിജയിപ്പതിന്നായ്
ഉണ്ടായ കോദണ്ഡമിതെന്നു തോന്നും
കണ്ടാൽ നമുക്കിപ്പുരികങ്ങൾ രണ്ടും. ൧൦

എൾപ്പൂവിനും ചമ്പകമൊട്ടുകൾക്കു-
മുൾപ്പൂവിലംഭോരുഹകർണ്ണികയ്ക്കും
ആലസ്യമേകുമ്പടി ഭൂഷണത്തോ-
ടാലക്ഷ്യമാം നാസികയെത്ര ചിത്രം.! ൧൧

സൃഷ്ടിക്കവെ നാന്മുഖനിമ്മുഖത്തിൻ
പുഷ്ടിക്കു സാരാംശമെടുക്കയാലെ
കഷ്ടിച്ചു ലോകർക്കൊരു കൃഷ്ണവർണ്ണം
ദൃഷ്ടിക്കു കാണുന്നിതു ചന്ദ്രമസ്സിൽ. ൧൨

വെള്ളിക്കിടാരം ശശിയല്ലിതോർത്താ-
ലുള്ളിൽക്കറപ്പില്ലിതു ചാണകപ്പാൽ
പുള്ളിക്കുരംഗേക്ഷണതൻ മുഖത്തെ
തള്ളിച്ചു വിട്ടാരിതുഴിഞ്ഞിടുന്നു? ൧൩

പൂന്തേൻമൊഴിക്കുള്ള മുഖത്തിലോലും
ചന്തം പരീക്ഷിച്ചു മടങ്ങിയേററം
മങ്ങിസ്സരോജങ്ങൾ സരസ്സിലിന്നും
മുങ്ങിക്കുളിക്കുന്നഴകേറുവാനായ് ൧൪

കാന്തിപ്രവാഹക്കയമായ മെയ്മേൽ
നീന്തിക്കടപ്പാൻ മദനന്നു വേണ്ടി
പൊന്തിക്കിടക്കുന്ന കുടങ്ങളായി-
സ്സന്ധിക്കുമിച്ചാരു കുചങ്ങൾ രണ്ടും. ൧൫

എന്നീവിധം നന്മൊഴിയാൽ മയക്കീ-
ട്ടന്നീതിമാനായവളേയയച്ചാൻ
തിരിഞ്ഞു പോയ് ലക്ഷ്മണനോടു ഖേദാൽ
തന്നീഹിതം രാക്ഷസിയോതി നേരേ ൨൧

ഹേ സത്തമേ! രാമനുവേണ്ടിയോരോ
ദാസപ്രവൃത്തിക്കിഹ നില്പവൻ ഞാൻ
കൌസുംഭരാഗാധരി! കേൾക്കതെല്ലാം
ദാസീത്വമിപ്പോൾ തവ ചേരുകില്ല ൨൨

കാന്താരവാസത്തിനധൈര്യമാം
കാന്താരവിന്ദാക്ഷിയെ രാമദേവൻ
താൻതാനപേക്ഷിച്ചിഹ നിന്നിലേറെ
സന്താനരാഗത്തെ വളർത്തുമിപ്പോൾ. ൨൩

അങ്ങോട്ടുചെന്നീടുക വേഗമെന്നാ-
ലിങ്ങോട്ടുമേ നിന്നു മിനക്കെടാതെ
നിശമിക്കു രണ്ടാൾക്കുമൊരാറുകറാ-
മിങ്ങോട്ടുവോരില്ല നിനച്ചുകണ്ടാൽ. ൨൪

ജാലോക്തികൊണ്ടിങ്ങനെ സമ്മതിപ്പി-
ച്ചാലോലിതക്കണ്ണിയെയുണ്ണിമന്നൻ
മാലോളുവാൻ വിട്ടുമടുത്തുകൂടീ-
ച്ചേലോടു സഞ്ചരി രാമപാർശ്വേ. ൨൫

നേരേ മുളവല്ലി തഴച്ചു കാണു-
നാറ്റിൻകരെച്ചെന്നൊരു ധേനു പോലെ
ആ രാക്ഷസപ്പെൺകൊടിയാത്മചേത-
സ്സേറ്റിട്ടടങ്ങി പുനരങ്ങുമിങ്ങും ൨൬

മണ്ടത്തനത്താലവളീ മാരബാണം
കൊണ്ടത്തലോടോതിയ വാക്കുകേട്ടും
മണ്ടകാലുക്കം കലരാത്ത ഭാവം
കണ്ടപ്പൊഴൊട്ടേറെയിളിഭ്യമാന്നു ൨൮

ഒക്കാത്ത കാര്യത്തിനൊരാശവെച്ചി-
ട്ടുൾക്കാമ്പു ബദ്ധപ്പെട്ടുമദ്ദശായാം
മൈക്കണ്ണിയാം മൈഥിലി താനിതെല്ലാ-
മഗ്രേ വിലോകിച്ചു ചിരിച്ചു മന്ദം. ൨൯

ഓളം കുറഞ്ഞെങ്കിലുമിന്ദു വാനിൻ-
മോളിൽ കുറച്ചൊന്നുയരുന്ന നേരം
കോളൊന്നു മാറുന്നലയാഴിയെപ്പോ-
ലാളൊന്നു മാറി ചിരി കണ്ടമൂലം. ൩൦

നാണിച്ചിടാതിന്നു പഴിച്ചു നിന്നെ-
ത്രാണിക്കു ഞാനൊന്നു പയിററി നോക്കും
പാണിദ്വയം നീട്ടിയുരച്ചിവണ്ണം
കാണിച്ചിതാ രാക്ഷസി ഘോരരൂപം. ൩൧

വൻചാണി പോലുള്ളൊരു വാ പൊളിച്ചു
മൺചാണ പോലങ്ങനെ കൈ നിവൎത്തു
അഞ്ചാതെയജ്ജാനകിയെപ്പിടിപ്പാ-
നഞ്ചാറു ചോടാശു നടന്നടുത്താൾ. ൩൨

സൌമിത്രി ചെന്നാശു തടുത്തു മായാ-
ജാമിത്രമായ് വന്നവളെത്തദാനീം
കാമജ്വരത്താലുളവായ പൈത്ത്യം
വാമയ്ക്കു തീൎപ്പാനൊരു വൈദ്യനായി. ൩൩

കണ്ടിച്ചു മൂക്കും മുലയും വിശങ്കം
രണ്ടിച്ചു തൽപ്രാണനുമാത്തിമൂലം
മുണ്ടിച്ചു രോഷേണ മദം കുറച്ചു
മണ്ടിച്ചു നക്തഞ്ചരിയെക്കുമാരൻ. ൩൪

പിന്നെജ്ജനസ്ഥാനനിവാസിയാകും
കന്നത്തമേറുന്ന ഖരന്റെ മുമ്പിൽ
ചെന്നിട്ടവൾക്കിങ്ങു പിണഞ്ഞ മൌഢ്യ-
മിന്നിന്നപൊലെന്നു പറഞ്ഞിതെല്ലാം. ൩൫

പൊരാതവൻ തൻപടനായകന്മാ-
രിരേഴ്പേരോടൊരുമിച്ചു കോപാൽ
ഒരംരേഴ്സാഹസ്രകയോധരോടും
പോരാടുവാനായ് നടകൊണ്ടു മൂഢൻ. ൩൬

ചൂണ്ടിക്കൊടുക്കുന്നതിനായി മുൻപോ
മണ്ടിച്ചിതസ്സോദരിയെ സ്സുരന്മാർ
ശണ്ഠയ്ക്കു പോമ്പോളൊരു ദുർന്നിമിത്തം
കണ്ടിടുവാൻ സംഗതിയായ പോലെ. ൩൭

ആർപ്പും മുഴക്കങ്ങളുമൊക്കെ രാമ-
നൽപ്പം വിലോത്തിട്ടൊരിളക്കമെന്യെ
കോപ്പൊന്നിണക്കേണ്ടതിനായ് വിളിച്ചു
കല്പിച്ചു സൌമിത്രിയൊടിപ്രകാരം. ൩൮

ഇന്നേഷ ഞാൻ പോരുമടൽക്കു നേൽപ്പാൻ
നിന്നാണ നീ ജാനകിയോടുമിപ്പോൾ
ഇന്നീചരെക്കൊന്നു മറിക്കുവോളം
ചെന്നി ഗുഹയ്ക്കുള്ളിലിരിക്കവേണം. ൩൯

ഒരൊന്നുമോതീട്ടവരെയയച്ച–
ട്ടേറാശൂരൻ ഗൌരവമോടിരുന്നാൻ
ചാവാനൊരുമ്പെട്ടഥ നോൻപുനോററ–
ഭാവം നിശാടൌഘവൃ മാത്തണഞ്ഞു. ൪൦

വാക്കൊന്നമേററാരവർ വന്നു നേരേ
കൈക്കാരനായുള്ളൊരു രാമദേവൻ
മുഷ്ക്കുള്ളമക്കൂട്ടരെ യമ്പുകൾക്കാ–
യക്കാലമാഹാരപദാത്ഥമാക്കി. ൪൧

പട്ടാളമെല്ലാം ശമനന്റെ നാട്ടിൽ
പട്ടാഭിഷേകത്തിനു പോയശേഷം
മട്ടാകയാൽ മുത്തലയുള്ള രക്കൻ
കട്ടായമായ് പോരിനു പാഞ്ഞടുത്താൻ. ൪൨

അപ്പോളരക്കന്റെ കഴുത്തു മൂന്നും
കെല്പോട്ടു കണ്ടിച്ചുടനന്തകന്നായ്
കപ്പം കൊടുപ്പാൻ തുനിയുന്ന പോലെ
മേല്പോട്ടെറിഞ്ഞാനഥ രാമചന്ദ്രൻ. ൪൩

കാൎയ്യം കണക്കല്ലിനിയെന്നു ചൊല്ലി-
പ്പോരിന്നുടൻ ദൂഷണനാഞ്ഞു കേറി
പോരിൽപ്പരം ദൂഷണനെങ്കിലും താൻ
കാൎയ്യാനുഗനായ്ത്തീൎന്നു യമാലയത്തിൽ. ൪൪

തീക്കട്ട പോലുള്ളൊരു കണ്ണിൽ നിന്നാ–
ത്തീക്കട്ട കോരിച്ചൊരിയുന്ന മട്ടിൽ
നോക്കീട്ടു കോപത്തൊടു രാമനേ വൻ–
പോക്കിട്ടഹാസേന ഖരൻ വിളിച്ചാൻ. ൪൫

പോരിന്നു പോരിന്നു മദീയ വീൎയ്യം
പാരൊന്നു പാരൊന്നു നടുങ്ങു മിപ്പോൾ
വൻപിട്ടവൻപിട്ടു നകട്ടി നില്ലോ-
നല്ലോക്ക നല്ലോക്കണിരത്നമീ ഞാൻ. ൪൬

ചൊന്നാൻ തദാ മാനവവീരനേവം
നന്നാണെടൊ നിന്നുടെ ധീക്കുകേട്ടാൽ
എന്നോടു നീ ഭീഷണി കാട്ടിടാതെ
നിന്നീടുകെന്മുന്നിലൊരല്പനേരം. ൪൭

ആരിൽജ്ജയം കൈവരുമെന്നരസ്ഥാൻ
സാരജ്ഞരായുള്ള മഹാത്മകൾക്കും
ധൈൎയ്യം വരാതുള്ള വിധത്തിലപ്പോൾ
നേരിട്ടു യുദ്ധത്തിനു രണ്ടുപേരും ൪൮

കണ്ണാട്ടമില്ലാത്തൊരു വിണ്ണവൎക്കു-
മെണ്ണാൻ മഹേന്ദ്രന്നുമെളുപ്പമെന്യേ
ആണത്തമേറുന്നവർ കൈച്ചുറുക്കി-
ബ്ബാണപ്രയോഗത്തിലുദാഹരിച്ചു. ൪൯

ഡംഭോത്തമക്കൌണപനല്പമപ്പോൾ
സ്തംഭിച്ചു തൻവില്ലു ഞെരിഞ്ഞമൂലം
ജൃംഭിച്ചെഴും രാഘവനെ ജ്ജയിപ്പാൻ
ഡംഭാന്വിതൻ കൌശലമോൎത്തു ചീൎത്താൻ. ൫൦

പിന്നെക്ഖരൻ വേറൊരു വില്ലെടുത്തു
സന്നദ്ധനായൊന്നു കുലച്ചു നോക്കി
മങ്ങല്യമൎത്ത്യൻെറ കരാഞ്ചലത്തിൽ
സങ്ങിച്ചു ചാപത്തെ മുറിച്ചു രണ്ടായ്. ൫൧

സീതാപതിക്കപ്പൊഴയന്ന കോപാ
ലാതാമ്രമായ് വന്ന മുഖാരവിന്ദം
സാദം വിനാ കുംഭജദത്തമാമ-
ക്കോദണ്ഡരത്നത്തെയെടുത്തു വേഗം. ൮൨

എപ്പോൾ മഹാ വൈഷ്ണവമായ ചാപം
ചില്പൂരുഷൻ കൈയ്യിലെടുത്തെടുത്തു
അപ്പോൾ ഖരൻതാനുമവൻെറ ശണ്ഠ-
ക്കോപ്പും മുടിഞ്ഞങ്ങു കളം പിരിഞ്ഞു. ൮൩

ജ്യേഷ്ഠത്തിയേ മുന്നിൽ നടത്തിയപ്പോൾ
ജ്യേഷ്ഠാന്തികം പുക്ക സഹോദരൻ താൻ
കേട്ടീ വിശേഷങ്ങളെ മാമുനീന്ദ്ര-
രൊട്ടക്കൊരാശീസ്സു പറഞ്ഞു മോദാൽ. ൮൪

പൊന്മോതിരം രാമനു മൌലിരത്ന-
മമ്മാൾക്കു തമ്പിക്കൊരിരുമ്പുചട്ട
ഇമ്മൂന്നു വസ്തുക്കൾ മുനീന്ദ്രർകൂടി
സ്സമ്മാനമായന്നു കൊടുത്തു പോലും. ൮൫

സൽപ്പൌരുഷത്താൽ നിജരൂപഭങ്ഗം
കല്പിച്ച രാമാദികളെ ക്ഷണത്തിൽ
തോല്പിക്കുവാൻ കൌശലമെണ്ണി വീണ്ടും
ജല്പിച്ചിതാരാക്ഷസി രാവണാഗ്രേ. ൮൬

പെണ്ണുങ്ങളേയൊക്കെ വിളിച്ചു കൂട്ടി-
പ്പൊണ്ണത്തവും കാട്ടിയിരിക്കെടോ! നീ
തിണ്ണയ്ക്കു കാൽവച്ച വിപത്തിദാനീം
പുണ്ണാക്കുമാറായ് ത്തവ മാനസത്തേ. ൮൭

തണ്ടാർശരൻ താനഴകിൻ മഹത്വം
കണ്ടാൽ വണങ്ങുന്ന യുവാക്കളായി
രണ്ടാളിതാ പഞ്ചവടീവനത്തി-
ലുണ്ടാശ്രമം കെട്ടിയിരുന്നിടുന്നു. ൭൮

ആജാനബാഹുക്കളിരണ്ടുപേരും
തേജോമയന്മാരതി വിക്രമന്മാർ
രാജന്യവംശത്തിലുദിച്ചിവണ്ണം
വ്യാജാൽ തപസ്സിന്നിഹ കാടുപുക്കോർ ൭൯

രണ്ടാളിൽ വച്ചഗ്രജനാണു രാമൻ
രണ്ടാമനേ ലക്ഷ്മണനെന്നു ചൊല്ലും
തണ്ടാരിൽ മാതെന്നതുപോലെ ചാര-
ത്തുണ്ടാ നരന്മാക്കൊരു നാരി താനും. ൮൦

സൌന്ദര്യസമ്പത്തിനു നീക്കമില്ലാ-
ത്തിന്ദ്രാണിയും വിണ്ണിലെ നാരിമാരും
ചന്ദ്രക്കലാശേഖരകാന്തയും തൽ-
തന്വംഗിയെക്കാണുകിലാണുകൂപ്പും. ൮൧

പ്രത്യേകമായ് തൽഗുണവർണ്ണനത്തി-
ന്നിത്തപ്പിലെന്നാ ലെളുതല്ല തെല്ലും
പാത്താലവൾക്കൊത്തൊരു മങ്കയാളി-
പ്പാത്തട്ടിലെന്നല്ലിനിയെങ്ങുമില്ല. ൮൨

ശൃങ്ഗാരസത്തായൊരവൾക്കു ചേന്നോ-
രങ്ങേരുപാത്താലൊരു നിർഗ്ഗുണൻ താൻ
തെക്കും വടക്കും തെരിയാത്ത വിദ്വാൻ
മുക്കാലുമായാൾക്കൊരു രൂപമില്ല. ൮൩

കൊക്കിന്നു പങ്കേരുഹ നാളമെന്തി-
ന്നന്ധന്നു കണ്ണാടിയുമെന്തിനാവോ?
മാൎജ്ജാരനെന്തിന്നു? പരുത്തിനൂലി-
സ്സന്ന്യാസികൾക്കെന്തിനു? പെൺകിടാങ്ങൾ. ൩൪

വാർകേശിയാം മൈഥിലി പാരിലെല്ലാം
പേർകൊണ്ട ലങ്കേശ! ഭവാനു ചേരും
കാർകൊണ്ടലും മിന്നലുമൊത്തിരുന്നാ-
ലാർ?കണ്ടുമാനിച്ചിടുകില്ല ലോകേ. ൩൫

പാരാതെ ഞാൻ ചെന്നു നിനക്കു വേണ്ടി-
ട്ടാരാമയെ കൈവശമാക്കുവാനായ്
നേരായുമില്ലാത്തവർ വന്നിവണ്ണം
തീരാത്തൊരാപത്തു വരുത്തിവച്ചു. ൩൬

കണ്ടുതാപമെല്ലാം ഖരനോടു ചൊന്നേൻ
ശണ്ഠയ്ക്കവൻ തൻപടയോടുമെത്തി
മണ്ടിച്ചു തെക്കോട്ടവരേവരേയും
റീണ്ടിങ്ങു പോരാതെ രണത്തിൽ മാണ്ടാർ. ൩൭

എന്നിത്രയും മാത്രമുടപ്പിറന്നോൾ
തന്നപ്രിയം ചൊൽവതു കേട്ട നേരം
സന്നദ്ധനാം രാക്ഷസചക്രവൎത്തി-
ക്കുന്നിദ്രമായ് വന്നു തികഞ്ഞു കോപം ൩൮

നെററിത്തടംനേൎത്തു ചുളിഞ്ഞു കണ്ണോ-
ട്ടേററംചുവപ്പാൎന്നതിയായ്ക്കലങ്ങി
മോറിൽച്ചിനക്കൊണ്ടഥ മീശയെല്ലാം
ചീറിട്ടു ചൊന്നാനവനിപ്രകാരം. ൩൯

എന്തെന്തഹോ! ചൊല്ലുക ചൊല്ലുകിന്നു-
മാരാരെടീ! രാമനിതെന്നു വച്ചാൽ,
തായും തഥാ തീയുമവന്നഭേദം
മായും ദ്രുഢം തന്മമതാ മമാഗ്രേ. ൧൭

ഭത്സിച്ചു കൊണ്ടിങ്ങിനെ പങ്ക്തികണ്ഠൻ
തത്സോദരൻ വാണപുരം ഭരിപ്പാൻ
കെല്പുള്ള നക്തഞ്ചരരെട്ടു പേരെ-
ക്കല്പിച്ചു താൻ നീട്ടു കൊടുത്തയച്ചാൻ. ൧൮

അന്നന്നു രാവാത്മ്പു കഴിച്ചു കുട്ടി-
പ്പിന്നെത്തനിച്ചങ്ങൊരു തേരിലേറി
ചെന്നെത്തി മാരീചമഹാസുരൻ താ-
നന്നിത്തപസ്സോടമരുന്ന ദേശേ. ൧൯

അമ്മാവനെക്കണ്ടു പറഞ്ഞിതെല്ലാ-
മമ്മാനുഷപ്പെണ്ണിനെയാനയിപ്പാൻ
വന്മായയാൽ രാഘവനെ ച്ചതിക്കും
പൊന്മാൻെറ കോലത്തെയെടുക്കയെന്നാൻ. ൨൦

അക്കൈകസീനന്ദനവാക്കു കേട്ടി-
ട്ടുൾക്കാമ്പുഴഞ്ഞീടിന താടകേയൻ
ചിൽക്കാതലാം രാമനിലെ ബ്ഭയത്താൽ
സൽക്കാരമായ് രാവണനോടു ചൊന്നാൻ. ൨൧

അയ്യോ! നിനക്കാരു പറഞ്ഞുതന്നീ?-
വയ്യാത്ത വേലയ്ക്കു വലിഞ്ഞു കേറാൻ
കയ്യോടെ താൻ വന്ന വഴിക്കു പൊയ്ക്കോൾ-
കീയാത്രയാരോടുമുരയ്ക്കവേണ്ടാ. ൨൨

തൊട്ടാൽ പുരട്ടും വകയാണു ചെന്നേ-
റ്റെട്ടാൽ വരും നിന്നുടെ വംശനാശം
ദൃഷ്ടാന്ത മേറെപ്പറയേണ്ടി വന്നാൽ
മുട്ടില്ലിതൊന്നാമതു സാക്ഷിഞാൻ താൻ. ൰൩

തിക്കട്ടയിൽച്ചെന്നൊരെറുമ്പരിപ്പാ-
നൊക്കുന്നിതോ? ചൊല്ലുക കല്യബുദ്ധേ!
ദോഷക്കല്ല കേളെന്മൊഴി നിന്നെ വെൽവാൻ
തക്കംവരാഞ്ഞായവർ കാത്തിരിപ്പൂ. ൰൪

എന്തെങ്കിലും മറ്റൊരുവന്നപായം
സന്ധിക്കുവാൻ കൌശലമോർത്തിടുന്നോൻ
ചിന്തിക്കണം കാലവിശേഷമൊപ്പം
രണ്ടാളിനാം ചേർന്ന ബലങ്ങളേയും. ൰൫

ആകാത്തതിന്നേറുപിടിക്ക, സംങ്ഘം
ദ്വേഷിക്കയും, വൻപനൊടൊററവയ്ക്ക,
നാരീസമൂഹത്തിനെ വിശ്വസിക്ക
നാശത്തിനാണങ്ങിനെ നാലുമാർഗ്ഗം. ൰൬

ഉണ്ടാമിരട്ടക്കഴവങ്ങിടസ്സുക
കൊണ്ടാടി നില്ക്കുന്ന ജനത്തിനെല്ലാം
വേണ്ടാതനത്തിന്നൊരു കച്ചകെട്ടും
വേണ്ടാ നമുക്കെന്നൊരു നിഷ്ഠ നല്ലൂ. ൰൭

ചുമ്മാതിരിക്കുന്നൊരു കണ്ണിലിപ്പോൾ
ചുണ്ണാമ്പു വച്ചിട്ടു പൊളിച്ചിടൊല്ലാ
ചങ്ങാതിമാർ നന്മ പറഞ്ഞിടാ നീ
മുങ്ങാനവക്രാഗ്രഹമുള്ള കാലം. ൰൮

ഞാനാണു കെങ്കേമനതെന്നു തോന്നും
മാനാദി ദോഷങ്ങളെയൊക്കെ മാററി
ശ്രീരാമനാമങ്ങൾ ജപിക്കെടോ പോയ്
നീ നാളെയും നീളെയുമുണ്ടു സൌഖ്യം. വൃ൨

കേമൻ ഖരൻ വൻപടയോടുമിപ്പോൾ
നാമാവശേഷത്വമടഞ്ഞതോർത്താൽ
ക്ഷേമംകരൻ മാനുഷനല്ല രാമൻ
പൂമാനിനിക്കുള്ളൊരു പുണ്യപൂരം. വൃ൩

പല പല ഗുണദോഷം പിന്നെയും മാതുലൻതാൻ
പറയുമളവതെല്ലാം പങ്ക്തികണ്ഠൻ വെറുത്താൻ
മുടിവിനുടയകാലം വന്നടുക്കുന്ന നേരം
മടയനു മതിമാൻ തൻ വാക്കു ലാക്കായ്വരാപോൽ. വൃ൪

പാരുഷ്യം പൂണ്ടു ചൊന്നാൻ ദശമുഖനഥ "ഞാൻ
രാമനെക്കൊൽകിലേവം
പാരിരേഴും ഭരിക്കാം ചിരമിവനവനാൽ
ചാകിൽ നിർവ്വാണമല്ലോ
ചാരേ പോയ് രാമനേയും ദ്രുതമനുജനെയും
മായയാൽ നീ മയക്കി-
ദ്ദൂരത്താക്കീട്ടു നന്മയ്ക്കതിനിവിടെയമാ-
ന്തിക്കിൽ വാളാൽ വധിപ്പൻ." വൃ൫

ഇത്ഥം കേട്ടു സുബാഹുവിൻെറ മരണം
നന്നെന്നുമിക്കശ്മലൻ
കത്തിക്കിന്നിരയാകിലെന്നുടലിദം
കൈവല്യമില്ലെന്നതും

ചിത്തത്തിങ്കലുറച്ചു രാവണാഹിതം
കൊണ്ടാടിയേററാനവൻ
വിദ്വാന്മാരുമിളിച്ചുപോം ഖലജനം
കാൎയ്യാധരരായീടുകിൽ. ൮൬

ഖരവധം എന്ന ഒൻപതാംസൎഗ്ഗം സമാപ്തം.

---

## പത്താം സൎഗ്ഗം.

കനകക്കലയിങ്കലാശയേറും
മനവിക്കുള്ള മനോരഥം നടത്താൻ
മുനിവേഷമെടുത്ത രാമചന്ദ്രൻ
തനിയേ താനതിനെത്തുടൎന്നു പിന്നേ. ൧

ശരവും നിജ പള്ളിവില്ലുമൊററ-
ക്കരനാളത്തിലെടുത്തൊളിച്ചു പിന്നിൽ
തിരുമേനിയൊതുക്കി നിന്നു മററേ-
ക്കരവും നീട്ടിയടുത്തു മെല്ലെ മെല്ലെ. ൨

പടുവാം മൃഗമൊട്ടടുത്തു നിൽക്കും
പിടികിട്ടും പടി രാഘവന്റെ നേരെ
ഉടനേയരികത്തണഞ്ഞു ദേവൻ
തടവാനും ചൊറിവാനുമായ് തുടങ്ങും. ൩

കളവുള്ള മൃഗം കുതിച്ചൊരല്പം
കളികാട്ടിപ്പുനരൊട്ടു ദൂരെ മാറും
തെളിവോടഥ രാഘവൻ പതിഞ്ഞൊ-
ന്നൊളിവിൽച്ചെന്നു വിളിച്ചിണക്കി നിത്തും. ൪

ഇതുപോൽ വിളയാടിയാശ്രമം വി-
ട്ടതിദൂരത്തിലണഞ്ഞു രാമചന്ദ്രൻ
ഇതു കൈയിലകപ്പെടില്ലയെന്നോ-
ർത്തതിരേ സായകമൊന്നെടുത്തു വിട്ടാൻ. ൫

ശരമേററു മൃഗം ചടഞ്ഞു വീണി-
ട്ടൊരു രാത്രിഞ്ചര രൂപമായ്ക്കരഞ്ഞു
"ഒരു രാക്ഷസവീരനെന്നെ വെട്ടി-
ക്കുരുതിക്കായ്ത്തുനിയുന്നു കഷ്ടമയ്യോ! ൬

അയി! സോദര! വേഗമോടു നീ വ-
ന്നയിരേകീട്ടിഹ കാത്തുകൊൾക നമ്മെ"
പരിദേവനമാശു കേട്ടിവണ്ണം
പരിതാപം ജനകാത്മജയ്ക്കുയർന്നു. ൭

നടകൊള്ളുക വേഗമെന്നു ചേത-
സ്സിടറിക്കേണവളോതിടുന്ന നേരം
ഇതുകേട്ടിളകൊല്ല നീയിതെല്ലാം
ചതിയാണെന്നു പറഞ്ഞു ലക്ഷ്മണൻ താൻ. ൮

അതിനാലവളൊട്ടടങ്ങി വാചാ-
തതിമാത്രം മിഴിനീരു വാർത്തു വാർത്തു
നിലകെട്ടുരചെയ്തു സോദരൻതൻ
തൊലിയെല്ലാം പൊളിയും പ്രകാരമപ്പോൾ. ൯

ദയയെന്നതു തീരെയില്ല നിന്നാ-
ശയമോ കല്ലിനു തുല്യമോർത്തു കണ്ടാൽ
സ്വയമേട്ടനെയിന്നു കണ്ണുകെട്ടി-
ക്കയമദ്ധ്യത്തിലിടാൻ മടിക്കുമോ? നീ. ൧൦

അനുജൻ മമ സാധുവെന്നുകണ്ടാ-
ണനുയാനത്തിനു സമ്മതിച്ചതേട്ടൻ
മനുവിൻെറ കുലേ പിറന്ന നീയെ-
ന്തിനു വംശം വഷളാക്കുവാനൊരുങ്ങി? ൧൧

ചതിയാൽ മമ കാന്തനെക്കുടുക്കി-
ക്കഥ തീർത്തു മടങ്ങിയങ്ങു ചെൽവാൻ
ഭരതനൊരു പക്ഷപാതിയായ് നീ
കരുതിക്കൂട്ടിയിണങ്ങി വന്നതല്ലേ? ൧൨

രഘുനാഥനു നാശമെത്തിയെന്നാൽ
സ്വയമായെന്നെ നിനക്കു കൈക്കലാക്കാം
അകതാരിലിതോർത്തുവെങ്കിൽ ഞാന-
ൻ ഭഗവാനാണനുകൂലയല്ലിതാക്കും. ൧൩

അവനായതു കേട്ടസഹ്യഭാവാൽ
ചെവിരണ്ടും നിജ കൈകൾ കൊണ്ടു പൊത്തി
മുറപോലുരചെയ്തിതെന്തു? മുഗ്ദ്ധേ!
കറയുണ്ടായ്വരുമോ? കരിമ്പടത്തിൽ ൧൪

ഇതുനാൾവരെയെൻെറ പെററ തായൊ-
ടെതിരായ് നിന്നെ നിനച്ചു കാട്ടിലും ഞാൻ
ഇനിമേൽ ഭരതൻെറ തള്ളയെപ്പോൾ
മനതാരിൽ കരുതാൻ പറഞ്ഞു തന്നു. ൧൫

ഉരചെയ്തതു പോരുമിന്നു കാട്ടിൽ-
തിരവാനായ് ബത പോയിടുന്നിതാ ഞാൻ
കരളിൽക്കരുതീട്ടു വാഴ്ക നന്നായ്
വരുവാനുള്ളതു വന്നുതന്നെ തീരും. ൧൬

പുരുഷോക്തികളേവമോതി മായാ–
പുരുഷൻ പോയൊരു പാദമുദ്രനോക്കി
പുരുഷോത്തമനായ ലക്ഷ്മണൻ താൻ
പുരുചാഞ്ചല്യമൊടും നടന്നു മെല്ലേ. ൧൭

ഇതുതന്നെ നമുക്കു തക്കമെന്നോ–
ർത്തതി വേഗത്തൊടു ദുഷ്ടനാം ദശാസ്യൻ
യതിവേഷമെടുത്തു സീത താനേ
മതിഖേദാൽ മരുവുന്നിടത്തു ചെന്നു. ൧൮

ജടയും നെടുതായ താടിയും പൂ–
ണ്ടുടൽ മുച്ചൂടുമണിഞ്ഞു നല്ല ഭസ്മം
വടിമേലൊരു സഞ്ചി കെട്ടി ഞാത്തി–
ട്ടിടമേ കൈക്കുഴിയിങ്കലങ്ങിടുക്കി. ൧൯

ജപമാല വലത്തു കൈയിലേന്തി–
ട്ടൊരുപക്കത്തു ചുരക്കുടുക്ക തൂക്കി
മൃദുവല്ക്കലമൊന്നുടുത്തു മേലേ
നെടുതായുള്ളൊരു കാവിമുണ്ടുമിട്ടു. ൨൦

ഖലനിങ്ങനെ കള്ളവേഷമാർന്നി–
ട്ടഥ പാദക്കുരടിൽക്കരേറി മെല്ലേ
ഹര ശങ്കര നീലകണ്ഠ ശംഭോ!
പരിപാഹീതി പറഞ്ഞടുത്തു ചെന്നു. ൨൧

പണി നോക്കി നിരന്തരം മനോജ–
പ്പിണി പൂണ്ടെത്തിയ കള്ളയോഗി തന്നെ
ഗ്ഗുണിയെന്നു നിനയ്ക്കുകൊണ്ടു നല്ലാർ–
മണിയാം മൈഥിലി സല്ക്കരിച്ചിരുത്തി. ൨൨

മടവാർമുടിരത്നമാലികേ! മാം
വടിവൊടിങ്ങനെ സല്ക്കരിച്ച നീ താൻ
മടിയാതെ പറഞ്ഞിടാരെടോ! നി-
ന്നടയോരാരിഹ? വന്ന പാൎപ്പതെന്തു്?. ൨൩

ചതിയേറിയ ഭിക്ഷുവിൻെറ ചോദ്യം
സതിയാമൂഴികുമാരി കേട്ട നേരം
അതികൌതുകമാൎന്നുകൊണ്ടു ചിത്തേ
യതിയോടിത്തരമുത്തരം പറഞ്ഞാൾ. ൨൪

പൊളിയല്ലിതയോദ്ധ്യയിങ്കൽ മന്ന-
ന്നുളവായ് വന്നിതു നാലു നന്ദനന്മാർ
അതിലഗ്രജനെൻെറ ജീവനാഥൻ
മതിമാനാകൊരു മുമ്പനായ രാമൻ. ൨൫

പ്രിയസോദരനെപ്പിരിഞ്ഞിടാതി-
ങ്ങനുജൻ ലക്ഷ്മണനെന്നൊരാളുമുണ്ടു്
മമ പേരിഹ സീതയെന്നു ചൊല്ലും
മരുവന്നു ജനകാജ്ഞയാലെ ഞങ്ങൾ. ൨൬

കനിവോടു തളൎച്ചതീൎന്നു കായും
കനിയും തിന്നു ഭവാനിരിക്കിലല്പം
മനുജേശ്വരപുത്രർ വേട്ടയാടി-
ട്ടിനിയിപ്പോളിഹ വന്നുചേരുമല്ലോ. ൨൭

അതുകേട്ടവളോടുരച്ചു പാരം
കുതുകത്താൽ കുഹനായതീന്ദ്രനേവം
മതിനേർമുഖി! ഞാൻ നിനക്കു നേരേ
ഹിതമായുള്ളതു കേൾക്കിലിന്നു ചൊല്ലാം. ൨൮

അതി സുന്ദരിയാണു നീ മനോജ്ഞേ!
രതിപോലും തവ ദാസിയായിരിക്കും
പുതുയൌവനമോടിയേ യിവണ്ണം
പതിവായ് കാട്ടിലിരുന്നു കൈവിടേണ്ടാ. ൯൯

അതുതന്നെയുമല്ല കാനനത്തിൽ
ചതിയേറീട്ടമരക്കരുണ്ടനേകം
മൃതിദം ചില ദുഷ്ടജന്തു ജാതം
സതിയാം നീയൊരു സാധുശീലയല്ലോ. ൱

മുനിവേഷമെടുത്ത നിന്റെ കാന്തൻ
നിരുപിച്ചാലൊരു നിർഗ്ഗുണൻ ഗുണജ്ഞേ!
അവനെന്തനുരാഗഭേദമിപ്പോ-
ളുളവേകാമകലാവിഘാതലോലൻ. ൱൧

അലസാതിനിയെന്റെകൂടെ വന്നാൽ
പലഭോഗങ്ങളുമിച്ഛപോൽ ഭുജിക്കാം
ബലമുള്ള ദശാസ്യനേഷ ഞാനി-
യുലകം മൂന്നിലുമൊച്ചപൂണ്ട വീരൻ. ൱൨

ഇതുകേട്ടവളൊന്നു ഞെട്ടി വല്ലാ-
തിടിവാളേറ്റതുപോലെയമ്പരന്നാൾ
കടുകോപമിയന്നുരച്ചു പിന്നെ-
മുടിയാൻ കാലമടുത്തെടോ! നിനക്കും. ൱൩

രജനീചരചക്രവർത്തിയപ്പോൾ
സ്വശരീരത്തെ വെളിപ്പെടുത്തി വേഗം
മറിമാൻമിഴിയാളെയക്ഷണത്തിൽ
തറയോടും ബത ചൂഴ്ന്നെടുത്തു ശൂരൻ. ൱൪

മലമങ്കയുമീശനും വസിക്കും
മലയമ്മാനകളിച്ച വീരനണ്ടോ
മലയാതവളെ ധരിത്രിയോടും
ചലനം ചെയ്യുവതിന്നു ബുദ്ധിമുട്ട്. ൩൫

ഒരു ഭൃതരുമങ്ങറിഞ്ഞു ചെന്നി-
ട്ടെതിരിട്ടിടരുതെന്നു കണ്ടു ചിത്തേ
വിരവോടഥ വാനിലൂടെ ലങ്കാ-
പുരിയെപ്പാർത്തു കിതച്ചു പാഞ്ഞു പാപൻ. ൩൬

ജനകാത്മജയേറിയോരു ഖേദം,
മനതാരിൽ സ്സഹിയായ്ക്കകൊണ്ടു പിന്നെ
ജലരൂപമൊടും വെളിക്കു തൂകി
മുറയിട്ടിങ്ങനെ പേടിയോടു ഗാഢം. ൩൭

കണവാ! പുനരെങ്ങു പോയിരിക്കു-
ന്നിണയാമെന്നെയുമീവിധം വെടിഞ്ഞു്
തുണയായൊരു തമ്പിയും വെറുത്താ-
നണയത്താരിനിയെന്റെ രക്ഷ ചെയ്വാൻ. ൩൮

വലവെച്ചതിൽ വന്നകപ്പെടുമ്പോൾ
മലവേടൻ വരവോർത്തു സംഭ്രമത്താൽ
നിലവിട്ടിളകും മൃഗേക്ഷണത്തിൻ
തുലയാളും മിഴിയാളിവണ്ണമെല്ലാം. ൩൯

നെടുവീർപ്പൊടു കേഴുമൊച്ച കേട്ടി-
ട്ടുടനങ്ങെത്തി ജടായു കങ്കരാജൻ
തടയിട്ടു ദശാനനന്നു തമ്മിൽ
പൊരുതാർ വാശിവിടാതെ രണ്ടുപേരും. [യുഗ്മകം]

തുരഗങ്ങളെയും നിശാചരൻ തൻ
രഥവും തച്ചു തകർത്തു പക്ഷിരാജൻ
മുഖമൊക്കയുമള്ളിമാന്തി, യൂക്കൻ-
നഖവുംവ, ച്ചഥ യാത്രയും മുടക്കി. ൪൧

മുഷിയുന്നൊരു രാക്ഷസേന്ദ്രനപ്പോൾ
വിഷമിച്ചങ്ങനെ നിന്നൊരല്പനേരം
വൃഷഭദ്ധ്വജനേകിയോരു വാളാൽ
കഷണിച്ചാൻ കഴുകന്റെ പക്ഷയുഗ്മം. ൪൨

വെറിയേറിയൊരദ്ദശാസ്യനപ്പോൾ
മറിമാൻകണ്ണിയെ മററു തേരിലേററി
കുറതീർന്നുടനേ തിരിച്ചു തെക്കോ-
ട്ടറിയാനാർക്കുമിടം കൊടുത്തിടാതേ. ൪൩

വഴിയിൽപ്പുനരൃശ്യമൂകശൈല-
ച്ചുഴിയിൽക്കണ്ടു കപീന്ദ്രരഞ്ചുപേരെ
കിഴിയാക്കിയ ഭൂഷണം മടുത്തു-
മൊഴിയാളൂഴിയിലോട്ടെറിഞ്ഞുപോയാൾ. ൪൪

അവനിക്കഥയൊന്നുമേ ധരിക്കാ-
തവനീപുത്രിയൊടും ഗമിച്ചു ശീഘ്രം
പുരുഭൂതി നിറഞ്ഞിടുന്ന ലങ്കാ-
പുരിയിൽച്ചെന്നു കൃതാർത്ഥനായിരുന്നാൻ. ൪൫

അവനൻപൊടശോകവൃക്ഷവാടീ-
നടുവത്തുള്ളൊരു ശിംശപയ്ക്കടുക്കൽ
അവളെച്ചുത കൊണ്ടുപോയി വച്ചാ-
നനലസ്തംഭനമാം മരുന്നുപോലെ. ൪൬

പരദേവതയെ പ്രതിഷ്ഠചെയ്‌വൂ-
പുരുഷാർത്ഥത്തിനുവേണ്ടി മാനവന്മാർ
ദശകണ്ഠനമന്ത്യമാം പുമർത്ഥം
വശമാക്കാൻ കുടിവച്ച ദേവിതന്നെ. ൪൧

കപടക്കലയേ വധിച്ചു പിന്നെ-
യതിരിയെത്തന്റെ തപോവനത്തിലേക്കായ്
രഘുപുംഗവനാശു പോന്നിടുമ്പോ-
ളെതിരേ ലക്ഷ്മണനങ്ങുചെന്നു കണ്ടാൻ। ൪൨

ജനകാത്മജയെത്തനിച്ചിരുത്തി-
ട്ടനുജൻപോന്നതബദ്ധമെന്നു ചൊല്ലി
ഇനിയെങ്കിലുമാശു പോക നാമെ-
ന്നനുശോചിച്ചുടനാശ്രമം ഗമിച്ചാൻ. ൪൩

അരുണാധരിതന്നെയങ്ങു കാണാ-
ഞ്ഞരുണാംഭോരുഹനേത്രനായ രാമൻ
ശരണാഗതരക്ഷണം നടത്തും
കരുണാമൂർത്തി കരഞ്ഞിടാൻ തുടങ്ങി. ൪൪

ദയിതേ! പുനരെങ്ങു പോയെടോ! നീ
യയി! തേ ഞാനപരാധമെന്തു ചെയ്തു?
മയി തെല്ലനുകമ്പ തോന്നിയുള്ളിൽ
പൊയിതേറാതരികത്തു വാ മനോജ്ഞേ. ൪൫

അരനാഴിക വേർപിരിഞ്ഞിരിപ്പാ-
നരുതാഞ്ഞിട്ടു വനത്തിൽ വന്നു പാർക്കും
അരവിന്ദവിലോചനേ! നിനക്കീ-
വിരഹത്തിങ്കലൊരാശയെന്തു വന്തു?. ൪൬

ചതിയുള്ളൊരു മാനിനെപ്പിടിപ്പാ-
നതിവേഗത്തൊടു പോയിരുന്നൊരീ ഞാൻ
അതിനെത്തവ കൊണ്ടു തന്നിടാഞ്ഞി-
ട്ടതികോപത്തൊടു നീയൊളിച്ചതല്ലേ? ൩൩

മതിബിംബമതിങ്കലേക്കുരംഗം
കൊതിതീരുംപടി കൊണ്ടുവന്നു നൽകാം
അതിനും മമ തോൽവിയില്ലെടോ! വെൺ-
മതി വെല്ലും ദൃഢമന്നു നിൻമുഖത്തെ. ൩൪

മുറയിട്ടിതുപോലെ രാമനാം തൻ-
പിറകേ തമ്പിയുമായ് തിരിച്ചു പിന്നെ
മറിമാൻമിഴി പോയ മാർഗ്ഗമേതെ-
ന്നറിവാനായി വനത്തിലൂടെ മെല്ലേ. ൩൫

വഴിമേലവർ കണ്ടുകണ്ടു പോകും
മൊഴിയായ് പ്രാണികളോടു രാമചന്ദ്രൻ
പൊഴിയുന്നൊരു കണ്ണുനീർ തുടച്ചും
വഴിയാംവണ്ണമിദം പറഞ്ഞുകേണാൻ. ൩൬

പരമാത്ഥമുരയ്ക്ക, നല്ല താളി-
പ്പനയേ! നിൻകുലപോലെ കേശഭാരം
പരിചോടു വഹിച്ചൊരുത്തിയീ നി-
ന്നരികിൽക്കൂടി വരുന്നതിന്നു കണ്ടോ? ൩൭

അളിയേ! തവ ശോഭ പോലെ നെററി-
ക്കളകം നല്ലൊരു മാലയായണിഞ്ഞു്
കഴിയാതിതിലേ ഗമിച്ചിതോ? പൂ-
ങ്കുഴലാളാകിയൊരുത്തമിന്നലിപ്പോൾ. ൩൮

ഒളിയാതൊരു താമരേ! വൃഥാ നീ
പൊളിയോതീടരുതേ മുഖത്തു നോക്കി
തവകാന്തികളൊക്കയും മുഖത്താൽ
കവരും കാമിനിയീ വഴിക്കു വന്നോ?. ൯൯

അയി!തേ കുശലം കഥിക്കെടോ! പൂ-
ക്കായിതേ! വസ്തുത ഞങ്ങളോടു നേരേ
മൃദുനാസിക നിൻെറ മൊട്ടിനൊപ്പം
മതിരും മാനിനി വന്നിതോ? സമീപേ. ൱

കളവോതരുതിന്നു ചക്രവാക-
ദ്വിജമേ! നിൻ വടിവൊത്തു മാറിടത്തിൽ
കുചഭാരമുള്ള മങ്കയാളീ
വഴിയേ പോയതു നീയറിഞ്ഞതില്ലേ? ൱൧

പുരുവിക്രമ സിംഹരാജ! നീയെ-
ന്തുരിയാടാതെ മിഴിച്ചു നിന്നിടുന്നു?
ഇട നിന്നോടു തുല്യമായ് ചുരുങ്ങീ-
ട്ടിതിലേ പൂങ്കുഴലാളൊരുത്തി പോയോ? ൱൨

പിടിയോടു പിരിഞ്ഞിരിക്ക മൂലം
നെടുവീൎപ്പിട്ടു നടന്നിടും കരീന്ദ്ര!
മടിയാതുരചെയ്ക നിൻെറ ചാരേ
മടവാൎമൌലിയൊരുത്തി വന്നതുണ്ടോ? ൱൩

പൊടിയാടുക പിന്നെയാട്ടെടോ! നീ
ചൊടി ചെമ്പിച്ചൊരു സത്യവേദിയല്ലേ?
തുട നല്ല കുരുക്കമാണവൾക്കു-
ള്ളുടയാളും നനിയുള്ള നിൻ കരംപോൽ. ൱൪

അഴകേറിയൊരന്നമേ! നിനക്കീ-
നടയെപ്പണ്ടു പറഞ്ഞു തന്നൊരുത്തി
ഗുരുദക്ഷിണ വാങ്ങുവാനിദാനീ-
മവൾ വന്നോ? പറ പിന്നെയെങ്ങു പോയീ? ൯൫

കുയിലേ! പറകിന്നൊരുത്തിയീ നി-
ന്നയലത്തൂടെ നടന്നു പോയതുണ്ടോ?
അവൾതാനുപദേശമേകി മുന്നം
തവ ചാരുസ്വരമായതോർമ്മയില്ലേ? ൯൬

വിരിയും മലർ ചൂടിയഗ്രഭാഗേ
തളിരും തണ്ടു മിടയ്ക്കിടയ്ക്കു വീശി
മുകുളങ്ങളുമേന്തിയിങ്ങുലഞ്ഞാ-
ലതയെങ്ങോട്ടു ഗമിച്ചശോകമേ! ചൊൽ. ൯൭

പുഴയിൽ കളിയാടുവാൻ പുരാ മീൻ-
മിഴിയാളെന്നെയൊഴിഞ്ഞു പോവതില്ലാ
പതിവായതു താഴ്ത്തി വച്ചിദാനീ-
മതിലേക്കായവളാഗ്രഹിക്കയില്ലാ. ൯൮

ഇര തെണ്ടി വയററിനേ നിറയ്ക്കാൻ
വനമദ്ധ്യങ്ങളിൽ വാടകോണ്ടടുകും
ചില ദുഷ്ടമൃഗൌഘമുണ്ടതിന്നൊൻ
തരളാപാംഗിയെ ഹിംസ ചെയ്തുപോയോ? ൯൯

അഥവാ! നരജാതിയെ ബ്ഭുജിപ്പാൻ
കൊതിയേറീടുമരക്കരുണ്ടു കാട്ടിൽ
അവരെന്നുടെ കാന്തയെപ്പിടിച്ചി-
ട്ടവമാനിച്ചു വധിച്ചു തിന്നിരിക്കാം. ൱

അധുനാ മമ താതനേ നമിക്കു-
ന്നതിനായ് വിണ്ണിനു നീ ഗമിച്ചതെങ്കിൽ
തവ ബുദ്ധിയിതോൎക്കിലെത്ര മോശം?
ധ്രുവനേ വിട്ടതു നീതിയല്ല ബാലേ! ൧൫

ഗുരുകല്പിതമാമരണ്യവാസം
ശരിയായിനിയൊരാണ്ടു കൂടിയുണ്ടു്
ഇതു മിച്ചമിരിക്കെ നീയൊഴിഞ്ഞാ-
ലതിസാമൎത്ഥ്യമതെവരും പഴിക്കും. ൧൬

കളിയായൊരു നാളിൽ മണ്ണുരുട്ടി-
ക്കവളം നീ മമ താതനേകിയപ്പോൾ
ഒരു ദിവ്യശരീരമോടുമച്ഛൻ
തവ ചാരത്തെഴുന്നള്ളി വാങ്ങിയല്ലൊ. ൧൭

അതിനാൽ നൃപതിക്കു നിന്റെ മേലു-
ണ്ടതിവാത്സല്യമിതന്നു ഞാനറിഞ്ഞു
അധുനാ നികടേ ഗമിക്കിലച്ഛ-
നതിലും കൌതുകമേറിയേക്കുമുള്ളിൽ. ൧൮

ഹിതമായതുകൊണ്ടു വാനിലും നി-
ന്നരികത്തെന്നെയുമാനയിപ്പതിന്നായ്
ഒരു നല്ല ശുപാൎശ്ചെയ്യുകേടോ നീ
ഭരതൻ മേലിലുമൂഴിയെ ബ്ഭരിക്കും. ൧൯

രാഗാനുബന്ധമതിയായി വളൎന്നിരുന്ന
രാകാശശാങ്കമുഖിയോടു പിരിഞ്ഞമൂലം
ശോകാന്തരങ്ങളിൽ വലഞ്ഞിതുപോലെ രാമൻ
മാഴ്കാത്തതാരു്? ഭുവി മാനുഷജാതിയിങ്കൽ. ൨൦

കനാൽക്കണ്ണിയെ വേർപിരിഞ്ഞുഴലുമ
ശ്രീരാമനും കാട്ടില-
ങ്ങന്വേഷിച്ചു നടന്നപോതനുജനും
ധൈര്യം വെടിഞ്ഞു തുലോം
നന്നായിക്കഥ കണ്ടപോലെ കഥനം
ചെയ്തോരു വാല്മീകിതാൻ
മന്നിൽദ്ധീരനഹോ തദീയഹൃദയം
പാൎത്താൽ കരിങ്കല്ലുപോൽ. ൨൭

സീതാവിരഹം പത്താംസർഗ്ഗം സമാപ്തം



## പതിനൊന്നാം സർഗ്ഗം.

മുത്തണിഞ്ഞ മുലയാളൊടു വേർപെ-
ട്ടുത്തലേറി നരപാലസുതന്മാർ
ഇത്തരം വ്യസനമാൎന്നു വിലാപി-
ച്ചിത്തിരിസ്ഥലവുമങ്ങു കഴിഞ്ഞു. ൧

കററവാർകുഴലിയെബ്ബുത കാണാ-
ഞ്ഞുററുനോക്കിയവിടങ്ങളിൽ വീണ്ടും
ചെററു ദൂരമണയുന്നൊരു നേര-
ത്തൊററു കിട്ടിയിതു ദൈവനിയോഗാൽ. ൨

മല്ലുവെച്ചു മദമേറുമരക്കൻ
തല്ലുകൊണ്ടു തനുവൊന്നു തകൎന്നു്
എല്ലൊടിഞ്ഞു ചിറകററ ജടായു-
സ്സുല്ലസിച്ചിതെതിരേ വഴിമദ്ധ്യേ. ൩

കണ്ടനേരമവനേ നിജ ചിത്തേ
രണ്ടിരട്ടിയുളവായി വിഷാദം
അണ്ടർ ക്രൂഷ്ടമരശൻ ബത! ചോദി-
ച്ചിണ്ടലെന്തിതിടപെട്ടു? ജടായോ!. ൪

ക്രൂരനെഴുന്ന ഭഗവാനുടെയുൾത്താ-
രൂറിയുള്ളൊരനുയോഗവിശേഷാൽ
നീറി മന്ദമണയുന്നുയിരോട-
ഞ്ചൊരു വാക്കവനിവണ്ണമുരച്ചാൻ. ൫

പ്രാണൻ വിട്ടിവിടെനിന്നെഴുനേല്പാൻ
ത്രാണിയില്ലടിയനെൻ ഭഗവാനേ!
കാണിനേരമുടൽ കണ്ടു മരിപ്പാ-
നാണിയായതിഹ മാമകപുണ്യം. ൬

ദുഷ്ടനാകുമൊരു രാവണനങ്ങേ-
ക്കിഷ്ടമുള്ള മിഥിലാത്മജതന്നെ
കട്ടുകൊണ്ടു നടകൊണ്ടതറിഞ്ഞി-
ട്ടൊട്ടു നേർത്തടിയനങ്ങമർ ചെയ്തേൻ. ൭

കോളുകണ്ടു വിഷമിച്ചവനപ്പോൾ
വാളു കൊണ്ടു ചിറകും മമ വെട്ടി
കേളിയുള്ള ഭഗവാനൊടിതോതു-
ന്നോളമിങ്ങുയിരു ദേവിയുമേകി. ൮

പ്രാണവേദന സഹിക്കരുതയ്യോ!
കാണി നേരവുമെനിക്കു ദയാലോ!
ക്ഷീണനായൊരടിയൻെറ ശരീരം
പാണികൊണ്ടിഹ തലോടുകവേണം. ൯

രാമദേവനാടനേ നിജഭക്ത-
ന്റാമയങ്ങളഖിലം കളവാനായ്
പ്രേമപൂർവ്വമുടൽ തൊട്ടു തലോടി-
ക്ഷേമനാമവനു സൽഗ്ഗതി നല്കി. ൧൦

കുട്ടികുട്ടിയവരശ്ശവമപ്പോൾ
ചുട്ടെരിച്ചു ചുടലക്രിയ ചെയ്താർ
ഇഷ്ടമോടു നിജദാസനു മോക്ഷം
കിട്ടുകെന്നുമരുൾചെയ്തിതു നാഥൻ. ൧൧

സ്വന്തകാര്യമതിലേക്കു മുഷിഞ്ഞോ-
ക്കെന്തുമേകണമിതുത്തമധർമ്മം
ഇജ്ജനങ്ങളതു കണ്ടു പഠിപ്പാ-
നജ്ജഡത്തെയെരിചെയ്തതു ദേവൻ. ൧൨

ദേഹമൂഴിയിലിതെന്നു മിരിക്കാ
മോഹമെന്തിനു? ശരീരമിതിങ്കൽ
സ്നേഹമോടൊരുവനന്യനവേണ്ടി-
സ്സാഹസം തുടരുകിൽഗ്ഗതിയുണ്ടാം. ൧൩

രാമചന്ദ്രനവളെ ത്തിരവാനായ്
പ്രേമമേറുമൊരു സോദരനോടും
ആ മഹാടവിയിൽ നിന്നഥ തെക്കോ-
ട്ടാമയത്തൊടു നടന്നതി ദൂരം. ൧൪

പൊക്കമുള്ളൊരു മലഞ്ചരുവേ താൻ
വെക്കമങ്ങടിയിരുത്തിടുമപ്പോൾ
തക്കമോർത്തനുജനെപ്പിടികൂടി-
ക്കൈക്കലാക്കി നടകൊള്ളുവതിന്നായ് ൧൫

നീലമാമലയൊടൊത്ത വപുസ്സാ-
ൎന്നോലി പോലെയലറീട്ടതിഘോരം
ജോടിചേൎന്ന മുല തമ്മിലടിപ്പി-
ച്ചോടിയ്ക്കൊടുമയോമുഖി ചെന്നാൾ. [യുഗ്മകം]

കണ്ടു രാക്ഷസിയെ വൻപൊട്ടു കോപം
പൂണ്ടു തൻ ചുരികയൂരി കുമാരൻ
പണ്ടു ശൂൎപ്പണഖയെന്നതു പോലി-
ത്തണ്ടുതപ്പിയുടനേ നടകൊണ്ടാൾ. ൧൭

നിന്നിടുന്ന കഴവിൽ ത്തനിയേ താൻ
ചെന്നു കേറുമവിവേകികളെല്ലാം
എന്നപോലെ രഘുവീരസമീപേ
ചെന്നു ചാടിയൊരവൾക്കു പിണഞ്ഞു. ൧൮

കാമവേദന പൊറായ്കിലുമുള്ളം
സീമവിട്ടു ചലിയാതെയിരിപ്പാൻ
ക്ഷേമമേറുവതിനാഗ്രഹമുള്ളോ-
രേവരും കരുതി വാഴ്കിൽ നന്നാം. ൧൯

ക്രൌഞ്ചമെന്നു പറയുന്നൊരു കാട്ടിൽ
സഞ്ചരിച്ചവിടെനിന്നിവർ പിന്നെ
ചഞ്ചലാക്ഷിയെ രുജാ തിരയുമ്പോൾ
വൻചതിക്കവിടെയും വഴി വീണു. ൨൦

ആദിശേഷനെതിരാമിരു കൈകൊ-
ണ്ടാദിനേശകുലജാതരെ വേഗാൽ
സാദരിഞ്ഞിടുവതിന്നു തടുത്താ-
ന്നുതിവീൎത്ത തനുവുള്ള കബന്ധൻ. ൨൧

യാത്ര മുട്ടിയതുമൂലമവൎക്കാ
മാത്രയിങ്കലുളവായ് തരളത്വം
കത്തി വച്ചുറ കരങ്ങളുൎത്ത-
ച്ചിത്തവിഭ്രമമൊഴിച്ചിതു വേഗാൽ. ൨൨

ആപ്പെടുന്ന വകയെപ്പിടികൂടി-
സ്സാപ്പിടേണ്ടിയ കരങ്ങളെയേവം
താപ്പു കണ്ടു കഷണിച്ചു കരുത്തിൻ
മൂപ്പു കാട്ടിയവരോടവനോതീ. ൨൩

ഉരക്കെഴുന്ന മമ കൈകൾ മുറിപ്പാൻ
തക്കപോലിവിടെ വല്ല്യവനേവൻ
അക്കണക്കരികിൽ വന്നവരെങ്കിൽ
തൎക്കമില്ലവരെ ഞാനിഹ കൂപ്പാം. ൨൪

അഷ്ടവക്രമുനിതന്നുടെ ശാപാൽ
ദുഷ്ടനായൊരു നിശാചരനായ് ഞാൻ
ഭ്രഷ്ടുവന്നതു നിമിത്തമൊരുന്നാൾ
മുഷ്ടിയുദ്ധമമരേശനൊടേറേൻ. ൨൫

ഇന്ദ്രനെൻ തലയറുക്കിലുമെന്തോ?
വന്നതില്ല മൃതിയെന്നതു മൂലം
അന്നു കുക്ഷിയിലെനിക്കൊരു വായും
തന്നു കൈകളെയുമിങ്ങനെ നീട്ടി. ൨൬

കോപമോടു മുനിയാദ്യമെനിക്ക-
ശ്ശാപമിട്ടു പിറകേ കനിവോടും
ത്വൽക്കരങ്ങളെയറുത്തിനി രാമൻ
നീക്കുമീ വ്യഥകളെന്നരുൾചെയ്താൻ. ൨൭

കണ്ട പട്ടിനിതെനിക്കു മുനീന്ദ്രൻ
പണ്ടു ചൊല്ലിയതു പോലെ, ഭവാന്മാർ
രണ്ടുപേരിലൊരുവൻ മുനിവേഷം
പൂണ്ട രാമനനുജൻ ദൃഢമന്യൻ. ൨൮

കഷ്ടമിങ്ങു കൊടുതായൊരു കാട്ടിൽ-
പ്പട്ടിണിക്കുമിടയായി വലഞ്ഞേൻ
വിഷ്ടപേശ്വര! ഭവൽകൃപയാലേ
നഷ്ടമായി നരകാ നരകാരേ!. ൨൯

എന്നുരച്ചുയിർ വെടിഞ്ഞു കബന്ധൻ
പിന്നെ രാമ,നവനുള്ളൊരു ഗാത്രം
അന്നിവർത്തു ചിത കൂട്ടിയെരിച്ചാ-
നന്നവന്നു ഗതി കിട്ടുവതിന്നായ്. ൩൦

നന്മ നൽകുവതിനായ് മൃതദേഹം
ചിന്മയൻ ചുടുകയാലതു നേരം
കന്മഷങ്ങളെയൊഴിഞ്ഞൊരു യക്ഷൻ
സമ്മദത്തൊടിതുപോലറിയിച്ചാൻ. ൩൧

മങ്ങലൊന്നുമണയാതെ ലഭിക്കും
മങ്ഗലാങ്ഗിയെ നിനക്കു മഹാത്മൻ!
ഇങ്ങടുത്തൊരു തപോവനമുണ്ടി-
ന്നങ്ങുചെല്ലിലറിയാം പരമാർത്ഥം. ൩൨

പുണ്യവാനവനുണർത്തിയിവണ്ണം
വിണ്ണിലേക്കു നടകൊണ്ടൊരു ശേഷം
ബന്ധമാർന്ന ഹൃദി പങ്ക്തിരഥൻതൻ
കണ്ണിലുണ്ണികൾ തിരിച്ചവിടന്നും. ൩൩

പിന്നെയങ്ങു പല കാഴ്ചകളാലേ
കണ്ണിണയ്ക്കു കുതുകത്തെ വളർത്തും
പർണ്ണശാലയുമതിങ്കലിരിക്കും
തന്വിയാളെയുമടുത്തവർ കണ്ടാർ. ൩൪

നിഷ്ഠയേറുമവൾ രാഘവപാദം
തൊട്ടുവീണു തൊഴുതിട്ടെഴുനേറ്റു്
തുഷ്ടി പൂണ്ടു മൃദുവായ പുലിത്തോ-
ലിട്ടിരിപ്പതിനവൾക്കു കൊടുത്താൾ. ൩൫

രാമചന്ദ്രനതിലൻപൊടിരുന്നാൻ
സീമയറ്റ കവിയും കുതുകത്താൽ
വെട്ടിവേരുമുതലായവയർച്ചി-
ച്ചൊട്ടുനേരമവളാദരവോടേ. ൩൬

രാമഭദ്രനവളോടഥ ചോദി-
ച്ചാമയത്തൊടു, "നിനക്കു മനോജ്ഞേ!
സീതയിന്നവഴിയാണു ഗമിച്ചെ-
ന്നോതുവാൻ തെളിവു വല്ലതുമുണ്ടോ"?. ൩൭

ചോദ്യമശ്ശബരി കേട്ടിദമപ്പോ-
ളാദ്യനാകുമവനോടറിയിച്ചാൾ
"കാതരാക്ഷി ജനകാത്മജ തന്നെ
യാതുധാനപതി കൊണ്ടു കടന്നു. ൩൮

ലങ്കയിങ്കലവളെദ്ദശകണ്ഠൻ
ശങ്കവിട്ടു കുടിവച്ചതി കുണ്ഠൻ
സങ്കടത്തൊടമരുന്നിതു പൊൽപ്പൂ-
മങ്കയാളവിടെ നിന്നെ നിനയ്പൂ. ൩൯

ഉല്പകിട്ടി ഗുരുവിന്റെ കടാക്ഷം
സല്പമുള്ളതുനിമിത്തമെനിക്കും
ചില്പുമാനിഹ ഭവാനിനിയെന്നെ
തല്പദത്തൊടണവാനരുളേണം. ൪൦

തെല്ലുദൂരമിവിടന്നു നടന്നാൽ
ചെല്ലുമങ്ങൊരു നദീനികടത്തിൽ
അല്ലൽതീരുമതിനക്കരെ മേവും
നല്ലനായ കപിയോടിടപെട്ടാൽ." ൪൧

ഭക്തികൊണ്ടു തളരാതൊരു യോഗ-
വ്യക്തിയുള്ളവളുരച്ചൊരു വാക്കാൽ
യുക്തിയോതിയുടനേ ശബരിക്കായ്
മുക്തി നല്കി മുകിൽവൎണ്ണനുദാരൻ. ൪൨

മീനനേർമിഴി മൊഴിഞ്ഞതു കേട്ടു-
ജ്ജാനകീപതി സഹോദരനോടും
മാനമുള്ള കപിയെത്തിരവാനായ്
മാനസേ കനിവൊടും നടകൊണ്ടാൻ. ൪൩

പമ്പയെന്നു ഭുവനങ്ങളിലെല്ലാം
വൻപിയന്നു പുകഴും പുഴതന്റെ
മുൻപിലെത്തിയവരായതുനേര-
ത്തിമ്പമേറെയുളവായി മനസ്സിൽ. ൪൪

ചേക്കവച്ചു ചെറുപക്ഷികളെക്കൊ-
ണ്ടൊക്കയും ബഹു മനോജ്ഞത കോലും
വക്കിലിങ്ങു വരിവച്ചു നിരപ്പേ
പൊക്കമേറിയ കരിമ്പന കണ്ടു. ൪൫

തെക്കു വീട്ടി കുളമാന്തടിയേറെ-
റ്റൊക്കമുള്ളിലവു പാതിരി കുമ്പിൾ
നല്ലുടമ്പകിലറന്തലിതെല്ലാ-
മുൾക്കുതൂഹലമിയന്നവർ കണ്ടാർ. ൪൬

വാകയും വലിയ നെല്ലികൾ വേപ്പും
താന്നിയാഞ്ഞിലിയിലിപ്പമരങ്ങൾ
ഇക്കണക്കു പലമാതിരി വൃക്ഷം
വക്കിലൊക്കെമുരടിച്ചിഹ നിന്നു. ൪൭

നല്ലെരുക്കരളിയും കൊട്ടവേലി
ചെത്തിയും തുളസിയും പലമട്ടിൽ
ചെമ്പരുത്തി പനിനീർച്ചെടിവർഗ്ഗം
മററുമീവകകൾ കണ്ടു വനത്തിൽ. ൪൮

പിച്ചി മുന്തിരികൾ മുല്ലകളെല്ലാം
മെച്ചമാമമൃതുവള്ളി പടോലം
മററനേകവിധമായ് തരുവെല്ലാം
ചുററുമാ ലതകളും ബഹു കണ്ടാർ. ൪൯

അത്തിയിത്തിയരയാലൊട്ടു പേരാൽ
മുത്തിൾ നല്ല കുരയാമ്പു വയമ്പും
കണ്ടകാരി നറുനീണ്ടി കുരണ്ടി
കണ്ടപോൽ പല മരുന്നുകളേവം. ൫൦

ഈററയും മുളകൾ നായ്ക്കുണയെല്ലാം
മാറി മാറിയവിടങ്ങളിലുണ്ടു്
കേറിനിന്നു ഹരിണങ്ങൾ ഭുജിപ്പാ-
നേറെയുണ്ടിളയ നല്ല തൃണങ്ങൾ. ൫൧

കണ്ട കാട്ടുകളിലൊക്കെയലഞ്ഞും-
കൊണ്ട കൊമ്പുകളൊടിച്ചു പറിച്ചും
മണ്ണുകോരി മുതുകത്തു ചൊരിഞ്ഞും
പൊണ്ണരായ കരിവീരർ നടന്നു. ൩൨

അമ്പിളിക്കലകൾ പോലെ വളഞ്ഞ-
ക്കൊമ്പുമേന്തി മഹിഷങ്ങടെ പെററം
വൻപെഴുന്ന തലവന്റെ പുറക്കൽ
ക്കമ്പമററു കളിയാടി നടന്നു ൩൩

ഒന്നിനോടു കലഹിപ്പതിനാരാൻ
ചെന്നുവെങ്കിലവനെക്കൊലചെയ്വാൻ
കോട്ടമററെഴുമുശിപ്പൊടു ചെന്നായ്-
ക്കൂട്ടവും പലതു ചുററി നടന്നു. ൩൪

തേററകൊണ്ടു കുഴിമാന്തിയതിങ്കേ-
ന്നൂററയുള്ള ചില കന്ദമെടുത്തു്
മൂക്കുമുട്ടെ രുചിയോടു ഭുജിക്കും
കാട്ടുപന്നികൾ കളിച്ചു നടന്നു ൩൫

ചത്തു ചീഞ്ഞ ശവമെന്നതിലിഷ്ടം
മെത്തിയങ്ങുടൽ കൊഴുത്തു മുഴുത്തു്
ചീർത്തുചീർത്തു പുലിയും കടുവായും
പാർത്തുപാർത്തു നെടുനീളെയലഞ്ഞു. ൩൬

ചാണിയിങ്കൽ മുന കൂർത്തുടലിൽക്കൂ-
രാണിപോലരിയ മുള്ളുകളേന്തി
കാണമാറു വെളിയിൽ തല നീട്ടി-
ത്താണിരുന്നു പലമാതിരി മുള്ളൻ. ൩൭

വാലുടക്കി വലുതാം മുളമുള്ളേൽ
മാലനേകമുളവായതിനാലെ
ബാലവെഞ്ചമരിമാനുകളെല്ലാം
കാലുറച്ചവിടെ നിന്നു കരഞ്ഞു. ൪൭

നല്ലിളംകറുക നോക്കി നടക്കും
വല്ലതും ചിലതിടയ്ക്കു ചവയ്ക്കും
തെല്ലു നാദമരികത്തണയുമ്പോൾ
കല്ലുപോലതിനെയോൎത്തിഹ നില്ക്കും. ൪൮

ഒന്നു മിന്നുമവിടന്നതിവേഗാൽ
ചെന്നു വേറെയൊരു ദിക്കിലുറയ്ക്കും
മാനമോടവയവങ്ങളിൽ നക്കും
മാനുമത്ര്യിശി പലേവിധമുണ്ട്. [യുഗ്മകം] ൫൦

ഇന്നിയും ബഹു മൃഗങ്ങൾ വസിക്കു-
ന്നന്നിലത്തുയരമുള്ള മരത്തിൽ
ചെന്നിരുന്നു ചില കായ്കനി കൊത്തി-
ത്തിന്നിരുന്നു പല പക്ഷികുലങ്ങൾ. ൫൧

നട്ടമങ്ങനെ വളൎന്നഥ വാനം-
മുട്ടെ നില്പൊരു തരുക്കളിലെല്ലാം
കെട്ടിഞാന്നു മരണത്തിനു ചെന്നേ-
പ്പെട്ടപോലെ കടവാതൽ കിടന്നു. ൫൨

അന്തരാളജനനത്തെയൊഴിപ്പാ-
നന്തരങ്ഗമതിലോൎത്തിഹ വവ്വാൽ
വൻതപസ്സൊടു വനേ തലകീഴായ്-
ത്തൂങ്ങിയിങ്ങനെ കിടക്കുകയല്ലീ?. ൫൩

വൻപച്ചക്കൂട്ടമിലവിൽച്ചെറുതുശി-
ഗ്രൊറിൽ വാണിഹ പരുന്തുകളെല്ലാം
വമ്പുകാട്ടി മിഴിയിട്ടു ചുഴററും
റൊമ്പലുണ്ട കഴയിൽക്കളി പോലെ. ൩൪

കൂട്ടമേന്തി കളിയോഗമൊരിക്കൽ
പെട്ടികെട്ടി മരുവുന്നതുപോലെ
നാട്യമുള്ള മയിലും മടിയാൽ തൻ
പാട്ടിലായി മരുവുന്നിഹ ചുമ്മാ. ൩൫

ഏറെ മാന്തളിർ ചവച്ചതിലോലും
ചാറുമോന്തിയമലും പിടിപെട്ടു്
തീറുകിട്ടിയൊരു രാഗവിശേഷം
കൂറിടുന്നു കുയിലിൻ കുലമെല്ലാം. ൩൬

ചെണ്ടുകെട്ടിയതുപോൽ വിലസും പൂ-
ക്കൊണ്ടതോറുമണിയിട്ടു പറന്നു്
വണ്ടിനങ്ങൾ മകരന്ദകണം ചെ-
ന്നുണ്ടു നീളെ മരുവുന്നു വനാന്തേ. ൩൭

മുട്ടയിട്ടു ചില പക്ഷികൾ വൃക്ഷ-
പ്പോട്ടിലങ്ങടയിരുന്നു നിരപ്പേ
കുട്ടികൾക്കു ചിലതന്നിരതെണ്ടി-
ക്കൂട്ടവാതിലിലിരുന്നു കൊടുത്തു. ൩൮

പെട്ടിപോൽ മെഴുകിനാൽ ചില കൂടും
കെട്ടി നല്ലുയരമുള്ള മരത്തിൽ
കൂട്ടമിട്ട മധുമക്ഷിക കാട്ടും
കൂട്ടുകെട്ടുകൾ നമുക്കുപദേശം. ൩൯

ഇന്നിയും പലവകക്കിളിവർഗ്ഗം
മന്ദമെന്നിയെ വിളങ്ങി വനത്തിൽ
പിന്നെയദ്ദശരഥാത്മജരാററിൽ-
ച്ചെന്നിറങ്ങിയിതു കൌതുകമോടും. ൧൦

പാറപോലെ നെടുതാം ചില നക്രം
കേറിവന്നനുദിനം വെയിലേല്പാൻ
ക്രൂരപാടൊടവിടങ്ങളിലോരോ-
പാറയങ്ങനെ നികന്നുകിടന്നു ൧൧

ചിറിയുക്കൊട്ടൊരു ദിക്കിലുറയ്ക്കാ-
താറടങ്ങിയൊഴുകുന്നൊരു വെള്ളം
പാറതോറുമടിപെട്ടു ഘനം വി-
ട്ടേറെമാർദ്ദവമിയന്നിഹ കാണായ്. ൧൨

ആക്രമേറിയൊരൊഴുക്കു ബലാല-
ത്തുക്കിടിച്ചു കളയാതെയിരിപ്പാൻ
വക്കിലുള്ള ലതയും മരവും നൽ-
പ്പൂക്കളും ഫലവുമേകി നദിക്കായ്. ൧൩

ഉമ്പർ പോലെ മിഴിരണ്ടുമടയ്ക്കാ-
തമ്പരന്നരിയ തീററിതിരഞ്ഞു്
പമ്പയാററിനടിയിൽപ്പല മത്സ്യം
കമ്പമററു കളിയാടി നടന്നു. ൧൪

ഏകദേശമരികത്തിലണഞ്ഞാ
രാഘവന്റെ തിരുമേനിയെ നോക്കി
നിന്ന മീനിനടയാത്തൊരു കണ്ണി-
ന്നന്നുതന്നെ ഫലസിദ്ധി ഭവിച്ചു. ൧൫

പുതുമ പലതുമേവം കണ്ടു കൌതുഹലം പൂ-
ണ്ടതിചതുരത കോലും രാമനും തമ്പിതാനും
ധൃതിയൊടു ജലപാനംചെയ്തു വന്നാററുവക്ക-
ത്തരിയൊരു ശിലതന്നിങ്കൽ ച്ചെന്നിരുന്നാററി വാണാർ. ൩൭

മരങ്ങളും വള്ളികളും വനത്തിൽ
പരന്നു പൂക്കുന്ന വസന്തകാലേ
നിരഞ്ഞു നൽപ്പൂമ്പൊടി കോരിവാരി-
ച്ചൊരിഞ്ഞിളന്തെന്നലണഞ്ഞിതപ്പോൾ. ൩൮

കോളായെഴും വിരഹവേദനയെസ്സഹിപ്പാ-
നാളായിടാതെ വിഷമിച്ചൊരു രാമദേവൻ
വൻപിച്ച കാററുടലിലേററു വിയോഗദുഃഖം
ജൃംഭിച്ചിരുന്നവിടെ ലക്ഷ്മണനോടുകൂടേ. ൩൯

പമ്പാദർശനം പതിനൊന്നാംസർഗ്ഗം സമാപ്തം.

---

## പന്ത്രണ്ടാംസർഗ്ഗം.

---

ശ്രീരാമൻ തിരുവടി തമ്പിയോടുകൂടി-
പ്പോരാളും പമ്പയരികേ വസിച്ചിടുമ്പോൾ
ധീരാത്മാ ദിനകരപുത്രനു കണ്ടു പേടി-
ച്ചാരാണെന്നറിവതിനാശയുള്ളിലാർന്നു. ൧

ആരായുന്നതിനിവരേവരെന്നു നേരി-
ട്ടാരായുന്നതിനിഹ? താതശിഷ്യനെന്ന്യേ
ആലോചിച്ചവനിതു നാലു മന്ത്രിമാരോ-
ടാലോചിച്ചനിലജനെപ്പറഞ്ഞയച്ചാൻ. ൨

തോററത്താലരിയൊരു വിദ്യകൊണ്ടുമാദ്യം
കാററിന്നും കതിരവന്നും പിതൃത്വമേകി
ഊററത്താൽ കവിളിൽ മഹേന്ദ്രവജ്രമൂക്കോ-
ടേറെറാരക്കപിവരനാന്ന ഭിക്ഷുവേഷം. ൩

പിന്നെത്താൻ ദശവദനന്റെ കീൎത്തിയാകും
ചന്ദ്രൻ തൻ കലകളെയൊക്കയും കുറയ്ക്കാൻ
സന്നാഹം പെരുകിന കൃഷ്ണപക്ഷമായി-
ച്ചെന്നെത്തി രഘുപതിസന്നിധൌ ഹനൂമാൻ. ൪

നീരാളും മുകിലുകൾ കൈതൊഴും വപുസ്സിൻ
ധാരാളച്ഛവിയെ വനത്തിലും പരത്തി
പാരാളും നൃപസുതരോടു താഴ്മപൂണ്ട-
ന്നാരാലക്കപിവരനോതിനാനിവണ്ണം. ൫

ഉന്നിദ്രപ്രഭ കലരുന്ന മേനി കോലും
ധന്യന്മാരിരുവരിതാരഹോ! ഭവാന്മാർ
ഇന്നാരെന്നറിവതിനിച്ഛയുണ്ടു നേരേ
ചൊന്നാലും വിഘ്നമതയൊന്നുമില്ലയെങ്കിൽ. ൬

സന്ന്യാസിപ്രവരനുരച്ച വാക്കു കേട്ടി-
ട്ടന്നേരം രഘുകുലസത്തമൻ പറഞ്ഞാൻ
മാന്യശ്രീ ദശരഥമന്നവൻ മഹാത്മാ-
വെല്ലാൎക്കും പരിചിതനായിരുന്നിരിക്കാം. ൭

അദ്ദേഹത്തിന്റെ മകനായ രാമനീഞാ-
നദ്ദേശിക്കണമിവനെന്റെ തമ്പിയത്രെ
ഇദ്ദേശം ദയിതയൊടും പിതാവിനുള്ളാ-
നിദ്ദേശമേറി നിറവേററുവാനണഞ്ഞു. ൮

പ്രാപിച്ചിട്ടരിയൊരു ഗൌതമീതടാന്തേ
മൂപ്പേറും താപമൊടു താമസിച്ചിടുമ്പോൾ
പാപാത്മാ ദശമുഖരാക്ഷസൻ കവൎന്നാൻ
ഹാ! ഹാ പാപം! ദയിതയെ ഞങ്ങൾ തേടി വന്നു. ൯

ഈവണ്ണം രഘുവരനുച്ചരിച്ച നേര-
ത്താ വേഷം തരമൊടു തള്ളിയകരങ്ങൾ
നോവാളും കപിയുടെ കക്ഷിയായ് സ്വകാൎയ്യം
താവും നല്ക്കുതുകമൊടോതുവാനൊരുങ്ങി. ൧൦

കേട്ടാലും കനിവൊടു കീശ ജാതിയിൽസ്സ-
മ്രാട്ടായും കതിരവനുണ്ണിയായുമിപ്പോൾ
വ്യഗ്രിച്ചീ വനഭുവി വാണിടുന്നൊരുത്തൻ
സുഗ്രീവാഭിധയൊടു സുന്ദരസ്വഭാവൻ. ൧൧

ഇന്ദ്രൻതൻ മകനിഹ ബാലിയെന്നു ചൊൽവോ-
നിന്നാളീയനുജനെയാക്രമിക്കമൂലം
ഇന്നാരുള്ളൊരു തുണയെന്നതോൎത്തിരിക്കു-
ന്നന്നേരത്തിവിടെഴുനള്ളി നിങ്ങളേവം. ൧൨

ഞാനിപ്പോളവനുടെ കിങ്കരൻ ഹനുമാൻ
മാനിച്ചിക്കഴലിണ കൈവണങ്ങിടുന്നേൻ
ദ്ദൂനതാപം വെടിയണമിന്നി നിങ്ങളൊന്നി-
ച്ചാനന്ദിച്ചമരണമെന്നെനിക്കു മോഹം. ൧൩

ആശിക്കു,ന്നവനിഹ നിങ്ങളോടു സഖ്യം
ക്ലേശിപ്പാനിനിയവകാശമില്ല നിങ്ങൾ
രാശിക്കിജ്ജനതയിലൈകമത്യമൊട്ടാ-
വേശിച്ചാലതുവഴി നന്മയേറെയുണ്ടാം. ൧൪

മധ്യസ്ഥൻ മധുരമുരച്ച വാക്കുകേട്ടി-
ട്ടത്യന്തം കുതുകമിയന്ന രാമദേവൻ
കൃത്യജ്ഞൻ കൃപയൊടു മൈത്രിയെബ്ഭരിപ്പാ-
നഭ്യാശിച്ചനുമതിയക്കപിക്കു നല്കി. ൧൫

തൻ തോഴൻ കപികുലവീരനായിരുന്നാൽ
വൻ തോൽവിക്കിനിയിടയില്ലയെന്നുറച്ചു്
സന്തോഷിച്ചിട്ടുമൊരു രാമനേ ഹനുമാൻ
തൻ തോളിൽ സ്സഹജനൊടും വഹിച്ചുപോയാൻ. ൧൬

ഭീരുത്വം മുഴുവനൊഴിച്ചു സൂര്യപുത്രൻ
നേരെത്താഞ്ഞൊരു വിനയം നടിച്ചുനിൽക്കേ
ചാരത്തന്നരവരപുത്രരാഗമിക്കും
നേരത്തക്കപിയവരെസ്സമാചരിച്ചു. ൧൭

സുഗ്രീവൻ നരവരപുത്രരോടുകൂടി-
സ്സഖ്യം ചെയ്തതുലസുഖം വളർന്ന ചിത്തേ
മുഖ്യന്മാരരികളെ നിഗ്രഹിപ്പതിന്നാ-
യക്കാലം പുതിയ കരാറു ചെയ്തു തമ്മിൽ. ൧൮

ചാതുര്യത്തൊടു കവി ധാതുവിൻ പദം പാ-
ത്താദേശം ബത നിയമിച്ചിടുന്ന പോലെ
വാഴിപ്പാൻ ബലരിപുപുത്രനെത്തുലച്ച-
സ്ഥാനത്തെന്നരുണജനോടുരച്ചു രാമൻ. ൧൯

കൊന്നിട്ടുദ്ദശമുഖനെക്കുലത്തൊടും നി-
സ്സന്ദേഹം തിറമൊടു തമ്പുരാട്ടിയെ ഞാൻ
മുന്നിൽ കൊണ്ടടിയറ വെപ്പനെന്നിവണ്ണം
സന്നദ്ധന്മാർ കപികളനിശം പറഞ്ഞുചിന്നു. ൨൦

രക്ഷസ്സിൻ പുരിയിൽ വിരുന്നിനായി മുന്നേ
ദാക്ഷിണ്യത്തൊടു ഹനുമാൻ ക്ഷണിച്ച പോലെ
സാക്ഷിക്കായവരുടെ സഖ്യവേല മേലും
സ്സൂക്ഷിപ്പാൻ ശിഖിയെ നടുക്കെരിച്ചു നിൎത്തി. ൨൧

വിശ്വാസം പെരുകി,യവൎക്കു തമ്മിലപ്പോ-
ളാശ്വാസം രഘുവരനേകുവാൻ കപീന്ദ്രൻ
ഏണപ്പെൺമിഴിയുടെ പൊൻചരക്കശേഷം
കാണിച്ചാൻ കനിവൊടു കാഴ്ച്ചവച്ച മട്ടിൽ. ൨൨

കണ്ടപ്പോഠം കിഴിയുടെ കെട്ടഴിച്ചുടൻ മേൽ-
മുണ്ടിന്നച്ചമയമെടുത്തണച്ച മാറിൽ
തൊണ്ടയ്ക്കുള്ളിടറിയനന്തരം കരഞ്ഞാൻ
തണ്ടാരിൻ മകളുടെ കാന്തനാം നരേന്ദ്രൻ. ൨൩

കൈകാൎയ്യം കുറയു കനാലഴുക്കടഞ്ഞി-
ട്ടല്പാല്പം തെളിവു തിളങ്ങിടാതെ കണ്ടു്
ശ്രീരാമൻ പ്രണയിനിതന്റെ ഭൂഷണത്തെ-
ക്കണ്ണീരാൽ കഴുകിയെടുത്തു നല്ലപോലെ. ൨൪

വാ വിട്ടാ രഘുപതി പൌരുഷം മറന്നേ-
ച്ചീവണ്ണം ചപലതയാൎന്നു കേണിടുമ്പോഠം
ആ വിശ്വാശ്വരനൊടു സങ്കടം കുറയ്പ്പാൻ
ഭാവിച്ചക്കപിവരനാദരിച്ചുരച്ചാൻ. ൨൫

സന്താപം സമമിഹ നമ്മഠംരണ്ടുപേൎക്കും
ചിന്തിച്ചാൽ കപിയൊരു പിച്ചനാണു താനും
എന്നിട്ടും വ്യസനമടക്കി ഞാനിരിപ്പൂ
ധന്ന്യാത്മൻ! തൊഴിലിതു മന്നവൎക്കയോഗ്യം. ൨൬

ദുഃഖിക്കിൽ തിരുവുടൽ വാട്ടമെന്നു തന്ന-
ല്ലോജസ്സും ഝടിതി കുറഞ്ഞുപോമശേഷം
ആലോചിച്ചകമലരിൽ ഭവാനിതെല്ലാ-
മാലംബിക്കണമിഹ കാര്യഗൌരവത്തേ. ൨൧

എന്നെല്ലാമവസരയോഗ്യമായ് കപീന്ദ്രൻ
ചൊന്നപ്പോൾ ദശരഥനന്ദനൻ വിഷാദം
തന്നെത്താൻ കരളിലടക്കി മിക്കവാറും
ധന്യന്മാർ ഹിതമൊഴി ധിക്കരിപ്പതുണ്ടോ? ൨൨

ശൂരന്മാർമുടിമണിയായ ബാലി തന്നോ-
ടോരോരോ കുസൃതികൾ മുമ്പു ചെയ്തതെല്ലാം
നേരേ നിന്നതുപൊഴുതോതുവാൻ കപീന്ദ്രൻ
ശ്രീരാമൻ തിരുവടി ചൊല്ലയാലൊരുങ്ങീ. ൨൩

കൈയ്യൂറ്റം പെരിയൊരു ബാലിയെജ്ജയിപ്പാൻ
മായാവീത്യതിബലവാനണഞ്ഞരക്കൻ
കൈയോങ്ങീട്ടലറിയടുത്ത ബാലിയെക്ക-
ണ്ടായാസത്തൊടുമവനോടിയുൾഭയത്താൽ. ൨൪

കീടംപോലൊരു ഗുഹ പുക്കൊളിച്ചു ദൈത്യൻ
കൂടെപ്പോയരിശമൊടിന്ദ്രസൂനു താനും
ഊട്ടോത്തിട്ടൊരുവനതിൽ കടന്നിടായ്വാൻ
പോട്ടേറെപ്രിയമൊടു കാത്തിരുന്നു ഞാനും. ൨൫

വാത്സല്യം പെരിയൊരു സോദരൻമുഖത്തെ-
ക്കാണാഞ്ഞിട്ടവശതയോടനേകകാലം
നിന്നപ്പോൾ നിണമൊടു മാംസവും കൊഴുപ്പും
വന്നല്ലോ ഗുഹവഴി ഞാനിരുന്ന ദിക്കിൽ. ൨൬

മല്ലിൽപ്പെട്ടദയമരക്കനോലെ ബാലി
കൊല്ലപ്പെട്ടതുപൊഴുതെന്നെനിക്കു തോന്നി
അല്ലല്പെട്ടവനിനിയാഗമിച്ചിടായ്വാൻ
കല്ലാപ്പിട്ടവടമടച്ചു പോന്നു ഞാനും. ൩൩

ദണ്ഡം പൂണ്ടിവനഥ വാനരേന്ദ്രനായി
പ്പിണ്ഡം വച്ചരമന പുക്കിരുന്നിടുമ്പോൾ
ഗണ്യന്മാർ ചിലരിഹ വന്നു ചൊൽകമൂലം
ദണ്ഡം പൂണ്ടിവനഥ വാനരേന്ദ്രനായി. ൩൪

അക്കാലം ഗുഹയുടെ മൂടി മാററിയേററം
മുഷ്കോളും കപിവരനിങ്ങു കേറിവന്നു്
ധിക്കാരം പരമവനോടെടുത്തു ഞാനെ-
ന്നാക്കാമ്പിൽ കരുതിയുപദ്രവം തുടങ്ങി. ൩൫

സത്യം ചെയ്തിവനൊരു കുററവാളിയല്ലെ-
ന്നത്യന്തം ഭയമൊടു കാക്കൽ വീണിരന്നേൻ
എന്നിട്ടും ബലമതിയപ്പുരത്തിൽ നിന്നി-
ട്ടന്നേരത്തടിയനെയാട്ടിയോട്ടി കഷ്ടം.! ൩൬

ഭൂഗോളം മുഴുവനുമെന്നെയിട്ടു ചുററി-
ച്ചേകാന്തപ്പകയൊടു പാകവൈരിപുത്രൻ
ഹാ കഷ്ടം! പൊറുതിവരാഞ്ഞൊടുക്കമിത്താൻ
ശോകത്തോടിവിടെയുറച്ചു കാര്യമോതാം. ൩൭

മായാവിക്കിളയവനായ ദാനവൻ പോ-
ത്തായാത്തിട്ടൊരു കുറി ബാലിയോടെതിർത്താൻ
നായാട്ടി ദ്രുതമവനെപ്പടക്കളത്തിൽ
ദായാദൻ മരുവിന ദിക്കിലോട്ടയച്ചാൻ. ൩൮

പൊണ്ണത്തം പെരിയൊരു ദാനവന്റെ ദേഹം
തിണ്ണെന്നക്കപിവരനൊന്നെടുത്തെറിഞ്ഞു
അന്നേരത്തതിനുടെ ചോരയിററു വീണി-
പ്പുണ്യാത്മാ മുനിയുടെ പണ്ണശാലയിങ്കൽ. ൩൯

കോപം പൂണ്ടിവിടെ മതങ്ഗനാം മുനീന്ദ്രൻ
ശാപത്തെപ്പുനരവനേകിനാനിവണ്ണം
പ്രാപിച്ചാലിനിയിഹ ബാലിയെന്ന ദുഷ്ടൻ
പ്രാപിക്കും യമപുരി മസ്തകം പിളന്ന്. ൪൦

അന്നാൾതൊ,ട്ടവനിവിടെക്കടക്കകില്ലാ
നന്നായെന്നടിയനുമിങ്ങൊളിച്ചിരിപ്പൂ
അന്നാട്ടും നഗരവുമെന്റെ തല്പവും ക്രൂ-
ടന്യായത്തൊഴിലുകൾ കൊണ്ടവൻ കവന്നാൻ. ൪൧

അയ്യോ! ഞാനവനുടെ ഹേമദണ്ഡമേല്പാൻ
വയ്യാഞ്ഞിങ്ങവശതയോടു പാത്തിടുന്നു
പയ്യന്മാർ വലിയവരോടു ചെയ്യതെന്ത-
കൈയൂററം പെരിയവർകാര്യശേഷിയുള്ളോർ. ൪൨

ആരാനും പൊരുവതിനായവന്റെ നേരെ
നേരിട്ടാലവരുടെ പാതിയൂക്കവങ്കൽ
ചേരട്ടെന്നൊരു വരമുണ്ടവന്നു മുൻപേ
യോക്കുമ്പോളൊരുവനുമില്ലതിന്നു നില്പാൻ. ൪൩

ദുഃഖിച്ചിങ്ങമരുമൊരീജ്ജനം ഭവാനെ-
ശ്ശങ്കിച്ചേൻ റിപുജനപക്ഷപാതിയെപ്പോൽ
ഒന്നിൽത്തന്നൊരുവനു മാനസം പതിഞ്ഞാൽ
പിന്നെക്കണ്ടവയവനന്തരത്തിലോക്കും: ൪൪

മേഘത്തിൻ പ്രചുരിമകണ്ടു കാട്ടുതീതൻ
ധൂമഭ്രാന്തിളകിയ കേകിതന്റെ മോഹം
ശീതക്കാററടനടി ചെന്നു തീർത്തിടുംപോൽ
തീരെത്തീർത്തടിയനു സംശയം ഹനൂമാൻ. ൪൫

എന്നെല്ലാമവനുടെ സങ്കടങ്ങൾ കേട്ടി-
ട്ടെന്നാലെന്നുടെ ശരമാകുമിപ്ഫണീന്ദ്രൻ
ചെന്നിപ്പോളവനുടെ വായുവഞ്ചുമുണ്ണും
സന്ദേഹം കളയുകയെന്നുരച്ചു രാമൻ. ൪൬

ആദിത്യാത്മജനൊരു സമ്മതം വരുത്താ-
നാദിവ്യത്തിരുവുടൽ പൂണ്ട ദേവനപ്പോൾ
പാദത്തിൻ പെരുവിരൽ കൊണ്ടെടുത്തെറിഞ്ഞാ-
മോദത്തോടരിയൊരു ദുന്ദുഭിപ്പിണത്തേ. ൪൭ [ൻ

ഇല്ലല്ലോ കനമിതിൽ മുൻപിലേക്കണെക്കി-
ങ്ങെല്ലത്രേ രഘുപതി താനെടുത്തു ചാണ്ടി
വില്ലങ്കം തൊഴിലിതു കണ്ടു തീരെ മാറീ-
ട്ടില്ലെന്നു ദിനകരനന്ദനൻ നടിച്ചു. ൪൮

ഭിന്നിപ്പാനവനുടെ സംശയങ്ങൾ ചോടേ
പിന്നീടും കഴൽ തൊഴുതാഗ്രഹിച്ചവാറേ
മന്നന്മാർമുടിമണി രാമനങ്ങൊരമ്പാൽ
ഖണ്ഡിച്ചാൻ കപിയുടെ സാലമേഴുമൻപാൽ. ൪൯

വാനം തൊട്ടുയരമൊടും നിരന്നനില്ക്കു-
ന്നാനപ്പൂമരുതി മരങ്ങളേഴുമൊപ്പം
മൂളിച്ചിട്ടലസത വിട്ട രാമബാണം
ധൂളിച്ചമ്മലയുടെ പാർശ്വവും വിശേഷാൽ. ൫൦

ഈവണ്ണം ദശവദനന്റെ സാലമേഴും
നീവേഗം പടകളൊടും തകൎക്കെന്നു്
സുഗ്രീവന്നറിവു കൊടുത്തപോൽ ശരം പാ-
ഞ്ഞഗ്രത്തിൽഗ്ഗിരികടകത്തിലൊച്ച പൊങ്ങി. ൩൧

സുഗ്രീവന്നകതളിരാശ്വസിച്ചു രാമൻ-
തൃക്കാൽ തൊട്ടടനടി കൈവണങ്ങി വേഗാൽ
വക്കാണം തുടരുവതിന്നു മപ്പു കൊട്ടി-
ക്കിഷ്കിന്ധാപുരിയിലണഞ്ഞു ഗൎവ്വമോടും ൩൨

ഉച്ചത്തിൽ കുലഗിരി ഞെട്ടിടുംപ്രകാരം
ഗൎജ്ജിച്ചിട്ടടനടി ബാലിയേ വിളിച്ചാൻ
പാഞ്ചജന്യത്തിനു സമമാൎത്തടുത്ത ബാലീ
തച്ചീടാനവരജനെച്ചെറുത്തു നിൎത്തീ. ൩൩

തമ്മിത്തല്ലിനു ശരിയിട്ടു രണ്ടു പേരും
വിമ്മിഷ്ടം കതിരവനന്ദനന്നു തോന്നീ
എന്മെയ്ക്കാത്തരുളേണമെന്ന ഭാവമോടും
തന്മദ്ധ്യേ രഘുപതിയെത്തിരിഞ്ഞുനോക്കീ. ൩൪

യോഗത്തിൽ ക്ഖലരെയുമേറെ നല്ലരേയും
ഭാഗിപ്പാൻ പണി പരമെന്നു തോന്നിടുമ്പോൾ
മൂകത്വം തടവിന വാഗ്മിപോലെ രാമൻ
മാഴ്കീട്ടപ്പടനടുവിൽശ്ശരം വിടാഞ്ഞു. ൩൫

ഇല്ലിപ്പോൾ ജയമിഹ നേൎത്തു നില്ക്കിലെന്നോ-
ൎത്തല്ലല്പെട്ടിരവിമകൻ മടങ്ങി മണ്ടീ
മെല്ലെപ്പോയരമന പുക്കു ബാലിതാനും
ചെല്ലപ്പോരിനു വെറുതേ മുഷിഞ്ഞ മട്ടിൽ. ൩൬

മെല്ലെല്ലാമിടികൾ തിണർത്തു് വീക്കമോടും
വാലുന്നാക്കട്ടനിണമാകവേ തുടച്ചും
മാലോതുന്നിളയ കപീന്ദ്രനെസ്സമീപ-
ത്താലോകിച്ചലിവു വളർന്നു രാമനുള്ളിൽ ൫൭

ആളാരെന്നടലിലറിഞ്ഞിടാതെയൂഹ-
ക്കോളാരാൽ കരുതിയൊരമ്പയച്ചിടാമോ?
മാലാരും പടിയൊരു മാലയിട്ടുയപ്പാ-
നാലോചിച്ചനുജനൊടോതി രാമചന്ദ്രൻ. ൫൮

വാത്സല്യത്തൊടുമൊരു പുഷ്പമാല തീർത്താ-
വത്സൻ പിൻപരുണസുതൻകഴുത്തിലിട്ടു
"ഉത്സാഹത്തൊടുമിനി മത്സരിക്ക നീ"യെ-
ന്നൗത്സുക്യം പെരുകിയ രാമനോതിവിട്ടാൻ. ൫൯

വീണ്ടും പോയവനടനിന്ദ്രസൂനുതന്നോ-
ട്ടുണ്ടുയർത്തലറി വിളിച്ചു വൈരമോടും
പണ്ടോടിപ്പതറിയ തണ്ടുതപ്പി മേലാൽ
മിണ്ടാതാക്കിടുവതിനുദ്യമിച്ചു ബാലി. ൬൦

കോപിച്ചിട്ടനുജനൊടേറ്റിടുന്നതിന്നായ്
ആവിർച്ചിട്ടലറിയവൻ പുറപ്പെടുമ്പോൾ
വേപിച്ചിട്ടവനുടെ കാൽക്കൽ വീണു താരാ-
വാ വിട്ടക്കളമൊഴി താര കേണു ചൊന്നാൾ. ൬൧

സുഗ്രീവനടിപിടിയെന്നുമേക്കിൽ നിങ്ങളു-
ക്കെന്നല്ലേ പലവുരു തോറ്റു തമ്പി മീണ്ടും
വന്നില്ലേ? ബലിയൊരു ബന്ധു തൻപുറങ്ങെ-
ക്കിന്നില്ലാതവനിഹ വന്നു കേറുകില്ലാ. ൬൨

എൻപ്രാണപ്രിയനിഹ പോകൊലാ പരസ്ത്യാ-
യൻപാന്നിട്ടനുജനാമായിണങ്ങിയാലും
കന്വാണക്കെട്ടതി കരിമ്പിനെന്നു കേൾപ്പൂ
വെമ്പാതെൻ കണവനിതോൎത്തു കൊൾക നല്ലൂ.

ദുമ്മാതിയടിപിടിയെന്തിനെൻെറ കാന്താ!
നമ്മൾക്കിക്കലെശലിനില്ല കാര്യമോൎത്താൽ
സാമ്രാജ്യപ്രചുരിമ നിത്യമല്ലിതാക്കം
കൎമ്മത്തിൻ കളിയിതു ചാകുവോളമത്രേ. ൯൪

അന്യന്മാരുടെ മുതലാത്തിയാണു നമ്മൾ-
ക്കന്യായത്തരവഴിയും ഗുണത്തിനല്ല
മാന്യന്മാൎക്കവമതി ചെയ്തിടൊല്ല ഘോരം
ഖിന്നന്മാരൊടു കൃപ വേണമുള്ളിലെന്നും. ൯൫

ഓരോരോവകതെരിവിന്നിയും പറഞ്ഞോ-
രാരോമൽപ്രിയയുടെ വാക്കിനെ മറുത്ത്
പോരാടുന്നതിനു കുതിച്ചുയൎന്നു കാലം
പോരാഞ്ഞിട്ടരിശമിയന്ന ശൂരരത്നം. ൯൬

ചാടിച്ചെന്നിളയവനോടെതിൎത്തു മൎമ്മം
തേടിക്കൊണ്ടിരുവരുമൊത്തു മല്ലിടുമ്പോൾ
വാടിക്കണ്ടനുജനെ, രാമനാത്മശാസ്ത്രം
മൂടിക്കൊണ്ടരിയുടെ മാറിൽവിട്ടൊരസ്ത്രം ൯൭

അയ്യോ! പറ്റതക്കമൊളിയമ്പയച്ചിതാരോ?
വയ്യാഞ്ഞോ? വലിയവരെങ്കിലൊന്നെതിൎപ്പാൻ
ചെയ്യാമോ? ചതിവുകളെന്നരച്ചു പാരിൽ
കയ്യോടക്കപിതിലകൻ മറിഞ്ഞു വീണോൻ. ൯൮

അപ്പോളിക്കഥകളറിഞ്ഞു കണ്ണുനീർ വാ-
ർത്തുൽപന്നവ്യഥയൊടഴിച്ചു വേണിയെല്ലാം
ഒപ്പാരും പൊടികളുമായ് വിരണ്ടു വന്നാൾ
തൽപ്രാണപ്രണയിനിയായ താര താനും. ൧൩

നീർക്കൊണ്ടങ്ങനവധി ശല്യമേകി രാജ്യ-
ത്തുക്കോട്ടും കുടിയിടയൊക്കെയും മുടിച്ചു
നില്ക്കുമ്പോൾ പെരിയൊരു കൊമ്പനാന, പാപ്പാ
തക്കം പാർത്തരിയൊരുടക്കടക്കി നിർത്തി. [ൻ

വേഗത്തോടിടയമരങ്ങളിൽ കൊളുത്തി-
പ്പാകം പോലുടനടി മെയ് തൊടുത്തു പിന്നെ
ആകമ്മട്ടൊരു തറിയിൽ തളച്ചിടുമ്പോൾ
ഭീ കൂടാതരികെയടുത്ത ലോകർ പോലെ. ൧൫

രാമാസ്ത്രം രയമൊടു നെഞ്ചിലേററു പാരം
വ്യാമോഹിച്ചവിടെ മലർന്ന ബാലിതന്നേ
കൂട്ടാക്കാതനുജനടുത്തു നോക്കി നില്ക്കും
മട്ടെല്ലാം മധുമൊഴി താര കണ്ടു കേണാൾ. [വിശേഷകം.]

ആറായിട്ടൊഴുകിന ചോരയിൽ കിടന്ന-
ങ്ങാറാടീട്ടുടനെഴുനേൽക്കുവാനൊരുങ്ങി
ഏറീടും വിവശതയാൽ തളർന്നുടൻ തൻ-
മാറപ്പോൾ ചെറുതു കിളർത്തിയാത്തകോപം. ൧൭

വില്ലൂന്നിത്തറയിലതിൻ തലയ്ക്കു കൈ വ-
ച്ചുല്ലാസത്തൊടു മരുവുന്ന രാമനോടായ്
സല്ലാപം പലവിധമങ്ങു ചെയ്തുമേവും
ല്ലോകപ്രവരനെയാ മൃഗാക്ഷി കണ്ടാൾ. ൧൮

ഗർവ്വം വിട്ടലകളൊഴിഞ്ഞിളക്കമെന്യേ
മേവീടും കടലിനു തുല്യനായു, മപ്പോൾ
ആ വൻപാരന്നൊരു കപിയസ്തമിക്കുവാനായ്
ഭാവിക്കും കതിരവനൊപ്പമായു,മേററം. ൧൫

ശോഭിക്കുമ്പൊഴുതഴതിട്ടടുത്തു ചെന്നാ-
ങ്ങാപാദം പ്രിയതമനെത്തലോടി നന്നായ്
പ്രാപിപ്പിച്ചവൾ മടിയിങ്കലശ്ശിരസ്സാ-
ക്ഷേപത്താൽ കളമൊഴി രാമനോടുരച്ചാൾ. [യുഗ്മകം]

ചൂടാററും പനിമതിതൻ തണുപ്പുപോൽ നിൻ-
കൂടാളും പുരുകൃപയും പ്രസിദ്ധമല്ലോ
ചൊല്ലെഴ്ലോളളും മനുകുലപാല! നീയതെല്ലാ-
മിപ്പോളെന്തകലെ വെടിഞ്ഞതെൻെറ പാപം.൧൬

ഭർത്താവിൻ ദശയിതു കണ്ടു ജീവനോടും
വർത്തിക്കുന്നിവളൊരു രാക്ഷസീതി ചിത്തേ
നന്നായോർത്തിവളെ വധിക്ക താടകാരേ!
വന്നീടും തവ ഗതി പെൺകൊടയ്ക്കു തുല്യം. ൧൭

നായാടാൻ നരപതികൾക്കു, സത്യസന്ധൻ
നീയോതീ വലിയ സദസ്സിൽ മുൻപു ഞായം
ഹേ! ശാഖാമൃഗിയിവളേ വധിക്കെടോ നീ
വേട്ടക്കാർ മൃഗികളെ വിട്ടയപ്പതുണ്ടോ?. ൧൮

പേടിച്ചെൻ പതിയെ,യിവൻ ഭവാൻെറ തോഴൻ
ചാടിപ്പോയ് മലയിലൊളിച്ചിരുന്ന പോലേ
പേടിച്ചെൻ പ്രിയതമനും ഭവാനെ, യെന്നാൽ-
ക്കാടാളുന്നവിടെ വരില്ല നിൻെറ ബാണം. ൧൯

വാത്സല്യത്തൊടു മകനെപ്പിടിച്ചുടൻ തൻ
വത്സത്തോടധികമണച്ചു മെയ് തലോടി
എന്നുണ്ണിക്കിതിലൊരു കുറ്റവും വരൊല്ലാ
ധന്യൻ ഞാൻ ധരണിയിലെന്നുരയ്ക്കയെന്നാൻ. ൭

ശ്രീരാമൻതിരുവടിതൻെറ ചേവടിത്താ-
രാരൂഢപ്രമദമൊടും ഭജിക്കണം നീ
സ്വാമിക്കങ്ങലിവുളവാം സദാപി നിന്നിൽ
ക്ഷേമത്തെത്തരുമതിനാൽ നിനക്കു നാഥൻ. ൮

മൽപുത്രൻ പുരമിവനെത്തുണയ്ക്ക നീയെ-
ന്നേൽപ്പിച്ചങ്ങദനെ രഘൂത്തമൻെറ പക്കൽ
മേല്പോട്ടേക്കവനഥ ചുണ്ടനക്കിയല്പം
വീഴ്ത്തിട്ടാ വടിവു വെടിഞ്ഞു വാനരേന്ദ്രൻ. ൯

ചാരത്തങ്ങവനുടെ വിക്രമം പ്രശംസി-
ച്ചോരോന്നായ് കപികുലമാകവേ കരഞ്ഞു
ശ്രീരാമൻ തിരുമൊഴിയാലിവന്നു ജാത്യാ-
ചാരം പോൽ ക്രിയകൾ നടത്തിയക്കപുത്രൻ. ൰

അക്കാലം രഘുപതിവാക്കിനാലനേകം
പൊല്ക്കുടങ്ങളിലുദകം നിറച്ചുവച്ച്
അഗ്രേപോയ് ഹിതമൊടുമൂന്മിളാമണാളൻ
കിഷ്കിന്ധാ നഗരിയിലക്കപീന്ദ്രനോടും. ൰൧

ധന്യൻ നീ കപികുല സാർവ്വഭൌമനായി-
ട്ടന്യൂനപ്രമദമിയന്നുവാഴ്കയെന്ന്
കല്പിച്ചിട്ടനവധി വാദ്യഘോഷമോടും
സുഗ്രീവന്നഥ പടിയേററവും കഴിച്ചാൻ. ൰൨

ദിനകരസുതനെ ശ്രീരാമനാം നീലമേഘം
കനിവിനൊടഭിഷേകം ചെയ്തു വാഴിച്ച കാലം
പുനരവനുടെ രാജ്ഞിക്കൊപ്പമബ്ഭൂമിയേയും
ഘനനിരയഭിഷേകത്തിന്നു കോപ്പിട്ടു വാനിൽ. ൩൭

"സ്വാമിൻ! ശരത്സമയമിങ്ങു വരുന്നനേര-
ത്താമിന്ദുബിംബമുഖിയെത്തിരയേണ്ട കൃത്യം
പ്രേമംവളൎന്നടിയനിൽ ത്തിരുമേനി ഭൂരി-
ക്ഷേമത്തൊടിങ്ങതുവരെ പ്പുരിപുക്കു വാഴാം." ൩൮

അത്യന്തവിനയം പൂണ്ടാ-
ദിത്യനന്ദനനീവിധം
അറിയിച്ചുകഴിഞ്ഞപ്പോ-
ളുരചെയ്തു രഘൂത്തമൻ. ൩൯

അനാവശ്യം രാജ്യത്തമരുക നമുക്കിന്നൊരു സുഖ-
ത്തിനാ, യച്ഛൻ കല്പിച്ചൊരു വിധിയഴിക്കില്ലിവനെടോ!
വിനാ ഖേദം നീ പോയ് മരുവുക മഴക്കോളുമറയും
ദിനാന്തത്തോളം തൻ നഗരിയിൽ മറക്കാതിവരെയും. ൪൦

പ്രാവൃൾക്കാലം കഴിഞ്ഞാലുടനെ കപികളെന്നി
ദേവിയെത്തേടുവാനാ-
യാവശ്യപ്പെട്ടയച്ചീടണമതുവരെ ഞാ-
നാൎത്തിയൊട്ടൊട്ടടക്കി
മേവീടാം ബാലികേരാമലയുടരികിലാ
മാല്യവാൻ പൎവ്വതം പു-
ക്കിവണ്ണം ചൊല്ലി വിട്ടാൻ കപിതിലകനെയാ-
രാമനാനന്ദശീലൻ. ൪൧

ശ്രീരാമസ്വാമിതൻ കല്പന തലയിൽ വഹി-
ച്ചൻപൊടാദിത്യപുത്രൻ
നേരേ നാട്ടിൽക്കടന്നക്കളമൊഴി രുമയോ-
ടൊത്തു മോദിച്ചു വാണാൻ
ധീരോദാത്തൻ ധരിത്രീപതിയനുജനൊടും
മുൻപറഞ്ഞുള്ള കുന്നിൻ
ചാരേ ചാരുസ്ഥലം പുക്കമിതതരവിശേ-
ഷങ്ങൾ വീക്ഷിച്ചു വാണാൻ. ൯൭

ബാലിവധമെന്ന പന്ത്രണ്ടാംസർഗ്ഗം സമാപ്തം.

## പതിമൂന്നാം സർഗ്ഗം.

കായാമ്പൂ പോൽ കായസൌഭാഗ്യമേറും
മായാമർത്ത്യൻ മാന്യനാം തമ്പിയോടും
ആയാസപ്പെട്ടദ്രിമേൽ മേവുമന്നാ-
ളായാനം ചെയ്താഭ്രജാലം നഭസ്സിൽ. ൧

ഉൾക്കാമ്പന്നാളാർദ്രമായേറെ വേഗാൽ
നിഷ്കാസിച്ചുദ്ധാത്തരാഷ്ട്രാന്നചയത്തേ
സൽക്കാരത്താലജ്ജനോല്ലാസമേകി-
ട്ടക്കാലം ശ്രീകൃഷ്ണസാദൃശ്യമാർന്നു. ൨

സമ്പാദിച്ചുജ്ജീവനത്തിൻ പെരുപ്പം
സന്മാർഗ്ഗത്തിൽസ്സഞ്ചരിച്ചോരു മേഘം
സന്താപം തീർത്താശു രാജാക്കൾപോലേ
ക്ലേശിച്ചോരാം കർബ്ബുരാഢ്യാശുഗത്താൽ. ൩

വാനോർനാഥൻ വെള്ളിവില്ലിങ്കലാളും
നാനാവർണ്ണം വാനിലെല്ലാം നിറച്ചു്
കൊണ്ടൽക്കൂട്ടം കൂടിയാർക്കും മുഴക്കം
കൊണ്ടെട്ടാശാന്തങ്ങൾ മൂളിച്ചിതേററം. ൪

ആഴിത്തണ്ണീരിന്റെ കൂട്ടത്തിലോരോ-
തുള്ളിൽ ക്കേറിപ്പോയൊരൌർവാഗ്നിയാലേ
ഉള്ളം മേഘങ്ങൾക്കു കാന്തിക്കഴെന്നി-
ട്ടത്തീ പിന്നെക്കൊള്ളിയാനായ് വമിച്ചു. ൫

തട്ടിച്ചന്നങ്ങൾക്കു ഗർവ്വം, കടമ്പിൻ
കാട്ടിൽക്കൂടക്കാററു ചുററിച്ചരിച്ചു
മുന്നിട്ടാകാശത്തെ മേഘം മറച്ചു
തന്നത്താനേ ഭൂമിയിൽ കൂൺ കുരുത്തു. ൬

കാട്ടിൽ പൂക്കം വത്സകപ്പൂങ്കുടത്തോ
കൂട്ടത്തോടങ്ങുല്ലസിപ്പിച്ചു നന്നായ്
ജാലം കാട്ടും വർഷകാലത്തെ രാമൻ
ചാലേ പാർത്തിട്ടോതിനാൻ തമ്പിയോടായ് ൭

ഇക്കാലം താൻ കാലകാലൻ കഴുത്തോ-
ടൊക്കും പുത്തൻ കൊണ്ടലുണ്ടാക്കിയേററം
കക്കുന്നല്ലോ മൂഢ കൂട്ടം യുവാക്കൾ-
ക്കുൾക്കൊണ്ടീടും ധൈര്യസമ്പത്തശേഷം. ൮

അഞ്ചമ്പൻമാലേററമേററുന്ന കാററും
തുള്ളിത്തുള്ളിച്ചാരു നീർത്തുള്ളിയേററ്
ഊതുന്നിപ്പോൾ ശീതനായ്, ശാതമാമി-
സ്സന്താപത്തിന്നന്തമെ,ന്തെന്തു മട്ടിൽ? ൯

മേഘങ്ങളാകുന്നോരൊക്കെ മേന്മേൽ തികട്ടി-
ത്തൂകും തണ്ണീർധാരയോടേററവും വെട്ടി
ഊക്കേറും നല്ക്കാററിനാൽ ഗന്ധമോലും
ശക്രപ്പൂകൊണ്ടംബരാന്താ മറഞ്ഞു. ൧൦

നീരാളും നന്മേഘമാം പച്ചിലത്തോൽ
ധാരാളം പൂണ്ടുള്ളൊരാകാശമാകും
പേരാൽവൃക്ഷത്തിന്റെ, നീർധാരയാമീ
വേരാകെപ്പോന്നൂഴിയിൽ പററിടുന്നോ?. ൧൧

പാശ്ചാത്താളും വന്മരപ്പൂ വാറിച്ചും
തീരം ചിത്തന്നിരസംവൃത്തിയാന്നും
നാൾതോറും നൽപ്രൌഢതയ്ക്കീവലെന്ന്യ
ശോഭിച്ചീടും ചോലയെക്കാൺകെടോ! നീ. ൧൨

മാരിക്കാലം വല്ല മട്ടും പൊരുങ്ങി-
ത്താരിൽത്തന്നാളിവല്ലഭൻ താൻ കഴിച്ചാൻ
പയ്യെപ്പയ്യെപ്പിന്നെയസ്വാമിതൻ പൂ-
മെയ്യെന്നോണം മേഘവൃന്ദം വെളുത്തു. ൧൩

ശ്രീരാമൻ തൻ പള്ളിവില്ലിന്റെ വേല-
യ്ക്കാരംഭിക്കുന്നേരമീയെന്റെ വില്ലോൽ
നേരേ നില്ക്കത്തക്കതല്ലെന്നു ചിന്തി-
ച്ചാരാഖിന്ദ്രൻ തന്റെ ചാപം മറച്ചാൻ. ൧൪

ഉണ്ടാകാറായ് വിഗ്രഹേ രാമരാജൻ
കൊണ്ടാടിടും സൽഗുണത്തിന്റെ ഘോഷം
മിണ്ടാൻ കോപ്പില്ലേതുമപ്പോൾ നമുക്കെ-
ന്നുണ്ടായ് നാണം വാർമുകില്ക്കൊച്ച തീർന്നു. ൧൫

താന്തോന്നിത്തം തക്കതല്ലിന്നു; രാമൻ
നൊന്തിട്ടുള്ളം, നിശ്വസിക്കുന്ന നേരം
ചിന്തിച്ചിത്ഥം വൻകൊട്ടും കാററടങ്ങി
പൊന്തും താഴമ്പൂമ്പൊടിപ്പാററൽ നിൎത്തി. ൧൬

താപഛേദം നാടകം വ്യോമരങ്ഗ-
ത്താടിക്കാഴ്ചക്കാൎക്കു സന്തോഷമേകി
വൎഷാനാട്യക്കാരി പോയ് മേഘശബ്ദ-
ത്തമ്പേർ വച്ചമ്മിന്നൽവെട്ടം കെടുത്തി. ൧൭

മേലാ രാമന്നാശ പൂരിക്കമാററായ്
കീശന്മാരെന്നാശ പൂരിക്കമാററായ്
നന്നല്ലന്നീ വാഹിനീശബ്ദസാമ്യം
നമ്മൾക്കെന്നോൎത്തിട്ടു പൂഞ്ചോല വററി. ൧൮

ലങ്കാരാജ്യത്തിങ്കലീ രാജഹംസ-
ക്കങ്കേമന്മാർ പോമ്പൊഴുണ്ണം തടുപ്പാൻ
ശങ്കാഹീനം രാജഹംസങ്ങൾ പക്ഷ-
പ്പങ്കാ വീശിപ്പാരിൽ വന്നങ്ങിറങ്ങി. ൧൯

ഇഷ്ടപ്പെട്ടുള്ളോരെ വേർപെട്ടമൂലം
കഷ്ടപ്പാടുള്ളോൎക്കെഴും ധൈൎയ്യസാരം
മോഷ്ടിച്ചീടും വൎഷകാലം സമൂലം
വിട്ടെന്നാലും; മന്മഥൻതൻെറ ബാണം ൨൦

മാറത്തുക്കോടേററു ചിത്തം കിഴിഞ്ഞ-
ദ്വാരത്തൂടെ സ്നേഹസത്തൊക്കെ വാൎന്നു്
വാൎദ്ധാനത്തിന്നുള്ള മാററൊക്കെ മങ്ങി-
ഗ്ഗത്തിക്കേട്ടം സ്വാന്തകൃത്യത്തിനെത്തി. ൨൧

തന്നത്താനോക്കാതെ വാഴുന്ന സുഗ്രീ-
വന്നക്കാമഭ്രാന്തു ഭസ്മീകരിപ്പാൻ
ചെന്നക്കിഷ്കിന്ധയ്ക്കു രാമാജ്ഞ കൈക്കൊ-
ണ്ടന്നുൾക്കൊള്ളും കോപമോടുണ്ണിമന്നൻ. ൨൨
[വിശേഷകം.]

ഒന്നോ,ടഗ്രേ കണ്ടു സംഹാരരുദ്രൻ
തന്നെക്കാളും രൌദ്രഭാവം നടിച്ചു്
ചെന്നീടുമ്പോൾ, കീശവൃന്ദം ചിലമ്പി-
ക്രന്ദിച്ചും കൊണ്ടാടലോടോടി വാങ്ങി. ൨൩

ദ്വേഷ്യപ്പെട്ടും കൊണ്ടെഴുന്നള്ളിടുന്നു
ദൂഷ്യത്തിന്നായിന്നു സൌമിത്രിയെന്നു്
പ്രേഷ്യത്വം പൂണ്ടാശു ചിററപ്പനെക്കാ-
ലുഷ്യം കൈവിട്ടങ്ങുടൻ ചെന്നണഞ്ഞു. ൨൪

പാരം സൈ്വരക്രീഡയാൽ കീശരാജൻ
ഭൂരിക്ലേശം പൂണ്ടുറങ്ങുന്ന നേരം
താരേയൻ ചെന്നിച്ചരിത്രം പറഞ്ഞാ-
ലാരാണാരാഞ്ഞീടുവാൻ ബോധമുള്ളോൻ. ൨൫

നാട്ടിൽ പൊങ്ങുന്നോരു കോലാഹലത്തെ-
ക്കേട്ടിട്ടപ്പോൾ ഞെട്ടി വല്ലാതുണന്നു
രാട്ടിൻമുൻപിൽ പ്ലക്ഷനാദിപ്ലവങ്ഗ-
ശ്രേഷ്ഠന്മാർ ചെന്നാശ്വസിപ്പിച്ചു നിന്നാർ. ൨൬

ഇക്കോളിൽ ശ്രീരാമചന്ദ്രൻ വെറുപ്പാൻ
തക്കോണം നാം ചെയ്തു തെററെന്തിവണ്ണം
അക്കൂട്ടക്കാർ കൂടി മന്ത്രിക്കവേയ-
ട്ടിക്കിൽ കേൾക്കാറായി വില്ലിൻ മുഴക്കം. ൨൭

ഞെട്ടിപ്പെട്ടെന്നാസനം വിട്ടെഴുന്നേ-
റ്റൊട്ടാശാന്തം പൊട്ടുമീയൊച്ച കേട്ട്
കൂടെല്ലാർക്കും തീക്ഷ്ണമദ്ഭുസ്വനത്താൽ
പേടിപ്പിച്ചിട്ടും പാമ്പു പോലായ് കപീന്ദ്രൻ. ൨൮

സ്വാമിക്കിപ്പോൾ ദ്വേഷമുണ്ടാകുവാൻ നിൻ
സ്വാമിദ്രോഹം തന്നെയെന്നാ ഹനൂമാൻ
ഓതുന്നേരം ലക്ഷ്മണൻതൻ വിരോധം
ഭേദിപ്പിപ്പാൻ താരയെച്ചൊല്ലി വിട്ടാൻ. ൨൯

പെട്ടെന്നാദ്യം വാരുണീസേവമൂലം
വഞ്ചിച്ചിട്ടാ രാജതേജോവിശേഷം,
സന്മാർഗ്ഗത്തൂടാശു പൂവ്വാശയിങ്കൽ
പിന്നെ മിത്രപ്രാപ്തിയുണ്ടായിടുമ്പോൾ. ൩൦

മെല്ലെന്നോജസ്സാന്റ, നിഷ്പ്രാന്തതാരം,
തീരെത്തീന്നാ വൻതമസ്സിൻ വികാരം,
സുഗ്രീവൻ താൻ വാണിരിക്കും നിശാന്തം
വ്യഗ്രത്വം വിട്ടർത്ഥവത്തായ് ഭവിച്ചു. [യുഗ്മകം] ൩൧

പ്രാപിച്ചിട്ടാ രാമ രാമാനുജൻ തൻ
ചാരത്താചാരത്തൊടേവം പറഞ്ഞാൻ
ആദിക്കാധിപ്രാപ്തിയബ്ബാലിയാ,ലി-
ബ്ഭല്ലൂകാധീശന്നു വല്ലാതെ വന്നു. ൩൨

കാട്ടിൽ പോയിപ്പെട്ട പാടൊക്കെയങ്ങേ-
ജ്ജ്യേഷ്ഠൻ തീർത്തന്നൊററയമ്പിൻ കരുത്താൽ
തെറെറന്നിപ്പോൾ പഞ്ചബാണൻ നിമിത്തം
മുററും പീഡയ്ക്കിമ്മഹാൻ കീഴടങ്ങി. ൩൩

എന്നാലിന്നമ്മാല്ല വിസ്താരമാത്രം
കൊണ്ടങ്ങുന്നം തീൎത്തും യുക്തമത്രേ
നീ തീൎത്തോരിന്നോവുപേന്ദ്രാത്മജന്റെ-
ജ്യേഷ്ഠൻ തീൎത്തുല്യമിന്ദ്രാത്മജന്റെ. ൩൪

നന്മത്തോലും വാണിയാൾ തന്റെ വാക്കാൽ
സമ്മാനിക്കപ്പെട്ട സൌമിത്രി പിന്നെ
അമ്മാററം തീൎന്നാശ്ശു, കീശക്ഷിതീശൻ
തന്മാടത്തിൽപ്പുക്ക ഗാംഭീൎയ്യമോടും ൩൫

കണ്ടനേരം വാനരേന്ദ്രൻ നടുങ്ങി-
പ്പണ്ടേക്കാളും ഭക്തി കൈക്കൊണ്ടു നിൽക്കെ
തിണ്ടാടീടും കീശജാതിസ്വഭാവം
കണ്ടുൾക്കോപം പൂണ്ട സൌമിത്രി ചൊന്നാൻ.
൩൬

കാരുണ്യം പൂണ്ടിന്ദ്രിയൌഘത്തെ വെന്നുൾ-
സാരം ചേരും സാത്വികന്മാരുമായി
നേരും പാരം നന്ദിയും പൂണ്ട ഭൂപ-
ന്മാരേ പാരിൽ പൂജ്യരായിബ്ഭവിക്കൂ. ൩൭

സന്ധിപ്പോൾക്കും തന്മതം പാൎത്തിരിക്കും
ബന്ധുക്കൾക്കും നന്മ താൻ ചെയ്തിടാതെ
പാപംനേടിപ്പാഴ്വാക്കോതിടുന്ന-
ബ്ഭൂപന്മാരെക്കാളുമേവൻ കഠോരൻ. ൩൮

കാൎയ്യം കണ്ടാൽ കൂട്ടുകാരന്നു വേണ്ടും
കാൎയ്യം നേടാൻ വേല ചെയ്യാത്ത ദുഷ്ടൻ
ആൎയ്യന്മാരാൽ, "വധ്യനാണകൃതജ്ഞ-
ക്രൂരൻ" താനെന്നുച്ചരിക്കപ്പെടുന്നു. ൩൯

നീയും പാർത്താലത്താരക്കാർക്കു മുൻപൻ
ഞായക്കേടീ ഞങ്ങളോടാചരിച്ചു
ശൌര്യം കൂട്ടും ബാലിയെക്കൊന്ന ക്രൂര-
ബാഷ്യൻ വച്ചിട്ടുണ്ടതിന്നോർമ്മ വേണം. ൪൦

നന്നാവില്ലാ രാമചന്ദ്രൻ ഗുണത്തോ-
ടൊന്നിച്ചീ നിൻ നെഞ്ചിലമ്പൂന്നിടാഞ്ഞാൽ
നിന്ദക്കാരൻ നിന്റെ നാശം ഭവിപ്പാ-
നിന്നോർക്കുമ്പോൾ മററു മാർഗ്ഗങ്ങളുണ്ടോ? ൪൧

എന്നീവണ്ണം വീര്യവാനാം കുമാരൻ
ഭിന്നാഭിപ്രായത്തെയോതുന്ന നേരം
കന്നല്ക്കണ്ണാൾ താരയും പേടിയുള്ളിൽ
കുന്നിച്ചും കൊണ്ടാദരത്തോടുരച്ചാൾ ൪൨

തീയിൽച്ചാടാൻ സ്വാമി ചൊന്നാലതിന്നും
ഭീയില്ലേതും മക്കടേന്ദ്രന്നു പാർക്കിൽ
ആയുസ്സുണ്ടെന്നാകിലാ രാജകാര്യം
മായം കൂടാതൊക്കയും നിർവ്വഹിക്കും. ൪൩

ഭൂരിശ്രീമാൻ ലക്ഷ്മണൻ തന്റെ നേരേ
ചാരത്തപ്പോൾ കൂപ്പിനിന്നക്ജന്മാ
പാരുഷ്യത്തെക്കൈവിടാൻ തക്കവണ്ണം
സാരസ്യത്തോടോതിനാനിപ്രകാരം. ൪൪

നാനാദേശത്തിങ്കലും കത്തയച്ചെൻ
സേനാവൃന്ദം നേരു നിൎത്താൻ വരുത്തി
ഞാനങ്ങോട്ടേക്കാഗമിപ്പാൻ നിരൂപി-
ച്ചാരംഭിക്കുന്നേരമങ്ങുന്നു വന്നു. ൪൫

എന്നാലിന്നിത്താമസിക്കേണ്ട പാഴേ
ചൊന്നാ രാമസ്വാമിയെക്കൈവണങ്ങി
ഇന്നോ പക്ഷേ നാളെയോ നാട്ടിലെല്ലാ-
മന്വേഷിപ്പാൻ നിശ്ചയിച്ചാളയയ്ക്കാം. ൪൬

എന്നീ വാക്യം കേട്ട നേരം കുമാരൻ
വന്നീടും വൻകോപമെല്ലാമടക്കി
പിന്നിടെല്ലാപേരുമായ് രാമനെക്ക-
ണ്ടൊന്നീ മട്ടിൽ കീശരാജാവുരച്ചാൻ. ൪൭

അല്പന്മാരാം വാനരന്മാൎക്കു പണ്ടേ
കല്പിക്കപ്പെട്ടുള്ള ചാപല്യമെല്ലാം
തില്ലെന്നോൎത്തിട്ടാശു ദൂരെ ത്യജിച്ചേ-
നപ്പോ വീണ്ടും വന്നു ബാധിച്ചിടുന്നു. ൪൮

ചൊന്നാനന്നേരത്തു രാമൻ, മനസ്സിൽ
തോന്നാനില്ലിക്കശ്മലത്വം നിനക്കും
നിന്നോൎമ്മയ്ക്കായ് മാത്രമീയുണ്ണിയേ ഞാ-
നിന്നങ്ങോട്ടേക്കോതി വിട്ടേനിവണ്ണം. ൪൯

നാലാശയ്ക്കും തേടുവാനാളയയ്ക്കു
ശീലായ്മയ്ക്കീ നീ വശപ്പെട്ടിടാതേ
മേലാൽ വേണ്ടും കാൎയ്യമെന്തെന്നു പിന്നീ-
ടാലോചിക്കാം സാവധാനത്വമോടേ. ൫൦

ശ്രീരാമൻ തന്നാജ്ഞ കേട്ടിപ്രകാരം
താരാനാഥൻ താഴ്മയുള്ളോൎക്കു മുൻപൻ
ആരാഞ്ഞീടാൻ നാലുദിക്കും ക്രമത്താ-
ലോരോ ലക്ഷം വാനരന്മാരെ വിട്ടാൻ. ൫൧

ചാട്ടക്കാരായ് നാലുന്തുറായിരത്തെ
ശട്ടം കെട്ടിപ്പോവതിന്നായി നിർത്തി
മെത്തെന്നൾളീവല്ലഭൻ തൻകിടാവാ-
ട്ടപ്പട്ടാളത്തെപ്പറഞ്ഞു ചൊന്നാനിവണ്ണം. ൫൨

കാട്ടം മേട്ടം കാശിമുൻപായ നാനാ
നാട്ടം തോട്ടം ചാലുമൊക്കെക്കടന്നു്
തേടിത്തേടിച്ചെന്നു പൂർവ്വാശയിങ്കൽ
ചാടിപ്പേടിക്കാതെകണ്ടാഴിതാണ്ടിൻ! ൫൩

സാരം ചേരും കാഴ്ചയോരോന്നു കണ്ടും
താരാർമാതിൻ വാഴ്ചയാരാഞ്ഞുകൊണ്ടും
ക്ഷീരാംഭോധിക്കക്കരെച്ചാടി വീണ്ണ-
ന്നീരോദത്തെപ്പേടിയെന്യേ കടപ്പിൻ. ൫൪

പൊന്നും കുന്നിന്മേലിൽ മോദിച്ചിരിക്കും
ധന്ന്യാത്മാവാം ശേഷനെക്കണ്ടു കൂപ്പി
പിന്നെപ്പോയിപ്പൂർവ്വശൈലം വലം വ-
ച്ചന്വേഷിപ്പിൻ തൽപ്രദേശത്തിലെല്ലാം. ൫൫

കണ്ടില്ലെങ്കിൽ പോകൊലാ പിന്നെയങ്ങോ-
ട്ടുണ്ടക്കെല്ലാം വാസഭൂവാകയാലേ
പണ്ടങ്ങാരും പോയവാറി,ല്ലിരുട്ടാൽ
കണ്ടീടാനും ദുഃഖടം പാരമുണ്ടാം. ൫൬

ഓരോന്നേവം ചൊല്ലി വിട്ടാൻ കിഴക്കോ-
ട്ടാരായേണ്ടും വാനരന്മാരെ നോക്കി;
നേരേ തെക്കേദ്ദിക്കിലന്വേഷണാർത്ഥം
താരേയാദ്ധ്യന്മാരൊടേവം പറഞ്ഞാൻ. ൫൭

പോയാൽ കൊള്ളാം നിങ്ങളെക്കൊണ്ടു വേണം
മായാമൎത്ത്യൻ തന്റെ കാൎയ്യം വഹിപ്പാൻ
ആയോണം ഞാൻ വേണ്ട ലക്ഷ്യങ്ങൾ നിങ്ങൾ-
ക്കായിച്ചൊല്ലാമായതോൎമ്മിച്ചു കൊൾവിൻ! ൭൮

നേരേ വിന്ധ്യൻ പൎവ്വതത്തെക്കടന്ന-
ങ്ങോരോ ദിക്കും ചെന്നു വെവ്വേറെ നോക്കി
ധീരന്മാരേ! കേരളം വിട്ടു പോമ്പോൾ
ചാരേ നിങ്ങൾക്കങ്ങു കാവേരി കാണാം. ൭൯

ചൊല്ലുള്ളോരത്തീൎത്ഥവും താണ്ടിയല്പം
ചെല്ലുന്നേരം ചന്ദനാദ്രിക്കടുക്കൽ
കല്യന്മാരേ! കുംഭജന്മാവിനെക്ക-
ണ്ടെല്ലങ്ങെല്ലിപ്പിൻ താമ്രപൎണ്ണീസരിത്തും. ൮൦

തേടിപ്പിന്നെപ്പാണ്ഡ്യരാജന്റെ നാട്ടിൽ-
ക്കൂടെ പ്രാപിച്ചമ്മഹേന്ദ്രാചലത്തേ
പേടിച്ചീടാതപ്പുറത്തേ സമുദ്രം
ചാടിച്ചെന്നാൽ വസ്തുരുത്തൊന്നു കാണാം. ൮൧

ജാലക്കാരൻ രാവണൻ വാണിരിക്കു-
ന്നാ ലങ്കാദ്വീപൊക്കെ നന്നായ് തിരഞ്ഞു്
കണ്ടില്ലെന്നാൽ മുൻപുറത്തെസ്സമുദ്രം
ധൈൎയ്യത്തോടും താണ്ടി മുന്നോട്ടു പോണം. ൮൨

മെല്ലെത്തെക്കോട്ടേറെ മാൎഗ്ഗം കടന്നാൽ
ചെല്ലും ചൊല്ക്കേറ്റ കുഞ്ജരാഖ്യാചലത്തിൽ
വെല്ലം നൽത്തേനെന്നിതെല്ലാം ഭുജിച്ച-
ങ്ങില്ലം പോയിക്കാണ്മിനാഗസ്ത്യമഗ്രേ. ൮൩

പിന്നെക്കാണും വാസുകികളുള്ള സത്മാ-
വെന്നും സൎപ്പം കാത്തു നില്പുണ്ടതിങ്കൽ
അന്നാടെല്ലാം പാൎത്തു തെക്കോട്ടുഴന്നാൽ
മുന്നിൽ കാണും പൊൻനിറം പൂണ്ട ശൈലം. ൩൪

അദ്ദേശത്തിന്നപ്പുറം താൻ പിതൃക്കൾ-
ക്കുദ്ദേശിക്കപ്പെട്ട വൈഷമ്യ വാസം
പ്രത്യേകിച്ചും നിങ്ങളാൽ ശക്യമല്ലി-
ന്നുദ്യോഗിച്ചാൽ ക്രൂരിരുട്ടത്തു പോവാൻ. ൩൫

എന്നല്ലങ്ങോട്ടൊക്കെയും ധൎമ്മരാജൻ-
തന്നാവാസം ദുൎഘടസ്ഥാനമല്ലോ
പിന്നുള്ളേടത്തൊക്കെ നന്നായി നോക്കി-
പ്പോന്നാൽ പോരും നിങ്ങൾ കഷ്ടപ്പെടാതെ. ൩൬

നേരാം മാൎഗ്ഗം ദക്ഷിണാദിക്കു പൂകാ-
നാരംഭിക്കുന്നോൎക്കു ചൊല്ലീട്ടിവണ്ണം
ശൂരാത്മാവാം സൂൎയ്യപുത്രൻ, സുഷേണൻ-
ചാരത്തെത്തിച്ചാരുവാക്കേവമോതീ. ൩൭

അമ്മാവൻ താൻ പോകവേണം പടിഞ്ഞാ-
ട്ടമ്മാൻകണ്ണാളുള്ള ദേശം തിരക്കാൻ
നമ്മാലാകും നന്മ ചെയ്യുന്നതിന്നായ്
ബ്രഹ്മാവിമ്മെയ്യോടു നിൎമ്മിച്ചു നമ്മെ. ൩൮

സൌരാഷ്ട്രം മുൻപായ നാടൊക്കെയാരാ-
ഞ്ഞോരോ കൈതക്കാട്ടിലും പോയ് തിരഞ്ഞു്
നേരേ ചെന്നാൽ മേക്കുപക്കത്തു പാരാ-
വാരം ദൂരത്തങ്ങു നിങ്ങൾക്കു കാണാം. ൩൯

തെങ്ങുംകൂട്ടത്തിങ്കലെല്ലാമുഴന്നൊ-
ട്ടങ്ങോട്ടായാലങ്ങുലോപാഖ്യദേശം
മങ്ങല്യത്തിന്നാസ്പദം കണ്ടു ചെന്നാൽ
പൊങ്ങിക്കാണാം ചക്രവാനെന്ന ശൈലം. ൧൦

പാരാവാരത്തിൻെറ നാലാം പദത്തിൽ
പേരാളുന്നപ്പർവ്വതത്തിങ്കൽ വച്ച്
പോരാടിത്തൻ ശങ്ഖചക്രങ്ങൾ വാങ്ങി
ക്രൂരന്മാരാം ദൈത്യരോടംബുജാക്ഷൻ. ൧൧

പിന്നെക്കാണും കാമരൂപം പുരം പു-
ക്കന്വേഷിച്ചോട്ടേറെ മേലോട്ടു ചെന്ന്
പൊന്നും കുന്നുംമറവുമൊക്കെ കടന്നാൽ
കണ്ണിൽ കാണാറാകുമസ്താചലത്തെ. ൧൨

അക്കുന്നിന്മേലപ്പതിക്കുള്ള വാസം
നോക്കിക്കണ്ടാ മേരുസാവർണ്ണിതൻെറ
തൃക്കാൽ കൂപ്പിപ്പോരണം പിന്നെയങ്ങോ-
ട്ടിക്കണ്ടോരാൽ പോവതിന്നില്ലെളുപ്പം. ൧൩

എന്നീവണ്ണം ഭാനുപുത്രൻ പടിഞ്ഞാ-
റന്വേഷിപ്പാനുള്ളതൊക്കെപ്പറഞ്ഞു്
പിന്നെച്ചൊന്നാനുത്തരാദിക്കു പൂകാ-
നന്നിപ്പാൎക്കും മക്കടന്മാരെ നോക്കി. ൧൪

വീരന്മാരേ! നിങ്ങൾ ചെല്ലിൻ വടക്കോ-
ട്ടാരും പോയാലങ്ങമാന്തിച്ചിടൊല്ലാ
ശ്രീരാമോദ്ദേശ്യങ്ങൾ സാധിക്കുവോളം
ഭാരം നമ്മൾക്കുണ്ടതന്നേ ചുരുങ്ങൂ. ൧൫

നമ്മൾക്കെല്ലാം നല്ല കാലം വരുത്താ-
നിമ്മാന്യശ്രീ രാമചന്ദ്രൻ ശ്രമിച്ചു
അമ്മാഹാത്മ്യോദ്യോഗത്തിന്നും നാം തുണച്ചാൽ
ജന്മം നമ്മൾക്കിങ്ങു സാഫല്യമാന്ത്. ന്നു

ഒന്നും ചെയ്യാതുള്ളൊരത്ഥികളഭീഷ്ടം
തന്നത്താനോത്തേകുവോൻ ധന്യനേററം
തന്നിഷ്ടത്തെ മുൻപനുഷ്ഠിച്ചവക്കായ്
പിന്നെച്ചെയ്യോനത്രമാത്രം വിശിഷ്ടൻ. ൈ

നന്നായോൎത്തി,ട്ടാകയാൽ നിങ്ങളെല്ലാം
കന്നൽക്കണ്ണികളെല്ലാരാവാസദേശം
കണ്ണിൽക്കാണുന്നോളമുത്സാഹപൂർവം
ചെന്നന്വേഷിച്ചിങ്ങുപോന്നീടവേണം. വ്വ

നാനാനാട്ടും കുന്നുമാറും കടന്ന-
ച്ചീനാദേശം താണ്ടിയൊട്ടങ്ങു ചെന്നാൽ
കാതം നാന്നൂറോളമേറെപ്പരപ്പായ്
കാണാം ദൂരത്തുള്ള മൈതാനഭൂമി. ൻ

വേഗം പിന്നിട്ടപ്രദേശം ഭവാന്മാർ
പോകുന്നേരം വെൺമലക്കാലു കാണാം
ആകക്കൊണ്ടിന്നിത്തുഷാരാചലത്തിൻ
ശാഖാശൈലക്കൂട്ടമങ്ങെത്തിയോണം. വൃ

അക്കൈലാസം കണ്ടു വേഗേന പോമ്പോ-
ളഗ്രേ കാണ്മാനുണ്ടു വസോകസാരാ
നോക്കിക്കണ്ടാ രാജരാജന്റെ രാജ്യം
പാക്കാം പിന്നെക്രൌഞ്ചശൈലം വിദൂരേ. വൃഫ

അല്പം പോയാൽ മുന്നിലാമ്മാറു കാണാം
പൊക്കം കൂട്ടന്നോരു സോമാചലത്തേ
കെല്പില്ലാക്കും പിന്നെയങ്ങോട്ടുപ്പോ-
നൽപ്രേക്ഷിച്ചാൽ നിങ്ങളാലും പ്രയാസം. ൮൨

അക്കൂട്ടത്തോടോതിയേവം കപീന്ദ്രൻ
നിഷ്കൃഷ്ടിച്ചാൻ സ്വാമികാര്യത്തെ നന്നായ്
പ്രത്യേകിച്ചും നാലിനക്കാറരോടും
മൊത്തത്തിൽ പാർത്തോതിനാനിപ്രകാരം. ൮൩

നേരം പാഴാക്കാതെകണ്ടങ്ങുമിങ്ങും
ശൂരന്മാരേ! നല്ല ശുഷ്കാന്തിയോടും
ആരാഞ്ഞുംകൊണ്ടാശു കാര്യം വഹിച്ചെൻ.
ചാരത്തെത്തിൻ മുപ്പതാംപക്കമൊമ്പോൾ. ൮൪

പക്ഷം രണ്ടും തീൎന്ന വൈദേഹിയേയും
വീക്ഷിക്കാതെൻ മുന്നിലെത്തുന്ന ഭോഷൻ
പക്ഷം രണ്ടില്ലായവൻ വധ്യനത്രേ
ദാക്ഷിണ്യം ചെററില്ല ബന്ധുക്കളോടും. ൮൫

എന്നീവണ്ണം യാത്ര കല്പിച്ചു, ശേഷം
സന്നാഹത്തിന്നുദ്യമിച്ചാൻ കപീന്ദ്രൻ
സന്ദേശക്കാർ നാലു പങ്കായി നിന്നി-
ട്ടന്നേരത്താ രാമപാദം വണങ്ങി. ൮൬

കൂറോടപ്പോൾ വാതജൻ തന്നെ രാമൻ
വേറേ കല്പിച്ചന്തികത്തിങ്കൽ നീൎത്തി
തേറും നീയെൻ കാര്യമെന്നോതിയോജ-
സ്സേറീടും തൻമോതിരം കൈയിൽ നല്കി. ൮൭

കാല്ത്താർ കൈതൊഴുതാസ്ഥയോടു ഹനുമാൻ
രാമാങ്ഗുലീയത്തിനെ-
കൈക്കൊണ്ടാർ ചേൎത്തുരരീകരിച്ചു ശകലം
പിന്മാറി നിന്നീടവേ
ബദ്ധപ്പെട്ടു മനോരഥം രഘുവരൻ
പാരൊക്കെയോടിച്ചപോൽ
മദ്ധ്യാഹ്നാൎക്കമരീചി പോൽ കപികുലം
വ്യാപിച്ചു ദിക്കൊക്കെയും. ൯൮

മങ്ങാതെ ചീനവെടി പൊട്ടി,യതിങ്കൽനിന്നും
പൊങ്ങിത്തിളങ്ങി വെടിയുണ്ട തകൎന്നിടുമ്പോൾ
എങ്ങും പരക്കുമൊരു തീപ്പൊരിപോൽ പ്ലവങ്ഗ-
ച്ചങ്ങാതിമാർ പല വഴിക്കുഴറിത്തുടങ്ങി. ൯൯

വടക്കും മേക്കും പിന്നമരവരദിക്കും തിരയുവാൻ
മിടുക്കോടും പോയോരവിടവിടെയാരാഞ്ഞു മുഴുവൻ
തിടുക്കം കൈക്കൊണ്ടക്കപിവരകരോരാജ്ഞയെ നിന-
ച്ചൊട്ടുക്കം പോന്നാരിങ്ങവധി കഴിയുംമുൻപു വെറുതേ. ൱

തെന്നാടു നോക്കി നടകൊണ്ടവരുഴിമങ്ക-
തന്നാശ്രയസ്ഥലി തിരഞ്ഞു മനസ്സിലാക്കി
വന്നീടുമെന്നു ഹൃദയത്തിലുറച്ചു രാമ-
ചന്ദ്രൻ തുടങ്ങിയവർ മോദമിയന്നു വാണാർ. ൱൧

കപിസന്ദേശം എന്ന പതിമ്മൂന്നാം സൎഗ്ഗം സമാപ്തം.

# പതിനാലാം സൎഗ്ഗം.

ഊഴിമാതിന്റെയാവാസം തേടിക്കണ്ടുപിടിക്കുവാൻ
തെക്കോട്ടേക്കു പുറപ്പെട്ടാർ ഹനുമാനാദിയായവർ. ൧

ഒരു ദേശം വിടാതെല്ലാം തിരഞ്ഞു ധരണീതലം
വരിവച്ചു പറന്നീടും പേരക്കിളികളെന്നപോൽ. ൨

ഒരുമിച്ചുഴറുന്നേരത്തിരുന്നു പല ദിക്കിലും
പശിയും ദാഹവും തീൎത്തു കടന്നാരധികം വഴി. ൩

മകൻ മരിച്ച ഖേദത്താൽ ഭഗവാൻ കണ്ഡുമാമുനി
ശപിച്ചു മരുഭൂവാക്കിത്തീൎത്ത ദേശം കടന്നതേ. ൪

ഉടൻ മുന്നിലകപ്പെട്ടു കൊടും പാപിയൊരാശരൻ
പടുക്കളാം കപികളോടടുത്താനടലിന്നവൻ. ൫

വീണപ്പട്ടമൊട്ടും നേരേ കാണപ്പെട്ടൊരു പാപിതൻ
പ്രാണപ്പെട്ടി ഞെരിച്ചപ്പോളവൻ വീണപ്പൊട്ടൻ മഹീതലേ. ൬

ജാനകീചോരനെന്നുള്ളിൽ സംശയിച്ചിട്ടരക്കനേ
കൊന്നതില്ലിന്നതിവനല്ലെന്നു തീൎച്ചപ്പെടുത്തിനാർ. ൭

പിന്നെയും കപിവീരന്മാർ ചെന്നു മുന്നോട്ടു ദേവിയേ
അന്വേഷിച്ചിതു വിന്ധ്യന്റെ കുന്നിമേൽചരിവൊക്കെയും. ൮

വിശപ്പും ദാഹവും കൊണ്ടൊട്ടശങ്ങാൻ വഹിയാതവർ
വലഞ്ഞു വലുതായുള്ള ദുൎഘടത്തിൽ കുടുങ്ങിനാർ. ൯

നല്ല നീരുമെളൂടം കൊണ്ടു നിത്യവൃത്തി കഴിച്ചിട്ടം
കാരന്നം കൊകൂ മുതലായ് പലമാതിരി പക്ഷികൾ. ൧൦

അനന്തരമാഗ്ഗിരീന്ദ്രന്റെ കന്ദരത്തിങ്കൽ നിന്നവർ
പറന്നകണ്ടിട്ടെങ്ങാണ്ടോ പൊയ്കയുണ്ടെന്നൂഹിച്ചുതേ
(യുഗ്മകം.) ൧൧

വള്ളിക്കൈയ്യും പിടിച്ചുംകൊണ്ടെല്ലാവരുമനന്തരം
ശിലോച്ചയഗുഹസ്ഥലങ്ങളിൽ പ്രവേശിച്ചാരനഗ്ഗളം. ൧൨

തപ്പിത്തപ്പിക്കരങ്ങന്മാരിരുട്ടറയിലൂടെ പോയ്
തെല്ലു ദൂരത്തണഞ്ഞപ്പോൾ നല്ല ദേശത്തിലെത്തിനാർ.
൧൩

കണ്ടാലാക്കും മനഃപ്രീതിയുണ്ടാക്കും പൊന്മയാലയം
പാർത്താരവിടെ മിന്നുന്ന മഹായോഗിനി തന്നെയും. ൧൪

മോക്ഷത്തിനായ് തപംചെയ്യും സാക്ഷാൽ താപസിതൻ
വന്ദിച്ചുവർത്തമാനങ്ങൾപറഞ്ഞു പവനാദ്മജൻ. (കുഴൽ
൧൫

നല്ക്കീരവാണി താനപ്പോൾ സല്ക്കരിച്ചു കപീന്ദ്രരേ
സ്വവൃത്താന്തമെപ്പേരുമവരോടരുളീടിനാൾ. ൧൬

മയനുണ്ടാക്കിയിദ്ദേശം നാന്മുഖന്റെ വരത്തിനാൽ
ഹേമയാമപ്സരസ്ത്രീയേ കൈക്കലാക്കി വസിച്ചിതേ. ൧൭

മയനെക്കൊന്നു ദേവേന്ദ്ര,നനന്തരം കമലോത്ഭവൻ
സന്തോഷിച്ചിവിടം നൽകി ഹേമയ്ക്കുനിവസിക്കുവാൻ
൧൮

എൻതോഴിയവ,ളിദ്ദേശമെനിക്കായ്പിന്നെയേകിനാൾ
അന്നുതൊട്ടിപ്രദേശത്തെസ്സൂക്ഷിച്ചു മരുവുന്നു ഞാൻ. ൧൯

എൻപിതാ മേരുസാവർണ്ണി നാമധേയം സ്വയംപ്രഭാ
വലുതായുണ്ടു വൈഷമ്യം പ്രാണികൾക്കിങ്ങുപോരുവാൻ ൨൦

അഥവാ വന്നകപ്പെട്ടാൽ തിരിയെപ്പോയ് പിഴയ്ക്കുവാൻ
എളുപ്പമാർക്കുമില്ലാത്ത ഗുഹയാണിതു ദുർഘടം. ൨൧

ഈവണ്ണമുരചെയ്തിട്ടാ വാനരപ്പടയെ ക്ഷണാൽ
നേർവഴിക്കാക്കി മുന്നെത്തിച്ചാൾ കൌശലത്താൽ സ്വയം
പ്രഭാ. ൨൨

അപ്പോൾ ശാഖാമൃഗേന്ദ്രന്മാർ
വസന്തത്തിന്റെ വാതിലാം
മാഘമാസത്തിൽ മാഴ്കി ക-
ണ്ടാകപ്പാടെ വിഷണ്ണരായ്. ൨൩

"ഗുഹയിൽ പാർത്തു പാഴാക്കിക്കളഞ്ഞു ദിവസങ്ങളെ
അവധിക്കുറിയും തെറ്റി ദേവിയെക്കണ്ടുമില്ല നാം. ൨൪

ശിക്ഷിപ്പാൻ തമ്പുരാനിന്നിപ്പക്ഷം രണ്ടില്ല ചെല്ലുകിൽ
ലക്ഷ്യമില്ലാതെ പോകാനോ ഹി ലഭ്യം പോക്കുമധോഗതി."
൨൫

പശ്ചാത്താപത്തൊടീവണ്ണം ദീനനായ് ബാലിനന്ദനൻ
വാവിട്ടു കരയുന്നേരത്താശ്വസിപ്പിച്ചു മാരുതി. ൨൬

ത്രാണിയില്ലാഞ്ഞയാൽ ശൌര്യം
കാണിപ്പാൻ സ്വന്തജോലിയിൽ
നാണം കെട്ടുന്നതിൽ ഭേദം
പ്രാണത്യാഗം മഹാസുഖം. ൨൭

ഈവണ്ണമവരെല്ലാരും കൂടി മന്ത്രിച്ചു തങ്ങളിൽ
പ്രായോപവേശനം കൊണ്ടു മരിപ്പാനായൊരുങ്ങിനാർ.
൧൩ *

വിന്ധ്യമാമലയോരത്തു ദർഭ കൊയ്തങ്ങുദാദികൾ
അഗ്ര്യം തെക്കോട്ടു വച്ചോരോ പാ ചമ,ച്ചതിനാലവർ. ൨൯

കൈകാൽ ശുദ്ധി വരുത്തീട്ടു ചാകാനേകാഗ്രബുദ്ധിയാൽ
ദർഭയിന്മേൽ കിഴക്കോട്ടു നോക്കി വാണാരനാകുലം. ൩൦

കടുത്ത വെയിലേററിട്ടും പട്ടിണിച്ചിട്ടു വാങ്ങിയും
ക്രേശലില്ലാതെ ധൈര്യത്തോ ഭേസിനാരവരൊക്കയും. ൩൧

സങ്കടത്തിലകപ്പെട്ട വാനരന്മാർ പരസ്പരം
രാമവൃത്താന്തമോരോന്നു സംസാരിച്ചു തുടങ്ങിനാർ. ൩൨

പോരിൽ പൌലസ്ത്യനാൽ മുന്നം വെട്ടപ്പെട്ട ജടായുവേ
വർണ്ണിപ്പാൻ ബന്ധമുണ്ടാ,യപ്പട്ടാളക്കാക്കു തങ്ങളിൽ. ൩൩

സഹോദരൻെറ നിര്യാണവാർത്ത കേട്ടൊരു മാത്രയിൽ
പക്ഷീന്ദ്രനായ സമ്പാതിക്കുളവായ് രോമഹർഷണം. ൩൪

വാരത്തിൽനിന്നെഴുന്നേററു തത്തിത്തത്തിപ്പതുക്കവേ
വെളിപ്പെട്ടു കപീന്ദ്രന്മാർ മരുവും ദിക്കിലായവൻ. ൩൫

അവാക്കു നന്മ നൽകീടാൻ നേൻറു ദൈവത്തിനോടിവൻ
വിളിച്ചു പയ്യെച്ചോദിച്ചാൻ വാനരന്മാരൊടിങ്ങനെ. ൩൬

അപായമെൻെറ തമ്പിക്കു നേരിട്ടു,തുരചെയ്യുവോർ
ആരെടോ! നിങ്ങളെന്നോടു നേരി,ട്ടതുരചെയ്യുവിൻ. ൩൭

തൂവലെല്ലാം കരിച്ചോരു പകലോനുടെ ചൂടിനേ
പണ്ടൊരിക്കലറിഞ്ഞേൻ ഞാ,നുണ്ടതെന്നുള്ളിലിപ്പൊ-
[ഴും. ൩൮

ചൂടേറുമിച്ചരിത്രത്തെച്ചെവിക്കൊണ്ടൊരു മാത്രയിൽ
രവി തൻ കഠിനച്ചൂടു മുഴവൻ മാഞ്ഞിതത്ഭുതം. ൩൯

സമ്പാതിവാക്യമീവണ്ണമൻപോടും കേട്ടൊരങ്ഗദൻ
ഇമ്പാംവണ്ണം ജടായുസ്സുതൻ പ്രാണാവസ്ഥയോതിനാൻ.
൪൦

വിസ്തരിച്ചതു കേട്ടപ്പോൾ ഗൃദ്ധ്രരാജൻ വിഷണ്ണനായ്
കരഞ്ഞു തൻെറ തമ്പിക്കു തരസാ പിണ്ഡമേകിനാൻ.
൪൧

ആത്തരാം വാനരന്മാരെപ്പാർത്തു പിന്നെയുമിങ്ങനെ
നന്മ നേടുവതിന്നായി സ്സമ്മാനിച്ചവനോതിനാൻ. ൪൨

മഹേന്ദ്രഗിരിയിൽക്കൂടെ രാവണൻ രാമപത്നിയെ
ഇണ്ടലില്ലാതെ തേരേററിക്കൊണ്ടു തെക്കോട്ടുപോയ്‌പുരാ

കൊററിന്നു മാംസമാരാഞ്ഞെൻ മകനായ സുപാർശ്വനാം
ചുററുന്ന നേരമിതു കണ്ടോടി വന്നെന്നൊടോതിനാൻ
൪൩

രാക്ഷസസ്ത്രീകളാൽ ചൂഴപ്പെട്ടു ജാനകി ലങ്കയിൽ
ശിംശപാവൃക്ഷമൂലത്തിലിരിപ്പൊണ്ടങ്ങു ചെല്ലുവിൻ. ൪൪

ആണത്തമുള്ള നിങ്ങൾക്കീയാഴിക്കക്കരെയെത്തുവാൻ
കുഴപ്പമൊന്നുമില്ലെങ്കിൽ കാണാം ദേവിയെ നിശ്ചയം.
൪൫

ദിവാകരകരം കൊണ്ടു ചിറകററു കിടന്ന ഞാൻ
നിശാകരകരം കൊണ്ടു രക്ഷപ്പെട്ടു യദൃച്ഛയാൽ. ൪൬

നിങ്ങൾക്കെല്ലാം തക്കയോഗ്യസൌജന്യം ഞാനരയ്ക്കുവേ
തുവലുണ്ടാകുമെന്നുള്ള മുനിവാക്യം യഥാർത്ഥമായ് ൪൭

ആഴി ലംഘിച്ചുതിരിച്ചു നിരാശിയിത്തു കാൺകവേ
ദയപ്പെടുന്ന നമ്മൾക്കാശ ശക്യമാകുന്നതെങ്ങനെ? ൩൯

അന്നേരത്തപ്പ്ലവംഗന്മാരങ്ങവർ തങ്ങൾക്കടൈക്കുവാൻ
ഇന്നാക്കിന്നാക്കിത്രമാത്രം കുതിക്കാമെന്നു ചൊല്ലിനാർ. ൪൦

അക്കരെച്ചെന്നു പാറീടാൻ ശക്തിയുണ്ടെന്നിരിക്കിലും
അങ്ങദൻ ഭരമേററില്ല തിരിച്ചിങ്ങോട്ടുപോരുവാൻ. ൪൧

കാററിൻെറ മകനായുള്ള ഹനുമാനഞ്ജനാത്മജൻ
നാക്കെട്ടക്കാതിരുന്നപ്പോൾ ജാംബവാനേവമോതിനാൻ. ൪൨

ആഴമേറുന്ന വാരാശിക്കക്കരെച്ചാടി വീഴുവാൻ
ആരുമില്ലെന്നു സന്ദേഹിച്ചരു,താതങ്കമാക്കമേ. ൪൩

കുടത്തലവനാകുന്ന ഹനുമാനാശ വയ്ക്കുകിൽ
സംശയിക്കേണ്ട തെല്ലും പയ്ക്കുളമ്പും കടലും ശരി. ൪൪

പ്രാണികൾക്കുയിരാകുന്ന വായുവിന്മകനാണിവൻ
കൊച്ചുനാളിൽ പിച്ചനിന്നകാലത്തെക്കളിയത്ഭുതം. ൪൫

പകലോൻതൻെറ ബിംബത്തെ പഴമെന്നു നിനച്ചുടൻ
പിടിപ്പാൻ ചെന്നവാറിന്ദ്രവജ്രമേററു പതിച്ചിവൻ. ൪൬

മേലാലിവനെ മററാരും ദ്രോഹിക്കാതെയിരിക്കുവാൻ
മോഹിച്ചു വീണ കുഞ്ഞിൻെറ പേരിൽസ്നേഹിച്ചു മാരു-
[തൻ. ൪൭

കൈക്കോട്ടിൽ താങ്ങിയും കൊണ്ടു
നാന്മുഖന്നരികത്തുപോയ്
ആവലാതി പറഞ്ഞപ്പോൾ
കല്പിച്ചു കമലാസനൻ. ൪൮

"തോല്പിക്കില്ലാരുമിവനേയേല്പിക്കില്ലായുധങ്ങളും
കല്പാന്തത്തോളമായുസ്സും കെല്പുംലോപിച്ചിടാദൃഢം". ൯൯

ഇത്തരം വരമാഹാത്മ്യം സിദ്ധിച്ച ഹനുമാനിഹ
ഊമയെപ്പോലിരുന്നീടിൽ നാമെന്തൊന്നിനി വേണ്ടതും?
൧൦

എറിയാനാശയുള്ളോർക്കു കല്ലും കൈയ്യൂക്കുമില്ലഹോ!
കല്ലും കരുത്തുമുണ്ടായോർക്കേറിനും മടിയേറിടും. ൧൧

സന്തതബ്രഹ്മചര്യത്തോടിരിക്കും വായുപുത്രനേ
ശ്ലാഘിച്ചു ജാംബവാനേവമവനോടോതിയാദരാൽ. ൧൨

വേഗേന ലങ്കയിൽ പോയി-
ക്കാര്യം സാധിച്ചു പോരുവാൻ
പോരായ്കയില്ല നീയൊന്നു
തെളിഞ്ഞാലെന്നു നിശ്ചയം. ൧൩

നിനക്കു ചാടുവാനിപ്പോളാകാശമൊരു വൃക്ഷമാം
ഇലമ്പലാമിദ്ദിക്കെല്ലാം തളിരാം മേഘപങ്ക്തികൾ.
൧൪

നക്ഷത്രസൂര്യ്യചന്ദ്രന്മാർ പ്രസൂനഫലവർഗ്ഗമാം
തടമാം കടൽ നാരായവേരാമിന്നാദിക്രമ്മവും. ൧൫

ഉത്സാഹമുള്ളിലുണ്ടെങ്കിലിക്കാര്യം നിർവ്വഹിക്കുവാൻ
വിഘ്നമെന്തൊക്കെ വന്നാലും കൈവരും പല മാർഗ്ഗവും.
൧൬

നിൻ കൈയിലല്ലയോ തന്നു രാഘവൻ തിരുവാഴിയേ?
അതെന്തിനെന്നു ചിന്തിച്ചു കടക്കു വേഗമാഴിയേ. ൧൭

വകതെരിവൊടു മുന്നം പിന്നമോൎത്തിട്ടിതെല്ലാ-
മകപടമതിയാകും വൃദ്ധനോതുന്ന നേരം
വികലതകളശേഷം വിട്ടു കൈയൂക്കു വൎദ്ധി-
ച്ചകമലർ വികസിച്ചാ വാതജൻ മൂരിനിന്നാൻ. ൬൭

വിദ്യുച്ഛക്തി കടന്ന കമ്പിവഴിയാ-
യഞ്ചാറു കാവൽസ്ഥലം
പാൎത്തുംകൊണ്ടു മുറയ്ക്കണഞ്ഞു തലയാം
ശാലയ്ക്കകത്തിച്ചപോൽ
ഉദ്ദേശം നിറവേററിടുന്ന വിധമ-
ക്കാററിന്മകൻ ബുദ്ധിമാൻ
പ്രത്യേകിച്ചു നൃപൻെറ കല്പന വഹി-
ക്കാമെന്നുറച്ചോതിനാൻ. ൬൮

ക്ലേശിച്ചീടരുതാരുമിന്നു ഹനുമാ-
നണ്ടിങ്ങു; ലങ്കാപുരേ
നാശത്തിന്നൊരു കാലു നാട്ടി വഴിപോൽ
വന്ദിച്ചു വൈദേഹിയേ
കീശന്മാരുടെ കീൎത്തിയെന്ന മുലകിൽ
സ്ഥാപിച്ചു നിസ്സംശയം
ലേശം മോശമണഞ്ഞിടാതുദധിയും
പിന്നിട്ടു ഞാൻ പോരുവൻ. ൬൯

ആലസ്യം വി,ട്ടനിലതനയൻ വാമനൻ പൊൽവളൎന്ന-
ക്കോലം നോക്കുന്നൊരു കപികളെസ്സാദരം സൽക്കരിച്ച്
പാലാഴിപ്പെണ്മണിയുടെ മണാളങ്കലുൾക്കാമ്പുറപ്പി-
ച്ചാലംബിച്ചാനടനടി മഹേന്ദ്രാചലത്തിൻെറ കൂടം. ൭൦

സീതാന്വേഷണം പതിന്നാലാം സൎഗ്ഗം സമാപ്തം.



## പതിനഞ്ചാം സൎഗ്ഗം.

തിരയുന്നതിന്നു പുനരുൎവ്വിമങ്കയെ-
ക്കരളിങ്കലോൎത്തു പവമാനനന്ദനൻ
പുരു വേഗശാലി പുകയന്ത്രമെന്ന പോൽ
സുരവീഥി നോക്കിയെഴുന്നേററു സത്വരം. ൧

ഹരികുഞ്ജരൻ കടൽ കടപ്പതിന്നു തൻ-
ഗ്ഗുരുവന്ദനങ്ങൾ വഴിപോലെ ചെയ്തുടൻ
നരനായകന്നു ഹിതമാചരിക്കുവാൻ
പരിമാണമററ വടിവാണ്ടു തൽക്ഷണം. ൨

ധരണീധരന്റെ മുകളിൽ കരങ്ങളും
ചരണങ്ങളും കപിവരൻ പതിക്കവേ
ഒരുപാടു മണ്ടയിട്ടികൊണ്ടു പൎവ്വതം
കരയുന്ന പോലെ കരയൂററൊലിച്ചു പോൽ. ൩

മുകിലങ്ങുമിങ്ങുമുരുവേ നിരന്നു തൻ
ശിഖരം മലയ്ക്കുടനഴിഞ്ഞടിഞ്ഞപോൽ
അകതാൎന്നുറങ്ങിയകടിച്ചു കുഞ്ജര-
പ്രകരം മഹീധരനു നീരു കൊണ്ടു പോൽ. ൪

പതറിക്കുതിച്ചു വിളയാടുമേണസ-
ന്തതിതൻ കുളമ്പുകൾ പതിഞ്ഞുയൎന്നതാം
മനയോലയാദി പല ധാതു ധൂളിയാൽ
പലടം ചുവന്നു മലതന്റെ ചോര പോൽ. ൫

തിറമോടുറങ്ങിയുണരും മൃഗാധിപൻ
വിറയോടുകൂടിയലറുന്നൊരൊച്ചയാൽ
പറയാൻ നമുക്കു മുറയുണ്ടു പർവ്വതം
മുറയിട്ടു മാറ്റൊലി മുഴങ്ങിടുന്നതായ്. ൬

ചരിവിൽ പുനങ്ങളും പെരികെത്തുരന്നു കൊ-
ണ്ടൊരുമിച്ചു മേവുമരവങ്ങളൊക്കയും
ഗിരിനായകന്റെ കുടലും ഞരമ്പുമായ്
പിരിയുന്ന പോലെ ശരിയായ് പുളഞ്ഞു പോൽ. ൭

ഉലയും മരങ്ങളും തലകൊണ്ടടിക്കയാൽ
പല ഭിന്നമായ ജലദത്തിൽ നിന്നുടൻ
മല താൻ വിയർത്തു വലയും പ്രകാരമായ്
പലടത്തുമന്നു ജലവിന്ദുവാന്നു പോൽ. ൮

ഇടവിട്ടയങ്ങളിലുറച്ചു കല്ലിൽ വീ-
ണടിപെട്ടു പൊള്ളമുള പൊട്ടിയപ്പൊഴേ
വിടവിൽ കടന്നു പവമാനനുതിനാൻ
പിടയും മഹാദ്രി നെടുവീർപ്പിടുന്നപോൽ ൯

പടവെട്ടുവാൻ ധൃതി മുഴുത്തു മുൻപില-
ക്കൊടി തൂക്കുവാൻ കഴ നിറുത്തിടുന്നപോൽ
നെടുതായ വാലധിയെ നാട്ടി നട്ടമായ്
ചൊടിയോടു മാരുതസുതൻ കുതിച്ചിതേ. ൧൦

ചുവടോടു കൂടെയിളകിത്തരുക്കളെ-
ങ്ങവനോടുകൂടെ നടകൊണ്ടു വാരിധൌ
മുറപോലെ ചെന്നു വരിവച്ചു നിന്നു മേൽ-
ചിറ കെട്ടുവാനൊരരണിട്ടു കുററി പോൽ. ൧൧

ചിറകിട്ടടിച്ചലയകററി വിണ്ണിൽ നൽ-
ക്കുറിയിട്ട പൊന്മുടി കിളൎത്തി,യപ്പൊഴേ
ജലധീന്ദ്രയന്ത്ര ഹിമവാന്റെ പുത്രനാം
മല;യക്കപീന്ദ്രനെ തളച്ച് തീൎക്കുവാൻ. ൯൨

മല മുട്ടിയെന്ന പിശകിദ്ധരിച്ചു തൻ-
മുലമൊട്ടുകൊണ്ടുടനമൎത്തിയാഴിയിൽ
സ്ഥലമിട്ട പോന്ന കപിവീരനോടുതാൻ
പലമട്ട പൎവ്വതമുരച്ചു താഴ്മയായ്. ൯൩

സുരനായകൻ ചിറകറുത്തുകൊണ്ടിരു-
ന്നൊരു നാളെനിക്കുതവി ചെയ്തു നിൻ പിതാ
പറയുന്ന സത്യമിതു ഞാൻ വിപക്ഷന-
ല്ലറികെന്നെ നീയിവിടെയും സപക്ഷനായ്. ൯൪

പെരുതായ നന്ദിയൊടു സാഗരം കനി-
ഞ്ഞുരചെയ്തു, നിന്നുടെ തളച്ച് തീൎക്കുവാൻ
അരികത്തണഞ്ഞതതുമൂലമാണു ഞാൻ
മരുവിക്കുറച്ചു നടകൊൾക പിന്നെ നീ. ൯൫

ഹിമവാന്റെ പുത്രനിതുപോൽ കഥിക്കവേ
സമയോചിതങ്ങളവനോടുരച്ചുടൻ
പിഴയാതെ സങ്ഗതിയെ നിൎവ്വഹിക്കുവാ-
നുഴറിത്തിരിച്ചു രഘുനാഥദൂതനും. ൯൬

കടലിൻ നടുക്കു കിളരുന്ന കുന്നിനേ
വടിവോടു കണ്ടു വലവൈരിയെങ്കിലും
അലിവോടു മാരുതിയനുഗ്രഹിക്കയാൽ
കലഹം വെടി,ഞ്ഞതുമുതൽക്കതിന്റെ മേൽ. ൯൭

ദരമുള്ള രാക്ഷസപുരത്തെ നോക്കിയ-
സ്സരനാൻ കപീന്ദ്രനുഴറുന്ന സല്പഥേ
നരകോപമം വലിയ വായുമേന്തിനി-
ന്നരഗാംബയാം സുരസ തീററിയാക്കുവാൻ. ൧൮

അവളെ ജ്ജയിപ്പതിനയന്നിടുമ്പൊഴ-
പ്പവനാദ്മജന്റെ കഴലെത്തിയാഴിയിൽ
അവനുള്ള മസ്തകമനന്തവീഥിയെ
ക്കവിയുന്നവണ്ണമളവററു പൊങ്ങി പോൽ. ൧൯

ഉടനേ ചുരുക്കിയുടലക്കപീശ്വരൻ
കടുകോളമാക്കി വദനത്തിലേറിനാൻ
പുനരിങ്ങു പോന്നു ജവമോടു വാമനൻ
വളരുന്ന പോലെ വളരാൻ തുടങ്ങിനാൻ. ൨൦

തൊഴുതിട്ടു യാത്രയവളോടുരച്ചു പോം
വഴിമേൽ കുരങ്ങിനെ വധിച്ചു തിന്നുവാൻ
നിഴലിൽ പിടിച്ച രജനീചരത്തിയെ
ത്തൊഴികൊണ്ടു കൊന്നവനൊഴിച്ചു ദുഷ്കടം. ൨൧

അലയാഴിയക്കര പിടിച്ചു ലംബമാ-
മലമേലിരുന്നുടൽ ചെറുക്കി നല്ലപോൽ
വിലകിക്കുറച്ചഥ വടക്കു ഗോപുര-
സ്ഥലിയിങ്കലെത്തിയവനങ്ങു മേവിനാൻ. ൨൨

പഴതോർത്തുകൊണ്ടു പകലല്പമുള്ളതും
കഴിയാഞ്ഞിരുന്ന കപിതല്ലജന്നുടൻ
തലയോട്ടിയിങ്കലൊരുപാടു സംശയം
പലമട്ടിലേവ മുളവായിരുന്നു പോൽ. ൨൩

വരിവച്ചു വാനരകുലം വരുമ്പൊഴി-
ക്കര കണ്ടിടാക്കടൽ കടപ്പതെങ്ങനേ?
ഒരുവേള ചാടി വരുമെന്നിരിക്കിലും
പരിപന്ഥിയോടുപടയേല്പതെങ്ങനേ? ൨൪

രഘുപുംഗവന്റെ നിനവൊക്കെ നിഷ്ഫലം
ലഘുവായ് സമുദ്രമിഹ ഞാൻ കടന്നതും
ജനകന്റെ പുത്രിയുയിരോടിരിക്കയോ
വിനയൊക്കെയോൎത്തു തനിയേ മരിച്ചിതോ? ൨൫

അറിയാഞ്ഞു വൈകിയതെനിക്കു മററൊരാ-
ളറിയാതെ പോവതിനെളുപ്പമല്ലിലാം
ഇതുപോൽ നിനച്ചു പലതും മനസ്സിലാ-
മ്മതിമാൻ നിശാമുഖമടുക്കുവോളവും. ൨൬

കലശോത്ഭവന്നരികിലിന്ദ്രനേകിയോ-
രൊലിയാന്ന വില്ലിനിഹ വേല വന്നതായ്
കമലേശനോടു പറവാൻ തിരിച്ചപോൽ
കമലേശനങ്ങപരദിക്കിലെത്തിനാൻ. ൨൭

ചരമാദ്രിതന്റെയരികത്തു കാട്ടിൽ നി-
ന്നുളവായ വഹ്നിയുടെ വെക്കയൊക്കയും
ഗഗനസ്ഥലത്തു നിഴലിച്ചിരുന്ന പോ-
ലഖിലം ചുകന്നിതതു പോതിലംബരം. ൨൮

അരികത്തണഞ്ഞൊരരുണന്റെ ദീപ്തിയാൽ
പെരികെ ജ്വലിച്ച രവികാന്തസഞ്ചയം
തിരിയെക്കവിട്ടുമൊരു കാന്തിയേശക്കകൊ-
ണ്ടരുണീഭവിച്ചിതഥവാ നഭഃസ്ഥലം. ൨൯

അമരസ്രവന്തിയതിലുള്ള നീരുമ-
ങ്ങമൃതേത്തു ചെയ്യതിനു നിശ്ചയിച്ചുടൻ
കടലിന്നു മെല്ലെയതിലേക്കുയർന്നിടും
ബഡവാമുഖാഗ്നിയുടെ ധൂമവർണ്ണമോ? ൩൦

പതിവാം പ്രദോഷസമയത്തിലെച്ചുവ-
പ്പുളവാക്കിയേവമുളവററ ശങ്കയേ
മുതിരുന്ന നേരമരവിന്ദപാളി ന-
ല്ലിതളായ പൊൽക്കതകടച്ചു മെല്ലവേ- ൩൧

മകരന്ദഭിക്ഷയതിനമ്മധുവ്രത-
ദ്വിജപങ്ക്തി കൈരവഗൃഹങ്ങൾ തോറുമായ്
പെരുമാറി; യാമ്പൽ വിരിയുന്ന കണ്ടു പോയ്
മണമേററു മാരുതനുഴന്നു മന്ദമായ്. ൩൨

പുരുഹൂതവഹ്നിമുഖദിക്പതിവ്രജം
മരുവും പുരങ്ങളധികം മണക്കുവാൻ
അകിലിട്ടു പുട്ട പുകയെട്ടു ദിക്കിലും
പകരുന്ന പോലിരുളടഞ്ഞു തൽക്ഷണം. ൩൩

വിരഹവ്യഥയ്ക്കു മുതലിച്ച നാന്ദി പോൽ
മുറയിട്ടു ചക്രമിഥുനങ്ങൾ പൊയ്കയിൽ
അതുപോതണിഞ്ഞു വിലസീടിനാൻ നഭോ-
മദവാരണേന്ദ്രനൊരു താരമാലയേ. ൩൪

ഇരുളെന്ന പച്ചിലമരം മുറിച്ചിടും
മഴവായി മുഗ്ദ്ധരസജീവത്രുപനായ
ഉദയാചലക്കൊടുമുടിപ്പുറപ്പിൽ നി-
ന്നുദയം തുടങ്ങി ഹരിണാങ്കനപ്പൊഴേ. ൩൫

അണിതിങ്കൾതന്റെ കതിരന്ധകാരമാം
തുണിയാൽ മറഞ്ഞു ഗഗനസ്ഥലങ്ങളിൽ
വിലസിത്തുടങ്ങിയിഹ പായലിന്നിട-
യ്ക്കുരവിന്ദനാളമുള പോലെ പൊയ്കയിൽ. ൩൬

ധനദാനുജന്റെ മദമൊട്ടടക്കിയ-
ന്നനരണ്യകീർത്തി വിലസാൻ തുനിഞ്ഞ പോൽ
അകതാർ വിരിഞ്ഞു ഹനുമാനുമപ്പുരി-
ക്കകമേ നഴഞ്ഞു കയറാനൊരുങ്ങിനാൻ. ൩൭

ഉടനങ്ങു ലങ്കയുടെ ലക്ഷ്മി നാരിതൻ
വടിവായ് കപീന്ദ്രനൊടു മല്ലു വയ്ക്കുവാൻ
നട കാത്തു നിന്നു മതിലിന്നകത്തു ഞാൻ
വിട്ടുകില്ലയെന്നു പരുഷം പറഞ്ഞുതേ. ൩൮

ബലമോടു കോട്ടയിൽ വലിഞ്ഞു കേറുവാൻ
കലിയൻ മഹാകപി കടുത്തു നിൽക്കവേ
നിലകെട്ടവന്റെ തലയിൽ കൊടുപ്പിനെ-
ന്നലസാത്ത മട്ടിലവളൊന്നടിച്ചു പോൽ. ൩൯

അടിയേററ മർക്കടനലക്ഷ്യഭാവമോ-
ടുടനേ തിരിഞ്ഞു പകരം കൊടുക്കവേ
തടിപോലതേററവൾ നിലത്തു വീണുടൻ
മടിയാതെ മാരുതിയൊടേവമോതിനാൾ. ൪൦

മടലല്ല മർക്കട! മടങ്ങിയോടുവാ-
നടലിന്നെനിക്കു തെരിയാക്കയല്ലെടോ!
പിടലിക്കു വാനരനടിക്കിലപ്പൊഴേ
വിട വാങ്ങുകെന്നു വിധിയുണ്ടു മുന്നമേ. ൪൧

ചൊടിയേറെയുള്ളൊരു പെരുങ്കുരങ്ങിനാ-
ലിടിവെപ്പൊഴെങ്കിലുമെനിക്കു പററിയാൽ
മുടിവുണ്ടു ലങ്കയിലിതെന്നു നാന്മുഖൻ
വെടിയല്ല മുന്നമിവളോടുരച്ചതും. ൪൨

അതിനാലെ ഞാനിഹ ഗമിച്ചിടുന്നിതാ
ഹിതമൊക്കെയും സഫലമാം നിനക്കെടോ!
ഇതുപോലുരച്ചവൾ മറഞ്ഞ ശേഷമാ-
മതിമാനണഞ്ഞു ദശകണ്ഠമേടയിൽ. ൪൩

"ഇതു രാവണൻെറ നഗരം നിശാചര-
പ്പട കാത്തു നിന്നു പരിരക്ഷ ചെയ്യുതാം
മുകിലോടിടഞ്ഞു കനകക്കൊടങ്ങൾ പൂ-
ണ്ടുരസുന്ന മാളികയവന്നിരിപ്പിടം. ൪൪

ഇതു രാജരാജനൊടു കൊള്ളയിട്ടെടു-
ത്തൊരു കീർത്തി കേട്ട ഗുണമുള്ള പുഷ്പകം"
ഇതുപോലെ ചന്ദ്രിക നിരന്ന രാത്രിയ-
ന്നഗരം മുഴുവനെ ഹനുമാനു കാട്ടി പോൽ. ൪൫

"രഘുനാഥഭക്തനവൻ തുണയ്ക്കയാൽ
പകലോൻ നിനയ്ക്കിലതി ഭാഗ്യശാലി താൻ"
കരുതീട്ടു ചന്ദ്രനിതുപോലെ മാരുതി-
ക്കൊരു റാന്തലായി വഴികാട്ടി ലങ്കയിൽ. ൪൬

ഇതുപോലുമന്നമരസുന്ദരാങ്ഗിമാ-
ർക്കതിരററെഴുന്നഴകുറങ്ങിടുമ്പൊഴും
വിജയിച്ചു ദാസികളൊടൊത്തുറങ്ങുമാ-
രജനീചരേന്ദ്രമഹിഷീജനത്തെയും. ൪൭

അവനങ്ങു കണ്ടു വെറുതേ മുഷിഞ്ഞതാ-
യകതാരിലാധിയൊടശോകവാടിയിൽ
തിരയുന്നതിന്നു പുനരിഷ്ടദേവതാ-
നതിയോടു കൂടെയവിടന്നു ചാടിനാൻ. [യുഗ്മകം.]
൪൮

മറുമാൎഗ്ഗമൊന്നിലുമകപ്പെടാതവൻ
കുറിയോടശോകവനിയിങ്കലെത്തിനാൻ
ദുരിതം തകൎക്കുമൊരു വേദശാഖയിൽ
പരയാം ഗതിക്കു തുനിയും മുമുക്ഷുപോൽ. ൪൯

നിരയായ് ഞെരുങ്ങിയതിൽ വന്മരം പല-
തരമുണ്ടവയ്ക്കിടയിൽ നല്ല പൊൻനിറം
പെരുകിക്കിളൎന്നു പടരുന്ന ശാഖ പൂ-
ണ്ടൊരു ദേവതാരമുകളേറി മാരുതി. ൫൦

ഉടനായതിൻ നിബിഡമാമിലയ്ക്കലി-
ന്നിടയിൽപ്പതുങ്ങി മരുവീട്ടു മൎക്കടൻ
വടമാമരത്തിനിലയിൽ കിടന്നൊരാ-
വടുവായ ശൌരിയുടെ മട്ടിയന്നപോൽ. ൫൧

ഉടജത്തിൽ വച്ചു ചതിയാലെ കൈവശ-
പ്പെട്ടവാനൊരിക്കലിട വന്ന ഹേതുവാൽ
വിടുവങ്കനാം ദശമുഖന്റെ കോട്ടയിൽ,
പെട്ടമാൎത്തിയോടു ചമയങ്ങളെന്നിയേ. ൫൨

വടിവും കുടച്ചു വിരഹാഗ്നി തന്റെ ചൂ-
ടിടപെട്ടു പെട്ടു മിഴിനീരു തൂകിയും
നെടുവീൎപ്പുമിട്ടു മരുവുന്ന സീതത-
ന്നുടൽ കണ്ടനേരമവനേവമെണ്ണിനാൻ. [യുഗ്മകം]
൫൩

മണമുള്ള മാലതി വരിക്കമൊവ്വതൻ-
തണലിങ്കൽ നിന്നു പിഴതിട്ടു മൂടൊടേ
കണികാണുവാനമരുതാത്ത കള്ളിയെ
ഗ്ഗുണമററ പൌരന്ധനണിയിക്കിൽ നല്ലതോ? ൫൪

പുതുപുഷ്പമാലയൊരു പട്ടി കണ്ടടു-
ത്തിതു മാംസമെന്നു പിശകിദ്ധരിക്കയാൽ
അതുകോവിലിന്നപഹരിച്ചു പട്ടട-
ക്ഷിതിയിങ്കലപ്പടി കളഞ്ഞു കശ്മലൻ. ൫൫

ശശി തന്റെ ചന്ദ്രികയെ വിട്ടിരിപ്പതും
രവിതന്റെ കാന്തിയെ വെടിഞ്ഞിരിപ്പതും
ഇവളെപ്പിരിഞ്ഞു ധൃതിയാന്നു രാമനി-
ന്നയിരോടിരിക്കുവതുമൊന്നുപോലെ താൻ. ൫൬

പുരുചിന്തയോടു പവനന്റെ പുത്രന-
ന്നിരവേകദേശമൊരുമട്ടു പോക്കിനാൻ
ചരമാദ്രി തന്റെ മുകളിൽ കരേറുവാൻ
കരുതിശ്ശശാങ്കനമൊരുങ്ങി മെല്ലവേ. ൫൭

ഗതി കെട്ട കീടമതിയായിടുന്ന പെൺ-
കൊതിയൻ ദശാസ്യനതി സാഹസപ്രിയൻ
മതിയിൽ പെരുത്ത മദനാർത്തിയോടു താ-
നതു പോതുണന്നിതരുണാവിലേക്ഷണൻ. ൫൮

സതിയായ സീതയിലുയന്നൊരാശയും
പുതുതായണിഞ്ഞ ഹരിചന്ദനങ്ങളും
ഇതുരണ്ടുകൊണ്ടുമവനുള്ള മാറിടം
പതിവിൽക്കവിഞ്ഞധികരാഗമേന്തിപോൽ. ൫൯

ഗണികാഗണങ്ങളിവ കൈവിളക്കെടു-
ത്തണിയിട്ടതിന്നിടയിലൂടെ മെല്ലവേ
അവനങ്ങശോകവനിയിങ്കലെത്തിനാ-
നവനീകുമാരിയുടെ മേനി പുല്കുവാൻ. ൩൦

വനിതാജനങ്ങൾ കരതാരിലേന്തു മ-
മ്മണിദീപമാഞ്ജനികളാൽ നിരന്തരം
ഇളകിപ്പുരന്നൊരു തമഃ പരംപരാ
നിജവാസമാക്കി രജനീചരാശയം. ൩൧

മദമുള്ളിലാർന്നവനടുത്തു സീതയെ-
പ്പൊതുനാരിയെന്നു കരുതീട്ടു പുൽകുവാൻ;
മദയാന, കത്തിയെരിയുന്നൊരഗ്നി ക-
ണ്ടിതമാർന്നു സല്ലകിയിതെന്നടുത്ത പോൽ. ൩൨

അഹിതം പറഞ്ഞവനടുത്ത ചേലു ക-
ണ്ടകതാർ നടുങ്ങിയവളെന്നിരിക്കിലും
പ്രിയനെക്കുറിച്ചു ധൃതിപൂണ്ടരക്കനേ
വകവച്ചതില്ല കറുകത്തൃണത്തൊളം. ൩൩

കുലധർമ്മമൊക്കെയറിയുന്ന നാന്മുഖൻ
കുലജാതനായൊരു ഭവാനയോഗ്യമാം
നിലവിട്ട ശീലമരുതാത്തതാണെടോ
വില കെട്ടുപോകുമതിനാലെ പൌരുഷം. ൩൪

പരദാരസംഗമമടുത്തതല്ല കേ-
ളൊരുവർക്കു,മോർക്കിൽ നരകത്തിനാസ്പദം
അതിലും; കുറച്ചിലിയലാത്ത നിൻ പിറ-
പ്പിതുമൂലമിന്നു വഷളാക്കി വയ്ക്കൊലാ. ൩൫

സ്വപരിഗ്രഹങ്ങളിലനാസ്ഥയേറുമോ-
രവിവേകിയായ പുരുഷൻെറ ഗൌരവം
തുലയും വിശിഷ്യ വിഭവങ്ങളൊക്കെയും
കളയും പരാങ്ഗന ശരീരശക്തിയും     ൬൬

ഇനിയെങ്കിലും ചെറുതു നല്ല ബുദ്ധിയോ-
ടിവളെപ്പുഴേപടിയെടുത്തു കൊണ്ടുപോയ്
രഘുനായകൻെറ തിരുമുൻപിലാക്കിയ-
പ്പദതാരിലാത്തവിനയം നമിക്ക നീ.     ൬൭

ഇതിലും മഹത്തമമിയലുന്ന നന്മയെ
ശ്ശുരിയായ് നിനക്കു തരുമെൻെറ വല്ലഭൻ
സമവർത്തി പോലുമതുമൂലമിന്നി മേൽ
വശവർത്തിയായി വരുമീ നിനക്കെടോ!.     ൬൮

ഗുണദോഷമിന്നനുസരിച്ചിടായ്കില{-}
ക്ഖരദൂഷണാദികളെ യുദ്ധഭൂമിയിൽ
കഷണിച്ച പോതു കടുവായിടും നിണം
മുനയിൽപ്പുരണ്ട കണവൻെറ സായകം.     ൬൯

ഹൃദയം പിളൎന്നു കിഴിയുന്ന ശങ്ഖിൽനി-
ന്നൊഴുകുന്ന രക്തനദിയിൽ കുളിച്ചുടൻ
കരയേറുവാൻ മടയനായ നീയൊഴി-
ഞ്ഞിടയാകകില്ല ഭുവി മററൊരുത്തരും. [യുഗ്മകം.]

മലർബാണമഞ്ചുമുടലിൽത്തറയ്ക്കയാ-
ലവനേററതില്ല ഗുണദോഷഭാഷിതം
തലയഞ്ചുമുള്ള ഫണി കൊത്തി വീണവ-
ക്കുതകീടുമോ മറുമരുന്നു ചെയ്കിലും.     ൭൦

പറയുന്ന കേട്ടു പല മട്ടിലീവിധം
കുറവെന്നു തോന്നി ഹൃദയത്തിലപ്പൊഴേ
മുറിവിദ്യയുള്ള ഖലനോടു നന്മയായ്
പറയുന്ന വാക്കു വിപരീതമായ്വരും. ൩൨

വിറയോടു കണ്ണിരുപതും തുറിച്ചുകൊ-
ണ്ടരിശം നടിച്ചു രജനീചരേശ്വരൻ
കരവാളിളക്കിയലറീട്ടു ഘോരമാ-
യൊരുവാക്കിവണ്ണമുരചെയ്തു ദുൎഗ്ഗൻ. ൩൩

രഘുനായകപ്രതിയെ വളഞ്ഞു ചുററിലും
മരുവുന്ന നിങ്ങളുപദേശവാക്കിനാൽ
മനതാരിളക്കിയിനി വല്ലവണ്ണവും
വശമായ്വരേണ്ടതിനു വേല ചെയ്യുവിൻ. ൩൪

ഒരു വിദ്യകൊണ്ടു മിവളും പ്പെടായ്കിലോ
ശരിയാക്കിയുണ്ണിനുതകാനുഷപ്പിലേ
അരിവെപ്പുകാരുടെയടുക്കലേക്കു താൻ
മൊരികെപ്പൊരിച്ചു തരുവാനയയ്ക്കണം. ൩൫

അവനേവമുള്ളിലുയരുന്ന കോപമോ-
ടവസാനതിച്ചുയുരചെയ്തനന്തരം
അവശേഷമററിരവു തിന്നകണ്ടു തൻ
ഭവനം ഗമിച്ചുപവനത്തിൽനിന്നു താൻ. ൩൬

രജനീചരാംഗനകൾ ചുററിലും നിറ-
ഞ്ഞൊരുപോലെ ദേവിയെയുപദ്രവിക്കുവാൻ
വിഷവല്ലികൾക്കിടയിൽനിന്നു സങ്കട-
പ്പെട്ടുമോഷധിക്കു സമയായി സീതയും. ൩൭

ഉടനന്നിശാചരികൾ കണ്ണുരുട്ടിയും
മടി വിട്ട നാക്കുകൾ തുറുത്തിയും പരം
കുടിലങ്ങളായ രദനങ്ങൾ കാട്ടിയും
മടവാർമുടിക്കരിയ പേടി നൾകിനാർ. ൭൭

അമറും കരിമ്പുലി വളഞ്ഞു വച്ചുടൻ
ഞവറുന്നതിന്നു തുനിയുന്ന വേളയിൽ
പതറുന്ന പേടമൃഗമെന്നപോലെയ-
ങ്ങഴറുന്ന സീതയിതുപോലെ കൂറിനാൾ. ൭൮

വിരുതൻ ജടായുവവനെൻെറ വാർത്തയെ-
പ്പറയാതെ വേഗമൊടിറന്നു പോകിലോ
പരിതാപമോടിവിടെ ഞാനിരിപ്പതി-
ന്നറിയുന്നതേതുവിധമെൻെറ വല്ലഭൻ?. ൭൯

മറിമായമേറുമൊരു യാമിനീചര-
പ്പട വല്ല ഗോഷ്ഠികളുമാചരിക്കയാൽ
കണവൻെറ ബുദ്ധി പതറിപ്പകയ്ക്കകൊ-
ണ്ടിവളെക്കുറിച്ചു ദയ തോന്നിടായ്കയോ?. ൮൦

ബഹുശ്രുണ്ഠിയായ വിടുവിഡ്ഢി രാവണൻ
ഗുണമേറെയുള്ള കണവൻെറ ബുദ്ധിയും
ഇവളോടുകൂടെയൊരുമിച്ചു കട്ടതാ-
ണവനല്ലയെങ്കിലിതുപോലടങ്ങുമോ?. ൮൧

നെറി കെട്ട ദുഷ്ടനിനി നാളെ രാവിലേ
കറി വച്ചു കൂട്ടുവതിനിജ്ജനത്തിനെ
കുറിയിട്ട വാക്കു വിലയുള്ളതാകിലാ-
മറിവററ മൂഢനരുതാത്തതെന്തഹോ!. ൮൨

എന്നിവണ്ണം വിലാപത്തൊടുമകതളിരിൽ-
ക്കാന്തനെത്തന്നെ ചിന്തി-
ച്ചന്നേരം മോഹമുൾക്കൊണ്ടവനിയിലലസാ-
പാങ്ഗി മങ്ങിപ്പതിച്ചാൾ
എന്തേ കഷ്ടം!, നിലിമ്പേശപരപുരിയിൽ നട-
ന്നോരു കോലാഹലത്തെ-
ച്ചൊന്നാലെല്ലാം വെടിപ്പായ് ത്രിജടയവളക-
ക്കത്തിലീക്ഷിച്ച പോലെ. ൮൪

ഓരോ ഭോഷ്ക്കു പറഞ്ഞടുത്തു കബളിപ്പിപ്പാൻ തുടങ്ങീട്ടുമ-
ക്രൂരസ്ത്രീകളെയാട്ടിയൊന്നുമുരിയാടാതങ്ങിരുത്തീട്ടുടൻ
നരേ ശീതളവാക്യമാമമൃതിനാലൻപോടു വാട്ടം വിനാ
ശ്രീരാമപ്രിയയാം ലതയ്ക്കുതകിടും കാർമേഘമായീടിനാ-
(ൾ. ൮൫

നിശാചരികളൊക്കയും ത്രിജടതന്റെ വാക്കായിട്ടും
വശീകരമരുന്നിനാൽ മതിമറന്നുറങ്ങീടിനാർ
അശാന്തപരിദേവനം പെരിയ സീത താനേ വൃഥാ
നശിപ്പതിനു കൌശലം പലതുമോർത്തിരുന്നീടിനാൾ.

രഘുനായകദൂതനായിടും
ഹനുമാനിച്ചരിതങ്ങൾ കണ്ടുടൻ
തരമോർത്തറിയിച്ചു മെല്ലവേ
സരസം രാമചരിത്രസംഗ്രഹം. ൮൭

അന്നേരം ജനകാത്മജയ്ക്കു സുഖമായ്-
ചേതസ്സിലെന്നാകിലും
സന്ദേഹിച്ചിതു രാവണന്റെ കപട-
പ്പിട്ടെന്നു ശങ്കിക്കയാൽ

ആമട്ടൊക്കെ മനസ്സിലാക്കി മതിമാൻ
വാതാത്മജൻ സാദരം
ഭൂമിത്തട്ടിലിറങ്ങി നിന്നവനിജാ-
പാദം വണങ്ങീടിനാൻ. ൮൮

ഊണും നിദ്രയുമെന്നിയേ വലയുമാ-
വൈദേഹിയാൽ മർക്കടൻ
കാണപ്പെട്ടു പരിഭ്രമിച്ചു കപിയോ-
ടാരെന്നു ചോദിക്കവേ
താനാരെന്നുമിവണ്ണമിങ്ങു വരുവാൻ
സംബന്ധമെന്തെന്നുമി-
ന്നാരാൽ പ്രേഷിതനായതെന്നുമഖിലം
കേൾപ്പിച്ചു കാററിന്മകൻ. ൮൯

പിന്നീടാദിത്യശിഷ്യൻ ജനകസുതയൊടാ-
രാഘവന്മാർക്കുവേണ്ടി-
സ്സന്ദേശം തീരുമാറൾക്കനിവൊടു കുശലാ-
ന്വേഷണം ചെയ്തശേഷം
ധന്യൻ വാല്മീകിയെപ്പോലനുദിനമകമേ
രാമനാമം ധരിച്ചി-
ട്ടന്യൂനം ശോഭ കോലുന്നൊരു തിരുവടയാ-
ളാങ്ഗുലീയത്തെ നൾകി. ൯൦

തൃക്കൈകൊണ്ടതു വാങ്ങിയൂഴിമകൾ ത-
ന്മാറത്തണച്ചാർത്തിയോ-
ടുൾക്കാമ്പങ്ങു തുടിച്ചു കേണവശയായ്-
കണ്ണീർ ചൊരിഞ്ഞേററവും

ദുഃഖിക്കുന്നതു കണ്ടു വായുതനയൻ
സാരോപദേശങ്ങളാം
വാക്കോരോന്നറിയിച്ചുകൊണ്ടഥ സമാ-
ധാനപ്പെടുത്തീടിനാൻ. ൩൧

ദൂരത്തിങ്കലിരിക്കിലും രഘുവരാ-
സ്ത്രങ്ങൾക്കുടപ്പം തുലോം
ലങ്കാപട്ടണ,മിജ്ജനം വലയുകിൽ
ദുർഗ്ഗങ്ങൾ ദുർഗ്ഗങ്ങളോ?
ദൈവാധീനത വന്നു ചേൎന്നു ഭവതി-
ക്കിന്നിക്ഷണം സ്വാമിവ-
ന്നീവൻപുള്ളൊരു ദുഷ്ടരാക്ഷസകുലം
വേരോടറുക്കും ദൃഢം. ൩൨



ദുരാത്മാവാം പൌലസ്ത്യനെ യുധി വധിച്ചിട്ടപകടം
വരാതാൎയ്യേ! മീളും ഭവതിയെ രഘുശ്രേഷ്ഠനുടനേ
വരാനിങ്ങോട്ടി ഞാനവിടെ വിടകൊള്ളാത്ത കുറവാ-
ണരം സന്തോഷിച്ചിന്നടിയനരുളപ്പാടു തരണേ!. ൩൩

കല്പിച്ചാൾ സീതയപ്പോൾ ദശമുഖനിവനെ-
ച്ചാമ്പലാക്കിച്ചമയ്ക്കാൻ
കെല്പില്ലാതില്ലെനിക്കെന്നറിയുക, പുനര
ന്നേരമാ രാമബാണം
ഇപ്പാപിഷ്ഠൻെറ നെഞ്ചത്തൊരുപൊഴുതു പതി-
ച്ചിട്ടു ചാകേണ്ട യോഗം
പില്പാടില്ലാതെയാമെന്നതു കരുതി വിഷാ-
ദിച്ചിടുന്നീവിധം ഞാൻ. ൩൪

അന്നേരത്താ ഹനുമാൻ നിജവടിവു വള-
ത്തീട്ടു ചൊന്നാനിവണ്ണം
ധന്യേ! കൊണ്ടങ്ങു പോവാൻ ഭവതിയെ,യടിയൻ
പോരുമെന്നാലുമിപ്പോൾ
വന്നീടും കീൎത്തിദോഷം രഘുവരശരവും
സത്യവും വ്യൎത്ഥമാകും
നന്നോ? മോഷ്ടിച്ചപണ്ടത്തിനെയുടയവനും
മോഷണം ചെയ്തെടുത്താൽ. ൰൩

എല്ലാംകൊണ്ടുമിനി ക്ഷണേനവരുമ-
ശ്രീരാമനും തമ്പിയും
കല്യേ! ഖേദമൊഴിച്ചൊരല്പദിവസം
കൂടെ കഴിച്ചീടണം
വില്ലങ്കം തവ വല്ലഭന്നൊഴിയുവാ,-
നങ്ങോട്ടു ചെല്ലും വിധൌ
ചൊല്ലേണ്ടുന്നൊരു വാൎത്തയോൎത്തു മമ സ-
ന്ദേശത്തിനേകീടണം. ൰൪

അന്നേരം നിജമൌലിരത്നമെതിരേ
വൈദേഹി വാതാത്മജ-
ന്നന്യൂനപ്രിയമാൎന്നു നൽകിയിതുപോൽ
സന്ദേശവും ചൊല്ലിനാൾ
മുന്നം വിണ്ണവർനാഥപുത്രനു ചിര-
ഞ്ജീവിത്വ മേകീട്ടവൻ
കണ്ണൊന്നാശു കളഞ്ഞു കാത്ത കനിവിന്നെൻ-
കാന്തനെങ്ങോട്ടുപോയ്?. ൰൫

ഇജ്ജനമിവിധമിനിയും
ദുഃഖിച്ചുയിരോടിരിക്കുമൊരുമാസം
അതിനകമിദ്ദശമുഖനെ-
ക്കൊല ചെയ്‌വാൻ വേല ചെയ്ക വീരമണേ!. ൩൮

കുശലമൊഴികളേവം ചൊല്ലി വേഗാൽ ഗമിക്കെ-
ന്നനിലജനനുവാദം നൽകിനാൾ രാമപത്നി
രഘുവരനുടെ കാര്യം മിക്കവാറും വഹിച്ചി-
ട്ടവനഥ വടക്കോട്ടാശകൊണ്ടാഗമിച്ചാൻ. ൩൯

സീതാദർശനം, എന്ന, പതിനഞ്ചാം സർഗ്ഗം സമാപ്തം.



# പതിനാറാം സർഗ്ഗം.

ബലവാൻ രഘുനാഥദൂതനൊ-
ട്ടവിടം വിട്ടു നിനച്ചിതിങ്ങനെ
നിറവേറി മനോരഥം നമു-
ക്കധുനാ മിക്കതുമെന്നിരിക്കിലും. ൧

ചെറുതായൊരു കാര്യമിന്നുമു-
ണ്ടിഹ മേ ചെയ്‌വതിനിദ്ദശാന്തരേ
അതിലേക്കൊരുപായമന്യമാ-
ണിവിടിപ്പോളുതകുന്നതോർക്കിൽ. ൨

കഠിനാശയരോടു സാമവും
പണമുള്ളോർക്കമിതാർത്ഥദാനവും
ബലവാനൊടു ഭേദവാക്യവും
ഫലമില്ലെന്നുലകിൽ പ്രസിദ്ധമാം. ൩

അതിനാലിഹ കൈക്കരുത്തു ഞാ-
നുപയോഗിപ്പതു യോഗ്യമായ്വരും
അതുകൊണ്ടൊരുവേള രാക്ഷസ-
ർക്കുമര്യാദകളൊട്ടടങ്ങിടും ൪

ഭരമേറ്റൊരു കാര്യപദ്ധതി-
ക്കുപയോഗിച്ചു ബഹുപ്രവൃത്തികൾ
തരമൊക്കെയറിഞ്ഞു ചെയ്യുവോ-
നുലകിൽ കാര്യസമർത്ഥനാം ദൃഢം. ൫

വരവൊന്നറിയിച്ചു വച്ചുകൊ-
ണ്ടരിതൻ പ്രാഭവവും ധരിച്ചുടൻ
തിരിയെസ്സുഖമോടു പോകിലോ
ശരിയായുള്ളൊരു ദൂതനാണവൻ. ൬

നിരുപിച്ചിതുപോലെ വാതജൻ
തരുവാടങ്ങൾ തകർത്തു നിർഭയം
ത്വരയോടതു കണ്ടരക്കരും
കരളിൽ പേടി മുഴുത്തു മണ്ടിനാർ. ൭

ശകലിച്ചിഹ ശാഖയൊക്കെയും
സുമനഃസങ്ഘമപാകരിച്ചുടൻ
ദ്വിജസന്തതിയെത്തുരത്തിനാ-
നവനപ്പോൾ ദശകണ്ഠനെന്ന പോൽ. ൮

"വരണം ശരപാണി രാമനും
ബലവാൻ ലക്ഷ്മണനും ജയം സദാ
രഘുനായകനാൽ സുരക്ഷിതൻ
വിജയിപ്പൂ കപിസാർവ്വഭൗമനും. ൯

ഹൃണായുള്ളൊരു സൂൎയ്യസന്തതി-
ക്കണിയാം രാമനു ദാസനേഷഞാൻ
ഹനുമാൻ പവമാനനന്ദനൻ
പ്രതിപക്ഷപ്രകരത്തിനന്തകൻ. ൮൦

ദശകണ്ഠരൊരായിരം നമു-
ക്കെതിരാമോ പടവെട്ടി നിൽക്കുവാൻ
മലയും മരമെന്നിവററകൊ-
ണ്ടഖിലം ഞാൻ പൊടി ഭസ്മമാക്കിടും. ൮൧

നഗരം മുഴുവൻ തകൎത്തു ഞാ-
നഭിവന്ദിച്ചിഹ രാമപത്നിയേ
നിറവേററി മനോരഥങ്ങളെ-
സ്സുഖമായ് പോവതു കാണ്മിനേവരും." ൮൨

ഇതുതാനുരുവിട്ടു നീളവേ
പൊടിപാററുന്നൊരു വാൎത്തയൊക്കയും
രജനീചരചക്രവൎത്തി കേ-
ട്ടരിശം മൂത്തു മനസ്സിലേററവും. ൮൩

ബലമുള്ളൊരു കിങ്കരൌഘവും
തലയാളാകിയ ജംബുമാലിയും
പൊരുതീടുക മൎക്കടത്തൊടെ-
ന്നരുളിച്ചെയ്തഥ യാത്രയാക്കിനാൻ. ൮൪

ഹനുമാനവരെ ക്ഷണേന കൊ-
ന്നനുമോദിച്ചു കരേറി തോരണം
അതിനുള്ളൊരിരുമ്പുതൂണെടു-
ത്തതിഗംഭീരതയോടു മേവിനാൻ ൮൫

അവർ ചത്തതു കേട്ട രാവണൻ
പവമാനാത്മജനെപ്പിടിക്കുവാൻ
പടനായകരൈവരെപ്പെരു-
മ്പടയും കൂട്ടിയയച്ചു പിന്നെയും. ൧൬

ക്ഷണമങ്ങവരെക്കപീശ്വരൻ
കനമേറുന്നൊരിരുമ്പുലക്കയാൽ
കൊല ചെയ്തൊരു ചെയ്തി കേൾക്കവേ
ചലനാം രാവണനാത്തകോപനായ്. ൧൭

ഇളയോൻ ദശകണ്ഠപുത്രരിൽ
തെളിവാർന്നക്ഷകുമാരനക്ഷണം
അളവററൊരു സേനയോട്ടു കൂ-
ടിളകിച്ചെന്നിതു യുദ്ധഭൂമിയിൽ. ൧൮

അനുഗാമികൾ നോക്കി നിൽക്കവേ
ഹനുമാനങ്ങവനെപ്പിടിച്ചുടൻ
ഒരു കൈക്കുഴിയിങ്കലോട്ടു ചേ-
ർത്തൊരു ഞെക്കാൽ കഥ തീർത്തു സത്വരം. ൧൯

അതുകണ്ടവരോടടുത്ത വൻ-
പടയും കൂടെയകമ്പടിക്കു പോയ്
ഇടരോടിതു കേട്ടമാത്രയിൽ
കുടിലൻ രാവണനാർത്തനായ് തുലോം. ൨൦

ശകുനപ്പിഴയെന്നു സംശയി-
ച്ചകതാരിൽ ഭയമാന്ന രാവണൻ
മകനാകിയ മേഘനാദനോ-
ടികലിന്നാജ്ഞ കൊടുത്തു ചൊല്ലിനാൻ. ൨൧

അവികല്പമടക്കു നിന്നൊടി-
ൻഭുവനം മൂന്നിലുമാരെതിർത്തിടും
തവ പാടവമദ്ഭുതം തുലോ-
മിവിടെക്കാണണമൊന്നെനിക്കതു്. ൨൨

അനിലാത്മജനോടു ശണ്ഠ ചെ-
യ്തനുജൻ ചത്തതു കേട്ടതില്ലയോ?
അവനെപ്പിടികൂടി വേഗമോ-
ടിവിടെക്കൊണ്ടു വരേണമിന്നു നീ. ൨൩

ഇതുപോലുരചെയ്തയച്ചതേ-
ഭൃതിയാം രാവണനിന്ദ്രജിത്തിനേ
പൃതനാന്വിതനായവൻ ജവാ-
ലെതിരിട്ടാനഥ രാമദൂതനേ. ൨൪

കൊടുതായൊരു പീഡ രാവണ-
ന്നുളവാകാനമരക്കരൊക്കെയും
മുടിയേണ്ടതിനും നിശാചരീ-
നിവഹത്തിൻ പരിദേവനത്തിനും. ൨ൡ

രവിശീതകരപ്രഭയ്ക്കു ന-
ല്പവകാശം ലഭിയാത്ത ലങ്കയെ
ശുചിയാൽ ശുചിയാക്കുവാനുമ-
ന്നുളവായ് തോരണയുദ്ധമദ്ഭുതം.[യുഗ്മകം] ൨൬

ശരമാരി ചൊരിഞ്ഞിടും മഹാ-
രണമാം ദുർദ്ദിവസത്തിൽ മാരുതി
പടുവായൊരു മേഘനാദമോ-
ർത്തനുമോദിച്ചു മയൂരമെന്നപോൽ. ൨൭

പടനായകനെക്കപീശ്വരൻ
പൊടിയാക്കുമ്പൊഴുതാത്തകോപനായ്
പലബാണമയച്ചതൊക്കെ നി-
ഷ്ഫലമായ് കണ്ടു മഹേന്ദ്രവൈരിയും. ൨൮

ഇകലിൽ ജ്ജയമാന്ന വായുവിൻ-
മകനെപ്പത്മജസായകത്തിനാൽ
ഒരു കെട്ടടനിട്ടു നല്ച്ചുണ-
ച്ചുരടാൽ പിന്നെ മുറുക്കി വിക്രമീ. ൨൯

പിശിതാശികൾ രാമദൂതനേ-
നിയമിച്ചീടിന പാശബന്ധനം
സുരസുന്ദരികൾക്കു മോചനം
വരുവാനന്നു നിദാനമായി പോൽ. ൩൦

"കയറിട്ടു വരിഞ്ഞമൂലമി-
ന്നൊഴിവാകും ദ്രുഹിണാസ്ത്രബന്ധനം"
അകതാരിലിതോർത്തു ശക്രജി-
ത്തവനെത്താൽക്ഷണമങ്ങു കൊണ്ടുപോയ്. ൩൧

ജനകൻ മരുവുന്നെടത്തു താൻ
തിരുമുല്ക്കാഴ്ചയതാക്കി വയ്ക്കവേ
ശരമേററ തളച്ച് കൈവെടി-
ഞ്ഞുടനമ്മാരുതിയും പ്രസന്നനായ്. ൩൨

നയനങ്ങൾ മിഴിച്ചു നോക്കിനാൻ
ഭയമുൾത്താരിലുദിച്ചിടാതവൻ
സ്മയമാന്ന ദശാനനക്ഷണം
ജയഭാവത്തൊടിരിപ്പു നല്ലപോൽ. ൩൩

യമരാജവിരോധിയെപ്പൊഴും
വിളയാടുന്നൊരു വെള്ളിമാമല
കരതാരിലെടുത്തു തൻ ബലം
പരിശോധിച്ചൊരു ശൂരനാമവൻ. ൩൪

സുരനാരികൾ ചാമരം ധരി-
ച്ചരികത്തങ്ങനെ നിന്നു വീശവേ
ഇളകിച്ചുരുളുന്ന സോമനാൽ
പരിശോഭിച്ചു നിശാചരേശ്വരൻ. ൩൫

ശശിതൻകല സന്ധ്യയിങ്കലെ-
ച്ചുമലക്കൊണ്ടൽ ചുഴന്നടുക്കവേ
വലുതായൊരു നീലപർവ്വത-
ച്ചുമലിൽ ചേർന്നു വിളങ്ങിടുന്നപോൽ ൩൬

വളവേറിയ തേററ രണ്ടു ചെ-
ഞ്ചൊടിയിൽക്കൂടെ വളർന്നു നില്ക്കയിൽ
പ്രഭ നീലവപുസ്സിലേല്ക്കയാൽ
പലവർണ്ണങ്ങൾ വഹിച്ചിരുന്നവൻ. [സന്ദാനകം]

കലഹക്കളികൊണ്ടു ദിഗ്ഗജ-
ത്തലവന്മാരുടെ കൊമ്പു തൈക്കയാൽ
അലയാഴിയിലിട്ടുവെന്ന പോൽ
മുറിവന്നെഞ്ചിലണിഞ്ഞു മേവിനാൻ. ൩൮

ഉലകങ്ങളിലൊക്കെയുള്ളൊര-
ദ്ദുരിതത്തിൻ ഫലമേകമൂർത്തിയായ്
അപവർഗ്ഗമഹാപഥത്തിനെ-
ത്തടയാൻ വന്നതുപോലിരുന്നതേ. ൩൯

കതിരോനണിതിങ്കളഗ്നിയെ-
ന്നിവരേ വെന്ന തപോബലത്തിനാൽ
ഉടലാണ്ടുലകത്തിലക്രമം
തുടരും ക്രൂരിരുളെന്നപോലെയും. ൪൦

വിരുതേറിയ രാവണൻ കപീ-
ശ്വരനെപ്പാർത്തതി സംശയത്തൊടേ
ഹരശൈലമിളക്കിയന്ന ക-
ണ്ടൊരു നന്ദീശ്വരനെന്നു ക്രൂറിനാൻ. ൪൧

"അഥവാ ധനദന്റെ ദൂതനെ-
ക്കൊലചെയ്യുന്നു ജനിച്ച പാതകം
തരമോർത്തൊരു ദൂതവേഷമായ്-
കുറതീച്ച്യയ്ക്കിഹ വന്നതല്ലയോ." ൪൨

പലമട്ടിതുപോലെ സംശയി-
ച്ചലസാത്മാ രജനീചരേശ്വരൻ
അരികത്തമരും പ്രഹസ്തനോ-
ടനുയോഗിപ്പതിനാജ്ഞ നൾകിനാൻ. ൪൩

പ്ലവഗേശ്വരനപ്രഹസ്തനാ-
ലനുയുക്തൻ പരമാർത്ഥമാകവേ
രജനീചരധൂമകേതുവോ-
ടറിയാംവണ്ണമുരച്ചു നിർഭയം. ൪൪

ദിനനായകവംശരത്നമാ-
യയഥാർത്ഥിക്കൊരുരത്തവൈരിയായ്
പിതൃകല്പനയാലെ കാട്ടുപു-
ക്കവനാം രാമനു ദൂതനേഷ ഞാൻ. ൪൫

മലർബാണവികാരമേറി വ-
ന്നൊരു നിൻ സോദരിതന്നെയിന്നിമേൽ
അനുനാസികമുച്ചരിക്കുവാൻ
കഴിയാതാക്കിയതോർമ്മയില്ലയോ? ൪൬

ചിനമോടെതിരിട്ടൊരക്ഖരൻ
മുതലായുള്ള ഖലർക്കു കാലനായ്
പുകഴ്ം പെററൊരു രാമനേ നിന-
ക്കറിയാൻ സംഗതിയൊണ്ടു മുന്നമേ. ൪൭

പിതൃഭക്തിയുമേകവല്ലഭാ-
വ്രതവും നീ മുതലായ ദുഷ്ടരിൽ
മതിരും വിപരീതഭാവവും
മതിമാൻ രാമനിലുള്ള സൽഗ്ഗുണം. ൪൮

കളവുള്ള മൃഗത്തിനേ വധി-
ച്ചുളവേ വിന്ദമുഹൂർത്തവേളയിൽ
ചതിയാൽ ശഠ! നീ കവന്നൊര-
സ്സതിയെത്തേടി നടന്നു രാഘവൻ. ൪൯

കതിരോന്മകനാം കപീന്ദ്രനോ-
ടെതിരേ സഖ്യവുമാചരിച്ചുടൻ
തവ ഗർവ്വമൊഴിച്ച ബാലിയേ
നിഹനിച്ചെന്നതു കേട്ടതില്ലയോ? ൫൦

കൃതവീര്യതനൂജനേ നിന-
ക്കറിവില്ലേ? പുനരായവൻകുലം
മുഴുവൻ മുടിചെയ്ത താപസൻ
ജമദഗ്നിക്കുളവായ നന്ദനൻ. ൫൧

അവനുള്ള മദം കുറച്ചൊര-
ന്യവരൻ പ്രേയസിയെത്തിരക്കുവാൻ
പലെടത്തുമയച്ച വാനര-
പ്പടയെക്കീശവരൻ മുമ്പൊന്തരം. ൩൨

അതിലേകനഹം സമുദ്രവും
വ്യതിലങ്ഘിച്ചു കടന്ന ലങ്കയിൽ
പ്രണമിച്ചിഹ രാമപത്നിയെ-
ത്തിരിയെപ്പോവതിനായ് തുടങ്ങിനേൻ. ൩൩

ശരിയല്ലിഹ വന്ന വാർത്തയെ-
ന്നറിയിക്കാതെയൊളിച്ചുപോവതും
കരുതീട്ടിതു മാനസത്തിൽ ഞാൻ
ബഹളം കൂട്ടിയിവണ്ണമൊക്കെയും. ൩൪

അതിയോഗ്യതയുള്ള നിന്നെയൊ-
ന്നവലോകിപ്പതിനാഗ്രഹിക്കയാൽ
അടിപെട്ടു ചിലന്തിനൂലുകൊ-
ണ്ടിവർ കെട്ടീടിന കെട്ടിലിങ്ങനേ. ൩൫

ഭുവനങ്ങളിലൊക്കെ നല്ല പേർ
നിലനിർത്തീ നിജസൽപ്രവൃത്തിയാൽ
വിലസുന്നൊരു ദേവിയെച്ചതി-
ച്ചിവിടെക്കൊണ്ടു തടുത്തു വച്ചു നീ. ൩൬

യജനസ്ഥലിയിൽ ജനിച്ചിട്ട-
ന്നെരിതീ മുണ്ടുകൾകൊണ്ടു മൂടുവാൻ
തുനിയുന്നതുപോലെ നീതി വി-
ട്ടൊരു നീയിത്തൊഴിൽ ചെയ്തതെങ്ങനേ? ൩൭

തവ മെയ്യിതു ലക്ഷ്മണാസ്ത്രമേ-
റ്റവനിത്തട്ടിൽ മറിഞ്ഞു വീഴ്കയിൽ
കഴുകൻ മുതലാം വയോഗണം
ചുഴലാൻ നീയിടയാക്കിവയ്ക്കൊലാ. ൫൮

സ്വകുലം മുഴുവൻ മുടിഞ്ഞിടും
സമയം നിന്നുടെ ധർമ്മപത്നിമാർ
ചൊരിയുന്നൊരു നേത്രവാരി നീ-
യൊടുവിൽത്തർപ്പണതീർത്ഥമാക്കൊലാ. ൫൯

പരനാരികളെപ്പിടിക്ക നിൻ-
പതിവെന്നാലുമയോഗ്യമാണിദം
ഉരഗം പവനാശിയെങ്കിലും
ഗരുഢശ്വാസമതി,ന്നജീർണ്ണമാം. ൬൦

പകതീർന്നരികത്തിരിക്കിലും
നകുലപ്പെണ്ണിനെ നമ്പുമോ? ഫണീ
മകരധ്വജഖിന്നയാകിലും
നകുലസ്ത്രീയഹിയോടു ചേരുമോ. ൬൧

ഗുണമല്ലിനിമേൽ നിനക്കു വ-
ന്നണയുന്നോരു വിപത്തു നീങ്ങുവാൻ
ജനകാത്മജ തന്നെ രാമനായ്
കനിവോടേകി നമസ്കരിക്ക നീ. ൬൨

അരിശം പെരുകുന്ന രാക്ഷസ-
പ്പെരുമാൾ മാരുതിഗീരു കേൾക്കവേ
അഭയം തെറിവാക്കുരയ്ക്കുമി-
ക്കപിയെക്കൊല്ലുവിനെന്നു ചൊല്ലിനാൻ. ൬൩

ഉരചെയ്തുടനേ കപീശ്വരൻ
വെറുതേ ദേഹമിളക്കിടൊല്ല നീ
ഇതുപോലൊരു ലക്ഷമിങ്ങു വ-
ന്നെതിരിട്ടാലുമിവൻ കലുങ്ങിടാ. ൩൰൪

ഉടനേ സഹിയാത്ത കോപമാ-
ൎന്നുടവാൾ കൈയിലെടുത്തു രാവണൻ
"അരുതഗ്രജ! ദൂതഹിംസയി-
ന്നൊരുനീതിക്കു മടുത്തതല്ലഹോ! ൩൰൫

വിധിയുണ്ടു വിരൂപരാക്കുവാൻ
ക്ഷിതിപന്മാൎക്കു നികൃഷ്ടദൂതരേ"
ഹിതകാരി വിഭീഷണൻ കനി-
ഞ്ഞിതുപോലോതിയതോൎത്തു് രാവണൻ. ൩൰൬

ഉരചെയ്തിതു "ശൌൎയ്യമെന്നതി-
പ്പുരിഷയ്ക്കുള്ളതു വാലിലാണു പോൽ
ഇവനുള്ളൊരു വാലു ചുട്ടെരി-
ച്ചവമാനിച്ചു തിരിച്ചയയ്ക്കുവിൻ. ൩൰൭

വളരെത്തുണി ചുററി നല്ലപോൽ
തെളിവാനെണ്ണയിൽ മുക്കി വാലിനെ
തിരിയൊന്നു കൊളുത്തിനാൻ തല-
യ്ക്കുരമാ രാക്ഷസരാജകിങ്കരൻ. ൩൰൮

കഴകൊണ്ടു ചമച്ച തണ്ടില-
ന്നെഴനല്ലിച്ചിഹ രാമദൂതനേ
കുഴലും തകിലും മുഴക്കിനാർ
ചുഴലും രാക്ഷസരാൎത്തു കൂവിനാർ. ൩൰൯

ദശകണ്ഠനു മുൻപിറപ്പിലേ-
വശിയാം രാമനരാതിയെങ്കിലും
കപിയെച്ചുമലിൽച്ചുമക്കുവാൻ
വിധികല്പിച്ചതു വിഷ്ണുഭക്തിതാൻ. ൧൦

വഴിപോൽ രഘുനാഥദൂതനേ
യെഴുനള്ളിച്ചു ജനത്തിനേഷണം
ഒഴിവാൻ വഴിവന്നു; രാമനെ-
ത്തൊഴുകിൽ പുണ്യമതെത്രമാത്രമാം? ൧൧

ഒരു കള്ളനിതെന്നുരച്ചുകൊ-
ണ്ടൊരുമിച്ചങ്ങനെ യാത്ര സഞ്ചയം
തെരുവൂടെ നടന്ന കാഴ്ച്ച ക-
ണ്ടരികെച്ചെന്നു ജനങ്ങൾ കൂടിനാർ. ൧൨

ഹനുമാനുടെ നീണ്ട വാലില-
ന്നൊരു കൊന്നക്കുടമുല്ലസിച്ച പോൽ
മരുവീടിന തീ പടൎന്നെരി-
ഞ്ഞമരന്മാരുടെ പുണ്യപൂൎത്തിയാൽ. ൧൩

കഥയൊക്കയുമങ്ങറിഞ്ഞുടൻ
മിഥിലാധീശപരപുത്രിയേററവും
വ്യഥയുള്ളിലുദിച്ചു വഹ്നിയേ
വിധിപോലിങ്ങനെ നേൎന്നു കൂപ്പിനാൾ. ൧൪

"പരമാൎത്ഥികളിൽ പ്രമുഖ്യനായ്
മരുവും മാരുതി തൻെറ മേനിയിൽ
അതിശീതളനായിരിക്കയെൻ
പതിയാം രാഘവനാണ പാവക!." ൧൫

മലർമങ്ക പതിവ്രതാഗ്നിയിൽ
ശലഭിപ്പിച്ചിടുമെന്ന ശങ്കയാൽ
ഹനുമാനുടെ വാലിലഗ്നിയ-
ന്നൊരുമാണിക്യവിളക്കു പോലെയായ്. ൬൬

"പുരിയൊക്കെ നടന്നു കാണുവാൻ
തരമായില്ല നമുക്കു രാത്രിയിൽ
ഇനനും ശുചിയും സഹായമു-
ണ്ടിനി നല്ലോണമിതൊന്നു നോക്കിടാം." ൬൭

മടിയാതിതുപോലുറച്ചുകൊ-
ണ്ടുടനമ്പരുന്ധമയച്ചു മാരുതി
കനമുള്ളൊരിരുമ്പുതൂണിനാൽ
തനിയേ തച്ചുതകർത്തരക്കരെ. ൬൮

എരിയുന്ന കയററുബാണമെ-
ന്നതുപോൽ മാരുതി പാഞ്ഞുപാഞ്ഞു പോയ്
ദശകന്ധരരാജധാനിയാ-
ലനലപ്രീതി വരുത്തി വിക്രമീ. ൬൯

ശുഭശീലമെഴും വിഭീഷണൻ
മരുവും മേടയു,മൂഴിമാനിനി
അമരുന്നിടവും ധനഞ്ജയ-
ന്നിരയാക്കാതെ കഴിച്ചു ബുദ്ധിമാൻ. ൭൦

പ്രിയപുത്രനുമഗ്നിദേവനും
പ്രിയമേകുന്നതിനുററ കൌതുകാൽ
തനിയേ കപിവീരനെത്തുട-
ന്നനലോദ്ദീപനകാരി മാരുതൻ. ൭൧

അരവിന്ദശരാരി മുൻപു മു-
പ്പുരമെല്ലാം മിഴികൊണ്ടെരിച്ചപോൽ
ഹരവീര്യമെഴും കപീന്ദ്രനി-
പ്പുരി തൻ ബാലധികൊണ്ടെരിച്ചഹോ. ൯൨

“മകളേ! മകനേ! സഹോദരാ!
ജനനീ! താത! കുമാര! വല്ലഭാ!
തുണ ചെയ്യണമീ വിപത്തിൽ നി-
ന്നെരിതീയിൽ കരിയാതെ തേറുവാൻ.” ൯൩

പുരവാസികളൊക്കെയീവിധം
പരിദേവിപ്പൊരു ദീനശബ്ദവും
പവനാത്മജനങ്ങിടയ്ക്കിട-
യ്ക്കലറും നാദവുമേറി ലങ്കയിൽ. ൯൪

പ്രസരിച്ചുയരുന്നൊരഗ്നി താൻ
പ്രതിബിംബിച്ചിതു വാരിരാശിയിൽ
പെരുകുന്നൊരുതൃഷ്ണമൂലമ-
ജ്ജലപാനത്തിനിറങ്ങി വന്നപോൽ. ൯൫

ധനദാനുജബാഹുവീര്യമ-
ക്കനലിൽ പെട്ടു കരിഞ്ഞുയന്നപോൽ
മഷിവർണ്ണമിയന്ന ധൂമ്യ പോ-
യൃഷിലോകത്തുമണഞ്ഞു സത്വരം. ൯൬

ജനകാത്മജയായ ലക്ഷ്മിയേ
രഘുവീരക്ഷിതികാന്തനേകുവാൻ
അലറീട്ടിളകുന്ന സേനയാ-
മലയേറുന്നൊരു ലങ്കയാം കടൽ. ൯൭

കയറാകിയ സപ്പ്പുങ്ഗവൻ
ചുഴലും മാരുതിയെന്ന മത്തിനാൽ
വഴിപോൽ മഥനം കഴിച്ചിത-
നാരവിന്ദോത്ഭവനായ നാന്മുഖൻ. ൮൮
[യുഗ്മകം.]

പുരമാസകലം കരിച്ചുടൻ
തരസാ മാരുതി വാരിരാശിയിൽ
വിരവോടു കുളിച്ചു സീതതൻ
ചരണം കുപ്പി വിനീതവേഷനായ്. ൮൯

വിടവാങ്ങിയരിഷ്ടമേദിനീ നീ-
ധരകൂടം കരയേറി വീൎയ്യവാൻ
കടൽ താണ്ടിയെളുപ്പമെങ്ങുമേ
തടവില്ലാതെ മഹേന്ദ്രമേറിനാൻ. ൯൦

ലോകം ഞെട്ടിക്കിടുങ്ങുമ്പടിയവനലറു-
ന്നൊച്ച കേട്ടദ്രിപാർശ്വ-
ത്തോരും താരേയനാദി പ്ലവഗനിവഹമു-
ത്താരിലാഹ്ലാദമാർന്നു
നിർവിഘ്നം സ്വാമികാൎയ്യം സകലവുമിഹ
സാധിച്ചു ധീമാൻ ഹനുമാൻ
വന്നാനെന്നാ മഹാഭാഗനെ വിനയമൊടാ-
വാനരൌഘം വണങ്ങീ. ൯൧

പിന്നെ സ്സൈന്യാധിപന്മാരൊടു ദശമുഖ-
രാജ്യത്തിലുണ്ടായതെല്ലാ-
മൊന്നും തെററാതുരച്ചാനിഹ രണരസികൻ
രാമദാസാഗ്രഗണ്യൻ

അന്നേരം പ്രേമമുള്ളിൽ പെരുകിയിവനെ ഞാൻ
മുൻപു ഞാൻമുൻപിവണ്ണം
ധന്യന്മാർ മർക്കടന്മാർ നിജമുതുകിലെടു-
ത്തൊട്ടു ദൂരം നടന്നാർ. ൯൨

ഉണ്ടാക്കീ സൂര്യപുത്രൻ ബത ദധിമുഖനെ-
ച്ചൊല്ലിയേല്പിച്ചു കാപ്പാൻ
പണ്ടാ മാർഗ്ഗേ മനോജ്ഞം മധുവന,മതിനെ-
ക്കണ്ടൊരീ വാനരൌഘം
മിണ്ടാതങ്ങോട്ടടുത്തി ട്ടതിലഴിമതി ചെ-
യ്തപ്പൊഴത്യന്തഖേദം
പൂണ്ടാ മിത്രാത്മജന്മാവൊടു ദധിവദനൻ
ചെന്നിതെല്ലാമുണർത്തി. ൯൩

താരേയാദിപ്ലവങ്ഗപ്രവരരുടെ ചരി-
ത്രങ്ങൾ കേട്ടക്കപീന്ദ്രൻ
"ചാരേയങ്ങെത്തി വേഗാലവരിഹ വരുവാൻ
ചൊൽക"യെന്നോതിവിട്ടാൻ
"നേരേയെൻ കിങ്കരന്മാർ വിജയികളവ"രെ-
ന്നോർത്തു സൽക്കർമ്മസീമാ-
ധൌരേയൻ മർക്കടന്മാർക്കധിപതി കുതുകാം-
ഭോധിയിങ്കൽ കുളിച്ചാൻ. ൯൪

തന്നത്താൻ നിദ്രയില്ലാഞ്ഞരുണിതനയനം-
കൊണ്ടു സൌമിത്രി ദൂരെ-
ക്കണ്ടൻപോടാസ്പദിക്കുന്നൊരു വടിവിയലും
വായുപുത്രൻ തദാനീം

കന്നല്ക്കണ്ണാൾ ധരിത്രീമകളുടെ മുടി-
രത്നത്തെയും കൈയിലേന്തി-
ക്കൊണ്ടാ രാമൻെറ തൃക്കാലിണയതിലഭി-
വന്ദിച്ചു കുനിച്ചു ഭക്ത്യാ. ൯൫

ക്ലേശം കൂടാതെ പോയ്യന്നളവൊരു കര കാ-
ണാത്ത വാരാശി ലങ്ഘി-
ച്ചെന്നാലും വായുപുത്രൻ മുഴകി കപികുലം
കാൺകെ മോദാബ്ധിതന്നിൽ
ചൂഡാരത്നം വിലോകിച്ചതുലിതഹൃദയാ-
നന്ദമുൾക്കൊണ്ടു രാമൻ
ചോദിച്ചപ്പോൾ വിശേഷം മുഴവനുമറിയി-
ച്ചീടിനാൻ ഭക്തിപൂർവ്വം. ൯൬

"ലങ്കാരാജ്യത്തശോകക്ഷിതിജതതി ചുഴ-
ന്നുള്ളൊരുദ്യാനമദ്ധ്യ-
ത്തിങ്കൽ ക്രവ്യാദസീമന്തിനികളുടെ മഹാ
ശല്യമെല്ലാം സഹിച്ച്",
നിങ്കൽ ചേതസ്സുറപ്പി; ച്ചുരഗതരുണിതാൻ
താർക്ഷ്യലോകത്തിലെന്തോ
പങ്കത്താൽ പെട്ടു കേഴുമ്പടിയമരുമൊര-
ദ്ദേവിയെച്ചെന്നു കണ്ടേൻ. ൯൭

തീർത്തേനത്യാർത്തിയെല്ലാ മടിയനുരപെരു-
ന്നങ്ഗുലീയത്തിനാലും
പേർത്തും നിൻ വാർത്തകൊണ്ടും; പുനരിവനനുയോ-
ഗിച്ചു സന്ദേശവാക്യാ

ഓർത്തിട്ടപ്പോൾ, ജയന്തൻ കരടവടിവെടു-
ത്തോരു വൃത്താന്തമെല്ലാം
വിസ്തൊതിക്കൊണ്ടു ചൂഡാമണിയുമിഹസമ-
ർപ്പിക്കുവാൻ തന്നയച്ചാൾ. ൯൮

പ്രാണപ്രിയൻെറ തിരുമേനിയിലാശയാല-
പ്രാണങ്ങൾ പോവതിനറച്ചു വസിച്ചിടുമ്പോൾ
മാണിക്യമുദ്രയടിയൻ വിടകൊണ്ടു കാട്ടി-
പ്രാണപ്രതിഷ്ഠയവിടെ സ്സുഖമായ് കഴിച്ചേൻ. ൯൯

നിയമനെറികൾകൊണ്ടു മധ്യഭാഗം
വളരെ മെലിഞ്ഞലർബാണവില്ലു പോലെ
മധുരിമ കലരുന്ന മേനി കോലും
ഭഗവതി നിന്തിരുമേനിയോർത്തിരിപ്പൂ. ൧൦൦

ലഹള വളരെച്ചാപല്യത്താൽ നടത്തി ദശാനന-
ന്നിളയ മകനാമക്ഷൻതന്നെ ക്ഷണേന വധിച്ചു ഞാൻ
ദശമുഖനെയും കണ്ടിക്കാര്യം പറഞ്ഞുപദേശമായ്
ഖലമതിയവൻ തീ കത്തിച്ചാൻകരിപ്പതിനെൻെറവാൽ. ൧൦൧

അവിടത്തു ഭവൽക്കാരുണ്യത്താലിവന്നുപകാരമാ-
യവനുടെപുരം മുച്ചൂടും ചുട്ടെരിച്ചു പൊടിക്കുവാൻ
തവ കനിവു പെററുണ്ടെന്നാലിജ്ജഗത്തിലസാദ്ധ്യമാ-
യൊരുവകയുമില്ലാക്കും പോററീ! ഭവാൻശ്ശുഭമേകണം. ൧൦൨

ലങ്കാമർദ്ദനമെന്ന പതിനാറാംസർഗ്ഗം സമാപ്തം.



# പതിനേഴാം സർഗ്ഗം.

വാതാത്മജൻ ചൊല്ലിയ വർത്തമാനം
ജാതാനുകമ്പം നിശമിച്ച നേരം
ഓതാവതല്ലാത്ത കുതൂഹലംകൊ-
ണ്ടേതാണ്ടൊരാശ്വാസമിയന്നു രാമൻ. ൧

നക്തഞ്ചരശ്രേഷ്ഠനെയോർത്തു പിന്നീ-
ട്ടൾക്കാമ്പിലുണ്ടായ വിരോധമോടും
തൃക്കൈയിൽ മേവുന്ന ശരാസനത്തിൽ
തൃക്കൺമുനക്കേളി നടത്തി മന്ദം. ൨

'നരാധിരാജൻെറ മതം പ്ലവംഗോ-
ല്ക്കരാധിപൻ തന്നെ മനസ്സിലാക്കി;
അരാതിവർഗ്ഗത്തെ വധിക്കുവാൻ താൻ
കരാറു ചെയ്തുള്ളതുമുള്ളിലോർത്തു. ൩

സന്ദർഭവും വന്നിടപെട്ടിതെന്നോ-
ർത്തുന്നിദ്രമോദത്തൊടു മർക്കടേന്ദ്രൻ
ചെന്നദ്ദശാസ്യൻെറ കണക്കു തീർപ്പാൻ
സന്നദ്ധനായ് വൻപട ശേഖരിച്ചാൻ. ൪

ശ്രീരാമനെന്നുള്ളൊരു നീലമേഘം
പാരം ചൊരിഞ്ഞിട്ടു കടാക്ഷവർഷം
സാരസ്യമാ വാഹിനികൾക്കു നൽകീ
പൂരിച്ചു പാരിങ്കലതക്ഷണത്തിൽ. ൫

മടക്കമില്ലാത്തൊരു ശക്തിയൊട്ടൊ-
ട്ടടക്കുവാൻ വാഹിനിയാഗ്രഹത്താൽ
തുടങ്ങി പോൽ ദക്ഷിണനായകൻ ത-
ന്നാട്ടുക്കലേക്കുള്ളൊരു യാത്ര മെല്ലേ. ൬

രാത്രിഞ്ചരക്രൂരിരുൾ നീക്കുവാന-
മ്മിത്രാഭ കോലുന്നൊരു രാമചന്ദ്രൻ
തെററാതെ യാത്രയ്ക്കു മുഹൂൎത്തമോൎത്ത-
ക്കാററിൻമകൻ തന്റെ കഴുത്തിലേറി. ൭

ആമോദമാൎന്നക്കുമുദാശയം പിൻ-
പാമാത്രകൊണ്ടൃക്ഷഗണം തെളിഞ്ഞു
വിപക്ഷചക്രം വിഷമിച്ചിരുന്നു
വിഭാവരിഭ്രാജിതവും വളൎന്നു. ൮

കരേറിനാൻ ബാലിസുതന്റെ തോള-
ത്താരാതികൾക്കന്തകനാം കുമാരൻ
ശരാസനം പൂണ്ടരിസഞ്ചയത്തെ-
ന്നിരാസനം ചെയ്‌വതിനാത്തരോഷൻ. ൯

അനന്തരം വാനവർകോനുമപ്പോ-
ളനന്തനും സംഖ്യകൾ പാൎത്തുചൊന്നാൽ
ശരിപ്പെടാൻ ദുൎഘടമുള്ള മട്ടിൽ
പരന്നുപോയ് വാനരവീരസൈന്യം. ൧൦

സപ്താശ്വവംശത്തിലുദിച്ച ഭൂപ-
ക്കുത്തംസമാം ദാശരഥിക്കു പാൎത്താൽ
പുത്തൻമണിത്തേർ തുരഗങ്ങളെന്നീ-
വസ്തുക്കളില്ലായ്കിലുമെന്തു ദോഷം?. ൧൧

പെരുമ്പടക്കോളുകൾ കണ്ടു കാട്ടിൽ
കരിമ്പുലിക്കൂട്ടമൊളിച്ചു മണ്ടീ;
കരുത്തെഴും കേസരിവീരരെല്ലാം
പരം പ്രലാപിച്ചുഴറിത്തുടങ്ങീ. ൧൨

ചാഞ്ചാടിയും തങ്ങളിൽ മല്ലിടിച്ചും
വാഞ്ഛാനുകൂലം ഫലമാഹരിച്ചും
അഞ്ചാതെ പോം വാനരപാളി, കാട്ടിൽ
വൃക്ഷോലയെല്ലാം പൊടിയാൽ കുറുക്കി. ൧൩

കാന്താരശൈലങ്ങൾ കടന്നു പിന്നെ-
ച്ചെന്താമരാക്ഷൻ കപിസേനയോടും
സഹ്യാദ്രിയിൽക്കൂടെയണഞ്ഞു പശ്ചേ
വിഖ്യാതമാം ചന്ദനപർവ്വതത്തിൽ. ൧൪

ശ്രീമെത്തുമച്ചന്ദനവാടിയിങ്കേ-
ന്നാമോദമേകുന്നൊരു മന്ദവാതം
രാമന്റെ പൂമേനി തലോടിയപ്പോൾ
സൌമിത്രിയെപ്പാർത്തുരചെയ്തു ദേവൻ. ൧൫

മലയ്ക്കിടത്താഴ്വരയിങ്കലോലു-
ന്നൊലിപ്പിനെക്കാൺക സഹോദരാ! നീ
അതിന്റെ നീർത്തുള്ളികളേറ്റു പാരം
മുതിർന്നു നില്ക്കുന്നിഹ ചന്ദനങ്ങൾ. ൧൬

അച്ചന്ദനത്തിൽ ചില കൂടുകെട്ടി-
സ്സ്വാച്ഛന്ദ്യമോടിങ്ങമരും പികങ്ങൾ
ഉച്ചസ്വരം നീട്ടി മുഴക്കിയിപ്പോൾ
മെച്ചം നമുക്കാർത്തി വളർത്തിടുന്നു. ൧൭

ഏഴാമെടത്തോട്ട പിരിഞ്ഞിവണ്ണം
കേഴുന്ന ഭൂലോകനിലിമ്പനാഥൻ
നേരേ മഹേന്ദ്രാദ്രിയിലേറിയപ്പോൾ
വാരാശി തന്മുന്നിലടുത്തു കണ്ടാൻ. ൧൭

സ്വർല്ലോകനേതാവിഹ ചേൎത്ത പങ്ക-
മെല്ലാമടിച്ചങ്ങു പറത്തിടുംപോൽ
കല്ലോലജാലങ്ങളുരുണ്ടു പൊങ്ങി-
ത്തല്ലിത്തകൎക്കുന്നിതു ഫേനകൂടം. ൧൮

കടല്പുറത്തുള്ള മണൽത്തിടമ്പ-
ങ്ങിടിഞ്ഞു വെള്ളത്തിലിറങ്ങിടുമ്പോൾ
അടിച്ചുകേറീട്ടൊരിടത്തതെല്ലാം
തടുത്തു കൂട്ടിക്കരയാക്കിടുന്നു. ൨൦

ഭംഗങ്ങൾ തല്ലിത്തകരുന്ന നേരം
പൊങ്ങുന്ന വെള്ളച്ചുഴിയിൽക്കിടന്ന്
മുങ്ങിക്കളിക്കും ജലജന്തുജാതം
തങ്ങുന്ന കാണാം കരയിൽ ചിലപ്പോൾ. ൨൧

തെല്ലും ജലംകൊണ്ടുപകാരമാൎക്കു-
മില്ലെങ്കിലും വാരിധി വല്യഭാവം
ചില്പാനമല്ലെന്നു നടിച്ചിടുന്നു
വല്ലോരുമങ്ങോട്ടണയാതിരിപ്പാൻ. ൨൨

ധനേശനെപ്പോലെ തനിക്കുമേറെ-
ദ്ധനങ്ങളുണ്ടെന്നു സമുദ്രരാജൻ
നിനച്ചഹങ്കാരമിയന്ന മൂലം
ചിനത്തു ഗൎജ്ജിപ്പതുപോലെ തോന്നും. ൨൩

വേലാതടത്തിങ്കലെഴും മഹേന്ദ്ര-
ശൈലത്തിലുള്ളോരു തമാലവൎണ്ണം
മദ്ധ്യേസമുദ്രം നിഴലിച്ച പോല-
ത്യന്തനീലച്ഛവിയാൻ കണ്ടു. ൨൪

കയത്തിലാളുന്നൊരു കൎമ്മത്തിൻ
കറുപ്പശേഷം കമലത്തിലൂടെ
പുറത്തു നന്നായ് പ്രസരിച്ചിട്ടും പോൽ
പരന്നു കാണാമസിതാഭ്രവൎണ്ണം. ൨൫

അതോ? മഹാവിഷ്ണുവിതിന്റെ മദ്ധ്യേ
സദാ ഭുജംഗേശ്വരശയ്യയിങ്കൽ
ശയിക്കയാലത്തിരുമേനിമേൽ നി-
ന്നുയൎന്നു വീശുന്ന കറുപ്പു താനോ? ൨൬

തമോഗുണക്കാരരെ മിക്കവാറും
ധരിപ്പതമ്മാതിരി കണ്ടു വേണം
സരിൽപ്പതിയ്ക്കുള്ള തമോഗുണത്തെ-
ദ്ധരിക്കവാൻ നീലിമ തന്നെ പോരും. ൨൭

ഗംഭീരസത്വങ്ങൾ നിറഞ്ഞിരിക്കു-
മംഭോധിയെക്കണ്ടഥ രാമചന്ദ്രൻ
അംഭോജപത്രാക്ഷിയെ നെഞ്ചിലുന്നി-
സ്സംഭ്രാന്തനായ് നിന്നു കുറച്ചു നേരം. ൨൮

വ്യഗ്രത്വമെന്യേ നിജസേനയോടും
സുഗ്രീവനും പാളയമങ്ങടിച്ചു
ഘോരം മഹാവാരിധിയെക്കടപ്പാ-
നോരോന്നവൻ കൌശലമോൎത്തിരുന്നു. ൨൯

ചക്കപ്പഴം പിന്നെ വരിക്കമാവിൻ
പകങ്ങളും നല്ല പനമ്പഴങ്ങൾ
ഇക്കണ്ട വസ്തുക്കൾ സമുദ്രതീര-
ത്തൊക്കെബ്ഭുജിച്ചക്കപിവീരർ വാണു. ൩൦

ശ്രീരാമചന്ദ്രൻ കപിസേനയോടും
വാരാശിതന്നുത്തരതീരദേശേ
പോരാടുവാൻ വന്നൊരു വൎത്തമാന-
മാ രാവണൻ ചാരമുഖാൽ ഗ്രഹിച്ചാൻ. ൩൧

കാമപ്പിശാചിൻെറയുപദ്രവത്താ-
ലാ മാൻമിഴിത്തയ്യലെ വിട്ടയപ്പാൻ
സാമൎത്ഥ്യമില്ലാഞ്ഞിനി വേണ്ടതെന്തെ-
ന്നാ മൂഢനാലോചനയുള്ളിലാൎന്നു. ൩൨

ദുൎമ്മാൎഗ്ഗി വങ്കപ്രഭുവാം ദശാസ്യൻ
ദുൎമ്മന്ത്രിവൎഗ്ഗത്തെ വിളിച്ചു കൂട്ടി
തന്മന്ത്രശാലയ്ക്കുഴനള്ളിയോരോ
മൎമ്മം നിരൂപിച്ചു നൃശംസകൃത്യൻ. ൩൩

അപ്പോൾ സമീപത്തതി ഭക്തി ഭാവി-
ച്ചെപ്പിക്കുവാൻ തങ്ങടെ മൂക്കു പൊത്തി
നില്ക്കും പ്രഹസ്താദി നിയോജ്യരോരോ
ഢീക്കോതിനാർ ദുൎഗ്ഗുണദോഷബുദ്ധ്യാ. ൩൪

സ്വകല്പനയ്ക്കൊത്തു പറഞ്ഞൊടുക്ക-
ത്തകപ്പെടുത്തുന്നൊരു മന്ത്രിമാരേ
അകററിയൻപോടു വിഭീഷണൻ താൻ
പകച്ചു ചൊന്നാനൊടിപ്രകാരം. ൩൫

സേവയ്ക്കുവേണ്ടിച്ചില ഭേഷജക്കാർ
ഭാവൽക്കപൊൾപാത്രത്തിലടുത്തു കൂടി
ഭാവിച്ചു നന്നെന്നിവർ കണ്ടമാനം
പേവാക്കു ജല്പിപ്പതു സത്യമാമോ?. ൩൬

കഷ്ടം! കുലദ്രോഹികളീ വകക്കാ-
രൊട്ടക്കകന്നേ സുഖമാകയുള്ളു
ഭവാനു ദുഷ്പേരു വരുത്തുവാനി-
ദ്ദുരാശയന്മാൎക്കൊരു കൂസലില്ലാ. ൩൭

ഇന്നിന്നതങ്ങേക്കിഹ നന്മയെന്നു-
മിന്നിന്നതെല്ലാം ബഹു തിന്മയെന്നും
തോന്നാത്ത ദുൎബ്ബുദ്ധിയൊരേഭ്യനത്രേ
നന്നല്ലവൻ സേവകനായിരുന്നാൽ. ൩൮

തനിക്കു താൻ പോന്ന ഗുണങ്ങളുള്ളിൽ
ജനിക്കുവോൻ വേണമമാത്യനാവാൻ
മനസ്വിയാമപ്പുരുഷൻ ഭവാനും
ജനത്തിനും നന്മ വരുത്തി വയ്ക്കും. ൩൯

പ്രിയം വചിക്കില്ല മഹാജനൌഘം
പ്രിയംവദന്മാർ സുജനങ്ങളല്ലാ
ഹിതോക്തിയിഷ്ടം വരുമാറുരപ്പോർ
ചുരുക്കമത്രേ ഭുവനത്രയത്തിൽ. ൪൦

'വിവേക'മെന്നിങ്ങനെ മൂന്നെഴുത്തും
നീതിയ്ക്കു ബീജാക്ഷരമെന്നു കേൾപ്പൂ
അതഭ്യസിക്കാതെ പഠിച്ച മന്ത്രം
ഫലിക്കയില്ലെന്നു ധരിക്കവേണം. ൪൧

സന്മാൎഗ്ഗിയെന്നുള്ളൊരു നാട്യമോടും
ചുമ്മാതെ തിണ്ടാടി നടക്കുവോരേ
നിന്മന്ത്രിമാരാക്കിയമൂലമിപ്പോ-
ളിമ്മാതിരിക്ലേശമണഞ്ഞു നാട്ടിൽ. ൪൨

കേട്ടാണിവൎക്കുള്ളുപദേശവാക്യം
കാട്ടാളവൃത്തിക്കു തുനിഞ്ഞതും നീ
നാട്ടാൎക്കു നീയിന്നൊരു ധൂമകേതു-
പ്പട്ടം ധരിച്ചാകിലനൎത്ഥമത്രേ. ൪൩

കുറഞ്ഞുപോയീശ്വരഭക്തിയിപ്പോൾ
മറഞ്ഞഹോ നാട്ടിലശേഷധൎമ്മം
അറിഞ്ഞുപോൽ വൈരികളിച്ചരിത്രം
നിറഞ്ഞിതാ ദുശ്ശകുനങ്ങളെങ്ങും. ൪൪

ഒന്നല്ല രണ്ടല്ല ഭവാൻ നിമിത്തം
വന്നിങ്ങകപ്പെട്ടൊരു ദൈവദോഷം
ഒന്നോടതിൻ കൂലി നിനക്കു നല്കാൻ
തന്നാണു രാമാദികൾ വന്നതിപ്പോൾ. ൪൫

തരം പിഴച്ചാലതു കണ്ടു മിണ്ടാ-
തിരിക്കുവാനിങ്ങൊരു ധൈൎയ്യമില്ലാ
ഗുരുത്വമോൎത്തോന്നുര ചെയ്യുവാനും
വരുത്തമുണ്ടെങ്കിലുമല്പമോതാം. ൪൬

കനത്തമേറുന്ന കുരങ്ങുമൂലം
വന്നീടുമീ നിന്നുടെ വംശനാശം
എന്നീവിധം പൂൎവ്വജനോടു മുന്നം
നന്ദീശ്വരൻ ചൊന്നതു വിട്ടുപോയോ? ൪൭

മനുഷ്യരല്ലാതൊരുനാളുമങ്ങേ-
യൊരുത്തരും കൊല്ലുകയില്ലയെന്ന്
മനഃപ്രസാദത്തൊടു നാന്മുഖൻ പ-
ണ്ടുരച്ച വാക്കിന്നു മറന്നു പോയോ? ൪൮

ആപത്തുമൂലം നളകൂബരൻ തൻ-
ശാപത്തെയും പിന്നെ മറന്നുവോ നീ?
കോപിക്കൊലാ ഞാനൊരു വാക്കു ചൊല്ലാം
നീ പത്മജൻതന്റെ കുലാഢ്യനല്ലോ. ൪൯

വിശുദ്ധിയേറും നിജവംശമിപ്പോ-
ളശുദ്ധമായെന്നു വിരിഞ്ചി കേട്ടാൽ
വംശം കെടും പൊത്തുവതിന്നു കണ്ണു-
മശേഷവും തന്നുടെ കൈകളാലേ. ൫൦

ഭവാന്റെ ശല്യം സഹിയായ്കകൊണ്ട-
ത്തപോധനന്മാരൊരുമിച്ചു കൂടി
കുടത്തിൽ വാർത്തുള്ള വിയർപ്പു മണ്ണിൽ-
കുഴിച്ചുവച്ചിട്ടു പറഞ്ഞു പോലും. ൫൧

“ഇതാണു പൌലസ്ത്യകുലം നശിപ്പാൻ
പ്രധാനമായുള്ളൊരു യോഗബീജം”
അതിൽ കലർന്നുള്ളൊരു വിഷ്ണുമായാ-
ചൈതന്യമിജ്ജാനകിയെന്നു കേൾപ്പൂ. ൫൨

കത്തുന്ന തീ കണ്ടതിലാശയൂന്നി-
ച്ചിത്തഭ്രമത്താൽ ശലഭങ്ങളെല്ലാം
എത്തുന്നപോൽ സീതയിലാശയൂന്നി-
ച്ചത്തീടുവാൻ ജ്യേഷ്ഠനൊരുങ്ങിടൊല്ലാ. ൫൩

ഇന്ദ്രാണി മുൻപായ നിലിമ്പനാരീ-
വൃന്ദം സദാ വന്നടി കൂപ്പി നില്ക്കും
മന്ദോദരിക്കുള്ളൊരു ഭൎത്തൃഭാഗ്യ-
മിന്നെന്തിനായിട്ടു കളഞ്ഞിടുന്നു. ൩൪

തന്നോടിണങ്ങാത്തവളോടുകൂടി-
ച്ചേൎന്നുല്ലസിപ്പാനൊരു സൌഖ്യമില്ലാ
തന്നിൽ പരം പ്രേമരസം പൊഴിക്കും
തന്വംഗി സംപൂൎണ്ണസുഖത്തെ നല്കും. ൩൫

ഇരുമ്പുമക്കാന്തവുമെന്നവണ്ണം
പരസ്പരാകൎഷണശക്തിയോടും
ഇരിക്കുമസ്ത്രീപുരുഷൎക്കു മാത്രം
വിരക്തിയില്ലാത്ത സുഖം ഭവിക്കും. ൩൬

മാരാസ്ത്രമേററുള്ള വികാരമോരോ-
ന്നോരോ മുഖത്തിങ്കൽ വഹിക്കിലും നീ
അന്തത്തിലുണ്ടാകുമവസ്ഥ മാത്ര-
മേന്തീടൊലാ മുഖ്യമുഖത്തിലണ്ണൻ. ൩൭

ക്ഷമാവരൻ രാമനു മുഖ്യമാകും
ക്ഷമാഗുണം സൎവ്വജഗൽപ്രസിദ്ധം
അമന്യുവായ് സീതയെ വീണ്ടുമേകി-
സ്സമാശ്രയിക്കിൽ കുലരക്ഷയുണ്ടാം. ൩൮

അല്ലെങ്കിലീ രാക്ഷസവംശവും കൂ-
ടില്ലാതെയാം രാമശരം വരുമ്പോൾ
പുല്ലോളവും നിന്റെ പരാക്രമത്തെ-
ബ്ഭല്ലൂകവൃന്ദം വകവെക്കയില്ലാ. ൩൯

ആരാകിലും ഞായമുരച്ചിടുമ്പോ-
ളൂരീകരിക്കേണ്ടതു യോഗ്യധർമ്മം
നേരേ മറിച്ചാകിലയോഗ്യനെന്ന
പേരിന്നു നീ ഭാജനമായ് ഭവിക്കും. ൩൦

ശുഭാശുഭം പാർത്തുരചെയ്യുവേ ദു-
സ്സ്വഭാവിയാം രാവണനേറെ രോഷാൽ
സഹോദരൻ തൻെറ മുഖത്തു നോക്കി
സ്സകാരമായിട്ടു പറഞ്ഞിവണ്ണം ൩൧

എനിക്കു ബോധിച്ചതുപോൽ നടത്തും
നിനക്കതിന്മേലൊരു ചേതമെന്തു്?
മനീഷിയെന്നുള്ളൊരു ഭാവമൊന്നും
മനസ്സിലീ രാവണനിഷ്ടമില്ല. ൩൨

ഭീരുത്വമോടെന്നുടെ മുന്നിൽ നിന്നി-
സ്സാരോപദേശങ്ങളിനിപ്പറഞ്ഞാൽ
തീരും നിനക്കുള്ളൊരു ഭള്ളശേഷം
ചാരത്തു നിന്നാശു ഗമിക്ക ദൂരേ. ൩൩

വിരോധിയെത്താങ്ങിയുരച്ചിടും നീ-
യരാതിവർഗ്ഗത്തിനു മുൻപനല്ലോ
മരിക്കുവാൻ സദ്ഗതി വേണമെങ്കിൽ
തെരിക്കനെച്ചെല്ലുക രാമപാർശ്വേ. ൩൪

ആക്ഷേപവാക്യേവമുരച്ചിടുക്കും
രക്ഷോവരൻ തന്നുടെ മട്ടു കണ്ടു്
രക്ഷയ്ക്കു താൻ നാലു നിയോജ്യരോടും
പക്ഷീന്ദ്രനെപ്പോലവനും ഗമിച്ചാൻ. ൩൫

ദുരാശയേറുന്നൊരു നീ നിമിത്തം
വരാനിരിക്കുന്നൊരു വംശനാശം
ഉരച്ചു ഞാ,നായതശേഷവും ധി-
ക്കരിച്ചതീ നിന്നുടെ കുററമല്ല. ൫൬

നീരിങ്കലെച്ചേറുകൾ വേർതിരിപ്പാൻ
പോരുന്ന തേററാമ്പരലിൻെറ ചൂൎണ്ണം
പാരം കൊഴുത്തങ്ങു കനത്ത കട്ടി-
ച്ചേറൊക്കെ നീക്കാൻ മതിയാകയില്ല. ൫൭

ഈവണ്ണമോതിക്കടലും കടന്ന്
സേവിച്ചു നില്ക്കുന്നവരോടു കൂടെ
കാൎവ്വണ്ണനക്താത്മജസേനയോടും
മേവുന്നൊടത്തേക്കവനാഗമിച്ചാൻ. ൫൮

വാനത്തിലൂടായവനേകദേശം
നേരിട്ടു നേരത്തു കഴുത്തുയൎത്തി
ദൂരത്തു നോക്കും കപിവീരരെപ്പാ-
ൎത്താത്രുഢമോദത്തൊടുരച്ചിവണ്ണം ൫൯

ദുർബ്ബുദ്ധിയാം രാവണനഗ്രജന്മാ-
ഭത്സിക്കയാലേറെ മുഷിഞ്ഞു തമ്മിൽ
ഉററാരെയെല്ലാം ബത! കൈവെടിഞ്ഞേ-
ച്ചുൽക്കണ്ഠയാൽ വന്ന വിഭീഷണൻ ഞാൻ. ൬൦

ബദ്ധാദരം കാലിണ കൈതൊഴുന്നോ-
ൎക്കൊക്കെയാ വിപത്തൊക്കെയൊഴിപ്പതിങ്കൽ
സിദ്ധാന്തിയാം രാമനെയാശ്രയിപ്പാ-
നത്യാഗ്രഹത്തോടിവിടേയ്ക്കു വന്നേൻ. ൬൧

ഉൾപ്പേടിയാൽ ദീനദയാലുവാമി-
ച്ചിൽപൂരുഷൻ തന്നെ വണങ്ങുവാനായ്
ഉൾപ്പൂവിലിച്ഛിക്കുമെനിക്കു വേണ്ടീ-
ട്ടേപ്പേരുമൊന്നങ്ങറിയിക്ക വേണം. ൧൫

നാലാനനൻ തന്ന വരം ഫലിച്ചി-
ക്കാലത്തതെൻ ഭാഗ്യവിശേഷമല്ലോ
മേലാലുമീവണ്ണമിരിപ്പതിന്നി-
ങ്ങാലംബനം രാഘവപാദപത്മം. ൧൬

നക്തഞ്ചരന്മാരുടെ വംശലക്ഷ്മി-
ക്കുൾക്കാമ്പിലന്നേറെ വിവേകമാന്റ്
പ്രത്യേകമായ് ചൊല്ലിയയച്ച പോലാ-
വത്തിച്ചുരയ്ക്കുന്നവനെക്കുറിച്ച്. ൧൭

സുഗ്രീവനുൾക്കാമ്പിലവിശ്വസിച്ച്
വ്യഗ്രിച്ചിരിക്കുന്നൊരു വേളയിങ്കൽ
വാതാത്മജൻ രാമനൊടും വിശേഷാ-
ലോതീടിനാൻ വാസ്തവമേവരോടും. [യുഗ്മകം.] ൧൮

എന്നിട്ടുമക്കാത്മജനുള്ളിലേതോ
സന്ദേഹമുണ്ടെന്നതു കണ്ടറിഞ്ഞു്
മന്ദസ്മിതം ചെയ്തു മഹാനുഭാവൻ
ചൊന്നാൻ രഘുശ്രേഷ്ഠനുദാരശീലൻ. ൧൯

വിരോധിയോ വൈരികുലത്തിലുള്ളോ-
നൊരുത്തനോ മറെറാരു മർത്ത്യനോ താൻ
ദരത്തൊടെന്നെ ശ്ശരണം ഗമിച്ചാൽ
തിരിച്ചുപേക്ഷിപ്പവനല്ലെടൊ ഞാൻ. ൨൦

ഭുവിൽ ദയാശൂന്യനതാം നരേന്ദ്രൻ
ജീവിച്ചിരുന്നാൽ കഥയില്ലതെല്ലും
പാവം ദശാസ്യന്റെ കനിഷ്ഠനോത്താ-
ലാവശ്യമുണ്ടിന്നഭയം കൊടുപ്പാൻ. ൮൮

അരക്കർ വംശത്തിലുദിപ്പതെല്ലാ-
മരക്കരായ്ത്തന്നെ ഭവിക്കയില്ലാ
ധരിക്കെടോ! ദുഷ്ടരിലും ചിലപ്പോ-
ളൊരുത്തനുണ്ടായി വരും വിശിഷ്ടൻ. ൮൯

ചേറും കരിങ്കുവളമാമ്പലും തേൻ
പെറും സരോജം പല മീനിതെല്ലാം
നീരിങ്കലുണ്ടായവയെങ്കിലും വെ-
വ്വേറാണിതിൻ വാസനയോർത്തു കണ്ടാൽ. ൯൦

മനോജ്ഞനായുള്ളൊരു രാഘവൻ തൻ-
മനോഹിതം പോലെ മരുത്തനൂജൻ
മനസ്വിയാം രാക്ഷസരാജനെച്ചെ-
ന്നനല്പമോദത്തൊടു കൊണ്ടു പോന്നാൻ. ൯൧

മേധാവിയായുള്ള വിഭീഷണൻ താൻ
ബാധാവിനാശത്തിനു ഭക്തിപൂർവം
ബോധാത്മകൻ തന്റെ കഴല്ക്കു കൂപ്പി-
സ്സാധാരണപ്രേക്ഷ്യത പൂണ്ടു നിന്നാൻ. ൯൨

കനിഞ്ഞു കല്പി,ച്ചവനോടു രാമൻ
നിനക്കു ലങ്കാപുരരാജ്യഭാരം
തരുന്നു ഞാനിന്നിനി മേലിലെന്നും
വരില്ല നൂനം ദുരദൃഷ്ടമൊന്നും. ൯൩

നിന്നെക്കണക്കഗ്രജനോടു നേരേ-
ഭിന്നിച്ചു ദുഃഖിച്ചു വനാന്തരത്തിൽ
വലഞ്ഞ ചങ്ങാതിയെ നോക്കെടൊ നീ
വലീമുഖക്കൊക്കെയിവൻ മഹേന്ദ്രൻ. ൮൪

കാരുണ്യരത്നാകരമായ രാമൻ
പാരം പ്രസാദിച്ചരുൾ ചെയ്തിവണ്ണം
രാത്രിഞ്ചരശ്രേഷ്ഠനു പിന്നെ ലങ്കാ-
രാജ്യാധിപത്യത്തെയുമാശു നൾകീ. ൮൫

കഴുത്തു വെട്ടി ക്രിയ ചെയ്തു ഹോമം
കഴിക്കയാൽ പണ്ടു ദശാനനന്ന്
മുഴുത്ത സാമ്രാജ്യമുരത്ത കാള-
ക്കഴുത്തിലേറും ഭഗവാൻ കൊടുത്തു. ൮൬

പദം ഭജിക്കുന്നവരെപ്പുലത്താ-
നുദാരനായുള്ളൊരു രാമദേവൻ
സ്വദർശനം കൊണ്ടു വിഭീഷണന്നാ-
യതിൽപ്പരം ഭൂതി കൊടുത്തു ധന്യൻ. ൮൭

സുശീലനാം ദാശരഥിക്കു ശാഖാ-
മൃഗങ്ങൾ പോലും തുണയായി വന്നു
നൃശംസനാം പങ്ക്തിമുഖന്നു നേരേ-
സഹോദരൻ കൂടെ വിരോധിയായീ. ൮൮

ദശരഥസുതനാപ്തനായ് നിതാന്തം
വശഗതനായ വിഭീഷണൻ വിശിഷ്ടൻ
ദശമുഖബലവിക്രമങ്ങളെല്ലാം
വിശദമൊടൊന്നൊഴിയാതെ കണ്ടുണർത്തി. ൮൯

ലാവണ്യവാരിധി കടപ്പതിനുള്ള മാൎഗ്ഗം
കൈവന്നിടാൻ വരുണസേവ കഴിപ്പതിന്നായ്
ലാവണ്യവാരിധി രഘൂത്തമനോടു, ചിന്തി-
ച്ചാവീരമൌലിയറിയിച്ചു വിഭീഷണൻ താൻ. ൯൭

അതിന്മണ്ണം ചെയ്താൽ കടൽ വഴി നമുക്കിന്നു തരുമെ-
ന്നതിപ്രേമം കൈക്കൊണ്ടഖിലരുമുണൎത്തിച്ച സമയം
അവിച്ഛിന്നാമോദം പെരുകിയുടനേ ദൎഭശയനം
പ്രവേശിച്ചാൻ ദേവൻ നിജമനസി ചിന്തിച്ചുദധിയേ. ൯൮

ക്ഷേമാലോചന എന്ന, പതിനേഴാംസൎഗ്ഗം സമാപ്തം.

---



## പതിനെട്ടാം സൎഗ്ഗം.

ഇന്ദിരാരമണൻ രാമൻ
മൂന്നു നാൾ വാരിരാശിയെ
വന്ദിച്ചുപവസിച്ചിട്ടും
നന്ദിച്ചില്ല നദീശ്വരൻ. ൧

അപ്പോൾ തിരുവുളക്കേടാ-
യപ്പതിക്കുള്ള ഹമ്മതി
എപ്പേരുമെതിരേ നീക്കാ-
നുൽപ്രേക്ഷിച്ചൂൎജ്ജിതാശയൻ. ൨

അമാന്തക്കാറരോടുണ്ടോ
സമാധാനം ഫലപ്പെട്ടു
പ്രമാദശീലമംഭോധി-
ക്കമാന്തത്തിൽ പ്രസിദ്ധമാം. ൩

ഇപ്രകാരം നിരൂപിച്ചി-
ട്ടപ്രമേയപ്രതാപവാൻ
ദുഷ്പ്രധൃഷ്ണമാമസ്ത്രം
ക്ഷിപ്രമേന്തി രഘൂത്തമൻ. ൪

ഭ്രാതാവിനോടു കോദണ്ഡം
ജാതാമർഷം ഗ്രഹിക്കവേ
ധാതാവിന്നാദിമദ്രവ്യ-
മേതാണ്ടുൾപ്പെടിയാന്ത പോൽ. ൫

വില്ലാളിവീരനാം രാമൻ
നല്ലാഗ്നേയശരത്തിനേ
വില്ലോടു ചേൎത്ത നേരത്തു്
വല്ലാതായു് മൂന്നു ലോകവും. ൬

ചക്രവാതങ്ങളുണ്ടായു് ഭൂ-
ചക്രവാളം കുലുങ്ങി പോൽ
ശക്രാദി ലോകപാലന്മാ-
രൊക്കെപ്പേടേ വിഷണ്ണരായു്. ൭

കലങ്ങീ കടലൊട്ടുക്കു്
കുലുങ്ങീ കുലപൎവ്വതം
ജലം കാഞ്ഞു വലഞ്ഞേററം
ജലജന്തുക്കളൊക്കയും. ൮

ജലപാത്രത്തിലെ ത്തീൎത്ഥ-
ജലം വററിത്തുടങ്ങവേ
ജലജാസനനും പേടി-
ച്ചുലഞ്ഞു പരതന്ത്രനായു്. ൯

ശരാഗ്നിജ്വാലയാൽ തന്റെ
ശരീരം കഴലുന്ന പോൽ
എരിഞ്ഞു വാടി വരുണ-
ന്നിരിപ്പാൻ വഹിയാതെയായ്. ൭൦

ആശ്രയിക്കപ്പെടേണ്ടുന്നോ-
നാശ്രയിക്കും കടൽക്കരെ
വിനീതവേഷനായ് വന്നാൻ
വിനാശത്തെബ്ഭയന്നവൻ. ൭൧

ആയത്തമായ കുററത്തിൻ
പ്രായശ്ചിത്തം കഴിച്ച പോൽ
കാണിക്ക വച്ചു രാമന്നായ്
മാണിക്യമണിമാലയേ. ൭൨

കുററത്തിൽ നിന്നൊഴിയുവാ-
നേററമുൾക്കണ്ഠയോടവൻ
പോററിതൻ ചരണം കൂപ്പി-
പ്പുറെറത്താണേവമോതിനാൻ. ൭൩

അറിവില്ലാത്ത ഞാനിപ്പോ-
ളുരുപിഴകൾ ചെയ്കതിൽ
വെറുത്തീടരുതേ കുററം
പൊറുക്കേണം ദയാനിധേ!. ൭൪

ജലസമ്പൎക്കമേറുമ്പോൾ
വലിയോരും വലഞ്ഞുപോം
ബലമായ് ചൂടു തട്ടുമ്പോൾ
തലച്ചോറൊന്നുണൎന്നിടും. ൭൫

ലങ്കയ്ക്കു പോകുവാൻ മാൎഗ്ഗം
നിങ്കലുണ്ടു കൃപാനിധേ!
ശങ്കതീൎന്നേ കെട്ടട്ടേ
കിങ്കരൻ നളനിപ്പൊഴേ. ൧൬

വിശ്വകൎമ്മാത്മജനവ-
ന്നച്ഛന്റെ വരമുണ്ടു പോൽ
വെള്ളത്തിലിട്ട വസ്തുക്കൾ
താണുപോകാതിരിക്കുവാൻ. ൧൭

തിര തല്ലിത്തകൎക്കാതെ-
ല്ലുരുപ്പടികളൊന്നുമേ
മരവും മലയും മററും
കുരങ്ങന്മാർ കുമിച്ചിടും. ൧൮

അപ്പോളംഗീകരിച്ചേവ-
മപ്പതിയ്ക്കുള്ളപേക്ഷയേ
പില്പാടു രാമചന്ദ്രൻ പാ-
ൎത്ഥപ്രചേതസ്സോടോതിനാൻ. ൧൯

വെറുതേ പോകയില്ലെന്റെ
തിറമേറുന്നൊരമ്പിതു്
ചുറുക്കേ നല്ലപോലോൎത്തു
പറഞ്ഞീടൊരു ലാക്കിനേ. ൨൦

വരുണൻ ഭഗവാനോടു്
നിരുപിച്ചുടനോതിനാൻ
ദുരിതം തിങ്ങുമാഭീര-
പുരമെല്ലാമെരിക്കുവാൻ. ൨൧

രാമന ദ്രുമകുല്യത്തേ-
ക്കാ മഹാസ്ത്രമയയ്ക്കയാൽ
പ്രസ്തുതസ്ഥലമന്നാൾ തൊ-
ട്ടസ്തകല്മഷമായി പോൽ. ൨൨

മന്ദനായ് ധനുവിൻ മുൻപേ
നിന്നിരുന്ന ജലാധിപൻ
പിന്നെയും ധനുവിൻ മുൻപേ
ചെന്നിരിപ്പാൻ തുടങ്ങിനാൻ. ൨൩

അതിലേക്കസുരാരാതി-
യനുവാദം കൊടുക്കയാൽ
മതിമാൻ വരുണൻ പോയാ-
നാമോദപുരസ്സരം. ൨൪

രാക്ഷസപ്പെരുമാൾ തന്റെ
വാക്കിനാൽ ശുകനെന്നവൻ
വിശേഷമെല്ലാമറിവാൻ
വന്നിരിക്കുന്ന വാസ്തവം. ൨൫

വിഭീഷണന്റെ ഭാവംകൊ-
ണ്ടറിഞ്ഞു കപിസഞ്ചയം
പിടിച്ചു മർദ്ദനം ചെയ്താർ
തിടുക്കെന്നു വധിക്കുവാൻ. [യുഗ്മകം] ൨൬

മർക്കടന്മാർ പ്രവർത്തിപ്പോ-
രക്രമം സഹിയാഞ്ഞവൻ
ഭക്തനായ് രാമനെച്ചൊല്ലി
വിക്കി വിക്കിക്കരഞ്ഞു പോൽ. ൨൭

അവന്നു രാമൻ കനിവാ-
ന്നഭയത്തെക്കൊടുത്തുടൻ
ബന്ധനത്തിങ്കൽ വച്ചീടാൻ
കപികൾക്കാജ്ഞ നൾകിനാൻ. ൨൮

അതുപോൽ കപിവീരന്മാർ
ബന്ധനം ചെയ്തരക്കനേ;
ഭഗവാൻ നളനോടപ്പോ-
ളരുളീ ചിറ കെട്ടുവാൻ. ൨൯

മനുജേശ്വരനെക്കുപ്പി
മനതാരു തെളിഞ്ഞുടൻ
തനിയേ നളനം സേതു
മനയാൻ കോപ്പു കൂട്ടിനാൻ. ൩൦

വരമ്പു കുത്തുവാനന്നു
തരം പോലുള്ള കോപ്പുകൾ
പെരുമ്പടകൾ കൊണ്ടന്നു
തരിമ്പും മടിയെന്നിയേ. ൩൧

ചിറയ്ക്കു വാനരന്മാന്മാർ
സാമാനം ശേഖരിക്കവേ
മുറയ്ക്കു നളനം മേടി-
ച്ചിട്ടക്കി ലവണാബ്ധിയിൽ. ൩൨

ഈരഞ്ചു യോജനപ്പാട്ട
വീതിയിൽ തോതെടുത്തപോൽ
ഏതാനം ദിവസം കൊണ്ടു
സേതുവിൻ പണി തീൎന്നതേ. ൩൩

അയ്യയ്യാ! വിസ്മയം വിഷ്ണു-
ശയ്യയോ? കപിസേനയേ
ചുമപ്പാൻ വന്ന കടലിൻ
നട്ടെല്ലോ? സേതുവായതും. ൩൪

ശ്രീരാമൻ തന്റെ ഭക്തൎക്കു
ഘോരസംസാരസാഗരം
കടപ്പാൻ പണിചെയ്യിച്ചു
വെടിപ്പാക്കിയ പാലമോ? ൩൫

ആൎക്കും സംശയമീവണ്ണം
ചേൎക്കും ചിറയിലൂടെ താൻ
ചുഴലും പടയോടും ചേ-
ന്നെഴുന്നള്ളി രഘൂത്തമൻ. ൩൬

മരുതീരത്തരക്കന്മാ-
ൎക്കുരുതികൾ വിളങ്ങിടും
സുബേലപൎവ്വതാഗ്രത്തിൽ
പ്രവേശിച്ചാൻ പ്രസന്നനായ്. ൩൭

രാഘവൻ ശുകനെപ്പിന്നെ
വിട്ടയച്ചു യഥേഷ്ടമായ്
അവൻ ദശാസ്യനെക്കണ്ടു
നല്ലഭിപ്രായമോതിനാൻ. ൩൮

അവൻ ശുകോപദേശത്താൽ
സമാധിയിൽ നിമഗ്നനായ
പരമജ്ഞാനിയായ്ത്തീൎന്നു
പരീക്ഷിത്തിനു തുല്യനായ് ൩൯

സംഹാരരുദ്രസാരൂപ്യം
പ്രാപിച്ച ദശകന്ധരൻ
ശുകനെത്തൽക്ഷണം തന്നെ
വെളിക്കാക്കി മഹാശഠൻ. ൪൦

ഏഴാം മാളികമേലേറി-
പ്പാഴനാകിയ രാവണൻ
കപിസൈന്യത്തിനെപ്പാർത്തു
കവലിച്ചേറെ മാനസം. ൪൧

ആളയച്ചു വരുത്തീട്ടു
വിദ്യുജ്ജിഹ്വനെയന്തികേ
കാര്യമച്ചതിയൻ തന്നെ-
ക്കേൾപ്പിച്ചാൻ കൈകസീസുതൻ. ൪൨

വിചാരിച്ചിട്ടുളിയനാം
നിശാചരനവൻ ജവാൽ
ശ്രീരാഘവന്റെ തലയും
വില്ലും നിർമ്മിച്ചു മായയാൽ. ൪൩

പോരിൽകരസ്ഥമായുന്ന
ശിരസ്സും വില്ലുമെന്നവൻ
ഉരച്ചുംകൊണ്ടു വൈദേഹി-
ക്കരികേ വച്ചു കാഴ്ചയായ്. ൪൪

ക്രൂരപ്രവൃത്തി കണ്ടപ്പോൾ
നേരാണെന്നു ധരിക്കയാൽ
ഹാ! രാമേതി വിലാപിച്ചു
പാരം മോഹിച്ചു ജാനകീ. ൪൫

രമാംശജാതയ്ക്കുരമ-
സ്സുരമാവാക്യമേററവും
തോഷമേകിയ, തോഷത്തിൽ
വല്ലിക്കു മഴ പോലെയായ്. ൪൬

ദശാനനന്റെ മുത്തച്ഛൻ
മാല്യവാൻ വന്നു ചേൎന്നുടൻ
നിശാചരപതിക്കപ്പോൾ
ഗുണദോഷങ്ങളോതിനാൻ. ൪൭

ഒഴിഞ്ഞീടുകനാവശ്യ-
ത്തൊഴിലീന്നെന്റെ പൈതലേ!
കുളമ്പു കെട്ടാൽ കുലവും
മുടിഞ്ഞീടുകയില്ലയോ? ൪൮

ശിവഭക്തി നിമിത്തം നീ
ശവക്കല്ലറ പൂകിലും
വംശനാശം വരുത്തുന്ന
വഴി വേഗമടയ്ക്കണം. ൪൯

അകത്തുറച്ച രാഗം നീ-
യകലെക്കളയായ്കിലോ
മികച്ച ബാണമതിനെ-
ത്തകൎക്കുമ്പോൾ വ്രണപ്പെടും. ൫൦

മാൎഗ്ഗപൂൎവ്വം രണത്തിന്നു
നീ നിനച്ചു തുടങ്ങിയാൽ
മാനപൂൎവ്വം രണം തന്നെ
നിനക്കു ഫലമായ്വരും. ൫൧

രാമ

ജനകാത്മജയേ രാമ–
ദേവനായ് കാഴ്ച വച്ചു നീ
പ്രസാദപൂർവ്വമിങ്ങോട്ട്
വാങ്ങണം വംശലക്ഷ്മിയേ. ൫൨

എന്നീവിധമവൻ ചൊന്ന
നന്നീതികളെ നിർദ്ദയം
നിന്ദിച്ചു നിർജ്ജരാരാതി
സന്നാഹംചെയ്തു പോരിനായ്. ൫൩

മുട്ടാളനാമവൻ പോക്കു
വട്ടം കൂട്ടിയ വാർത്തകൾ
ചട്ടെന്നു ചാരമൊഴിയാൽ
കേട്ടറിഞ്ഞു രഘൂത്തമൻ. ൫൪

പടയ്ക്കുരക്കരോടൊട്ടും
മടങ്ങാത്ത കപീന്ദ്രരേ
അടുത്തു നഗരം ചുററി–
ക്കിടപ്പാനാജ്ഞ നൽകിനാൻ. ൫൫

ഘനവീര്യങ്ങൾ കാട്ടുന്ന
വനൌകസ്സുകളൊക്കെയും
തുനിഞ്ഞു പുരിയേച്ചൂഴ്ന്നാർ
കനകക്കോട്ട തീർത്ത പോൽ. ൫൬

കിഴക്കേ കോട്ടയിൽ കണ്ണും
മുഴപ്പിച്ചു വസിച്ചിട്ടും
പ്രഹസ്തനോടു ശണ്ഠയ്ക്കു
നീലനാളായി നിൽക്കണം. ൫൭

മഹോദരമഹാപാൎശ്വ-
ന്മാരെപ്പോരിൽപ്പിളക്കുവാൻ
തെക്കേഗ്ഗോപുരവാതില്ക്കൽ
നില്ക്കണം ബാലിനന്ദനൻ. ൮൮

പശ്ചിമദ്വാരദേശത്ത-
ങ്ങിന്ദ്രജിത്തോടെതിക്കുവാൻ
നിശ്ചയിച്ചങ്ങു നിൽക്കേണം
തജ്ജഘന്ന്യനെ വെന്നവൻ. ൮൯

സേനാനായകനായുള്ള
വിരൂപാക്ഷനൊടേല്ക്കുവാൻ
സുഗ്രീവജാംബവാന്മാരും
വിഭീഷണനമെത്തണം. ൯൰

ഏവം കല്പിച്ചു രാമൻ താൻ-
തന്നെ ലക്ഷ്മണയുക്തനായ്
വടക്കേ കോട്ടവാതില്ക്കൽ
ഖലനായ ദശാസ്യനേ ൯൧

വെല്ലുവാൻ പഴുതും പാൎത്തു
വില്ലുമമ്പുമെടുത്തുടൻ
സന്നദ്ധനായി മരുവീ
സൈന്ന്യാധിപസമേതനായ്. [ഗ്ലശ്മകം.] ൯൨

ലങ്കാരാജ്യം കരങ്ങന്മാർ
ശങ്കാഹീനം വളഞ്ഞതും
കോട്ടവാതിലടച്ചിട്ടു
ദുഷ്ടരാക്ഷസർ നില്പതും. ൯൩

നിരീക്ഷിച്ചുടനേ തന്റെ
പുരദ്വാരങ്ങളൊക്കയും
തിരക്കില്ലാതിരിപ്പാനായ്-
ത്തുറപ്പിച്ചു കൃതാന്തനും. [യുഗ്മകം] ൩൪

സുബേലപവ്വതത്തിന്റെ
മുകളിൽ കേറി നല്ല പോൽ
കപിരാജാവിനോടും ചേ-
ന്നവലോകിച്ചു രാഘവൻ. ൩൫

ലങ്കാപുരത്തെയും പിന്നെ
ലങ്കാനാഥന്റെ മേടയും
ശങ്കയെന്ന്യേ വിലോകിച്ചാൻ
പങ്ക്തികണ്ഠന്റെ വേഷവും. ൩൬

അപ്പോൾ കോപം പൊറുക്കാഞ്ഞൊ-
ന്നൽപ്പതിച്ചു കപീശ്വരൻ
അപ്പൌലസ്ത്യനിരിക്കുന്ന
ശില്പമാളിക പുക്കിതേ. ൩൭

കിരീടങ്ങൾ പൊടിച്ചിട്ടു
പരിഹാസം നടിച്ചുതാൻ
വിരോധിയോടു പോരാടി-
പ്പരീക്ഷിച്ചു പരാക്രമം ൩൮

തിരിച്ചു വീണ്ടും രാമന്റെ
ചരണം വന്നു കൃപ്പിനാൻ
ധരിച്ചിതെല്ലാം ശ്രീരാമ-
നര,ച്ചവനൊടിങ്ങനേ. ൩൯

തന്നത്താനേ നിനച്ചൊന്നും
തന്നെ ചെയ്യരുതെൻ സഖേ!
അന്യാശയമറിഞ്ഞിട്ടു
പിന്നെ വേണം തുടങ്ങുവാൻ. ൰

വിവേകമെന്യേ പെട്ടെന്നു്
പ്രവേശിക്കരുതൊന്നിലും
അപായമതിനാലുണ്ടാ-
മുപായം പിന്നെയൊക്കുമോ? ൰൧

ആഹവത്തിന്നു പോകുമ്പോൾ
സാഹസങ്ങൾ തുടങ്ങിയാൽ
സ്നേഹമില്ലാതെ വല്ലോരും
ദ്രോഹിപ്പാനിടയായ്വരും. ൰൨

എന്നോടെന്തു പറഞ്ഞില?
മുന്ന,മിച്ചെയ്ത ചേഷ്ടിതം
നന്നായി ദൈവയോഗത്താ-
ലൊന്നും പററാതെ പോന്നതു്. ൰൩

ശാസി,ച്ചവനെയീവണ്ണം
ചാപപാണി രഘൂത്തമൻ
ഗുണദോഷങ്ങൾ ചിന്തിച്ചു
മന്ത്രിമാരോടു വേണ്ടപോൽ. ൰൪

സാദരം ബാലിസുതനെ-
ദ്ദൂതിനായിട്ടയക്കവേ
ഓതി രാവണനോടേതും
ഭീതികൂടാതെ ചെ,ന്നവൻ. ൰൫

ദീൎഘകാലം ഭവാനുള്ള
ദീൎഘശ്വാസങ്ങളേൾക്കയാൽ
വാലടിക്കു തഴമ്പിച്ച
ബാലിക്കു മകനേഷ ഞാൻ. ൬൧

മൎയ്യാദയുള്ള രാമൻെറ
കാൎയ്യസ്ഥൻ ഞാൻ ധരിക്കെടോ!
ധീരനങ്ഗദനെന്നെൻെറ
പേരു് ദൈത്യത്തിനെത്തി ഞാൻ. ൬൨

നല്ല വാക്കുകൾ നിന്നോടു
ചൊല്ലുവാൻ തന്നെ വന്നതും
അല്ലെങ്കിലപവാദങ്ങൾ
വല്ലോരുമുര ചെയ്യിലാം. ൬൩

പരമേശൻെറ തീക്കണ്ണു്
പത്മമെന്നു നിനയ്ക്കിലും
വാനോരാററിലെ വണ്ടത്താൻ
മത്തനായ് ചെന്നടുക്കുമോ? ൬൪

രാമദേവൻെറ കണ്ണായ
കോമളാങ്ഗിയെയീവിധം
ബലാലനുഭവിക്കാമെ-
ന്നുറയ്ക്കുന്നന്ധനായനീ. ൬൫

കാൎത്തവീൎയ്യൻെറ തടവിൽ-
പ്പാൎത്ത കാലത്തു,മെൻപിതാ
വാലുകൊണ്ടു കുരുക്കിട്ട
കാലത്തും, ജളനായനീ. ൬൬

ദുഷ്പ്രവൃത്തികളോരോന്നു-
ചെയ്യുന്നും വിധി തൻ മുഖം
മൂന്നൊണ്ണും വാടിയിനിയൊ-
ന്നുള്ളതിന്നു കരിക്കൊലാ. [യുഗ്മകം.] ൯൨

പുഷ്പകത്തെ ഹരിച്ചിട്ടും
കൈലാസത്തെയിളക്കിയും
സമ്പാദിച്ചൊരു സാമൎത്ഥ്യം
മോഷണത്താൽ മുഷിഞ്ഞതേ! ൯൩

ശങ്കരാൎച്ചന ചെയ്യുന്നു
ശേഷിച്ചുള്ളൊരു നിൻ തല
യുദ്ധരുദ്രദേവതയ്ക്കിന്നു
ബലിയാകും രാവൃത്തമൻ. ൯൪

അങ്ഗദോക്തികൾ കേട്ടപ്പോ-
ളുള്ളമേറെ വിറച്ചുടൻ
വിരോധഭാവമാൎന്നേവ-
മുര ചെയ്തു ദശാനനൻ. ൯൫

പോടാ നീ രാമനെ പ്പേടി-
ച്ചീടാ രാവണനൊട്ടുമേ
കൊടാ മനോരഥം സാധി-
ച്ചിടാതീ രാമപത്നിയേ. ൯൬

ശൌൎയ്യമേറുന്നൊരെൻമുൻപിൽ
കാൎയ്യഗൌരവമെന്നിയേ
ഓതും നീ വധ്യനെന്നാലും
ദൂതനെന്നോൎത്തടങ്ങുവൻ. ൯൭

ഇത്രയും രാവണൻ ചൊന്ന-
മാത്രയിൽ കപിസത്തമൻ
പൊട്ടിച്ചിരിച്ചു കൈ കൊട്ടി-
പ്പെട്ടെന്നുത്തരമോതിനാൻ. ൮൮

പരദാരങ്ങളെക്കട്ട-
നേരം തോന്നാത്ത നീതികൾ
ദൃതരക്ഷയിലിക്കാല-
മെങ്ങു നിന്നു പഠിച്ചെടോ! ൮൯

അയ്യയ്യാ! വങ്കനായുള്ള
നീയെന്നോടെന്തു ചെയ്തിടും?
അനേകരാവണന്മാരേ-
യറിയും മുൻപിനാലെ ഞാൻ. ൯൦

ഒരുത്തൻ കാൎത്തവീൎയ്യൻെറ
തടവിൽ പണ്ടിരുന്നു പോൽ
ഒരുത്തൻ ദാനവേന്ദ്രൻെറ
മന്ദിരത്തിൽ കുടുങ്ങി പോൽ. ൯൧

പിന്നെയുണ്ടൊരു വിഖ്യാത-
നെന്നാൽ വക്തവ്യനല്ലവൻ
ഇന്നു ലജ്ജിച്ചിടുന്നീ ഞാൻ
നിന്നോടതു കഥിക്കുവാൻ. ൯൨

ഒന്നുകിൽ ദേവിയെ ക്കൊണ്ടു-
നൽകി വന്ദിക്ക രാമനേ
അല്ലെങ്കിൽ നിൻ തലച്ചോറു
രാമബാണത്തിനേകണം. ൯൩

പിണങ്ങീട്ടുമിണങ്ങീട്ടും
മരിച്ചോ മരിയാതെയോ
ഭൂമിയിൽ ക്ഷയമീ നിന്റെ
ദേഹത്തിന്നു വരും ദൃഢം. ൩൪

സുതവംശങ്ങളൊട്ടുക്ക്
മുടിച്ചാ രാമനെന്ന പോൽ
ചോരപ്പുഴയിലാറാടി-
യാലും നീ ഗതി കെട്ടവൻ. ൩൫

ഉഴക്കാഴക്ക് വെള്ളത്താൽ
കൊഴക്കത്തക്ക വാഝിയിൽ
പടക്കളപ്പൊടികളായ്
കുഴയും നിന്റെ പത്തനം. ൩൬

കരളിലൊരണുവോളം പേടി കൂടാതിവണ്ണം
പരിഭവമൊഴി നേരിട്ടങ്ങദൻ ചൊന്ന നേരം
"പിടി പിടി ദുരഹങ്കാരങ്ങളേറുന്ന കള്ള-
ക്കപിയെ വിടരുതെ"ന്നാ രാവണൻ ചീൎത്തുരച്ചാൻ. (൩൭

മൎമ്മം തുളയ്ക്കുമൊരു വാക്കു സഹിക്കവയ്യാ-
ഞ്ഞിമ്മട്ടു പങ്ക്തിമുഖനാജ്ഞ കൊടുത്ത നേരം
അമ്മക്കടേന്ദ്രനുടെ കൈക്കു കടന്നു ചാവാൻ
വൎമ്മം ധരിച്ച നിശിചാരികൾ പോയ് പിടിച്ചാർ. ൩൮

അരക്കന്മാൎക്കെല്ലാമധിപതിയുരച്ചോരു വചനം
തിരിച്ചൊപ്പിപ്പാനപ്പ്ലവഗതിലകൻ രാത്രിചരരേ
വലിച്ചീഴ്ത്തുംകൊണ്ടഗ്ഗഗനപഥമാപിച്ചു, ധരണി-
തലത്തിൽത്തല്ലിക്കൊന്നുഴറി രഘുവീരന്റെ നികടേ.

പതിനെട്ടാംസർഗ്ഗം സമാപ്തം.



# പത്തൊൻപതാം സൎഗ്ഗം.

ദശമുഖനുടെ ദുർവ്യാപാരവൃത്താന്തമെല്ലാം
ദശരഥതനയന്മാരങ്ങുദോകത്ത്യാ ധരിച്ചു്
ഭൃശമരിശമിയന്നാർ, പിന്നെ ലങ്കാപുരത്തെ-
ക്കശയൊടു കപിസൈന്യം നാലുപാടുംവളഞ്ഞു. ൧

പ്രളയസമയമാമ്പൊളൂഴിയൊട്ടുക്കു മുക്കി-
ക്കിളരുമുരുതരങ്ഗത്തള്ളലോടാഴി നാലും
വളരെലഹള ക്രൂട്ടം പോലെ വാലും കിളത്തി-
ക്കളിവിളികൾ മുഴക്കി ക്കീശരങ്ങാക്രമിച്ചാർ. ൨

അടലിനു പടവീടും കെട്ടി മുന്നിട്ടു വൈരി-
പ്പടകളുടയ ഗംഭീരാരവത്തെശ്രവിച്ചു്
കടുരവമൊടു വാദ്യം കൊട്ടി രക്ഷോബലം പോർ-
ക്കൊടികൾ നിവിരെ നാട്ടിസ്സങ്ഗരത്തിന്നിറങ്ങി. ൩

വലിയ പരിഘമെല്ലാം വന്മരത്താൽ മുറിഞ്ഞും
കുലഗിരിനികരത്താൽ കുഞ്ജരൌഘം മറിഞ്ഞും
ശിലയുടെപതനത്താൽ ശീഘ്രമസ്ത്രം വളഞ്ഞും
കഠിനനഖരമേററക്കർബ്ബുരന്മാർ കരഞ്ഞും ൪

പടനടുവിലടിച്ചും പല്ലു ദൂരെത്തെറിച്ചും
വിടപികളെയൊടിച്ചും വില്ലു വേഗം മുറിച്ചും
നടനഗതി പഠിച്ചും നല്ല രക്തം തുടച്ചും
പൊടിയുടലിൽ നിറച്ചും പോക്കളം വിട്ടൊളിച്ചും. ൫

നിവിരെനിലവിളിച്ചും നീണ്ട കൈകാൽ ഞെരിച്ചും
ശവമധികമിഴച്ചും ശൎവ്വനാമം ജപിച്ചും
നവരസവുമുദിച്ചും നാകിവൃന്ദം രസിച്ചും
ഭുവനതലമുലച്ചും ഭൂരിയുദ്ധം ഭവിച്ചു. [വിശേഷകം.] ൩

ദശമുഖനുടെ തേജസ്സെന്ന പോലസ്തമിച്ചു-
ദ്രുശയതിലഥ ഭാസ്വാൻ പശ്ചിമാശാമുഖത്തിൽ
സമരഭുവി നിറഞ്ഞുള്ളോരു രക്തം കണക്കെ-
ന്നമരസരണിയെല്ലാം ശോണവൎണ്ണം നിരന്നു. ൧

മദകരികൾ മരിച്ചാ മസ്തകത്തിന്നു ചിന്നി-
ച്ചിതറുമമിതമുക്താരത്നസമ്പത്തു പോലെ
ചെറിയ ചെറിയ നക്ഷത്രങ്ങൾ വാനിൽത്തെളിഞ്ഞു
പെരികെയിരുളടഞ്ഞു സൈന്യപാംസുക്കൾപോലെ. ൮

പടയിലരുണബിംബം പാടനം ചെയ്തു പോയോ-
രുടയ തുടകൾ ചീന്തിപ്പച്ച മാംസം ഭുജിച്ച്
കുഴിനരികളുമപ്പോൾ കൂട്ടമിട്ടാൎത്തു നന്നാ-
യഴുതു കവളമുണ്ണിക്കൂട്ടവും കൂട്ടിലെത്തി. ൯

അശരണരണിതത്താൽ ചക്രവാകങ്ങളെല്ലാം
നിശിചരനിവഹം പോലാധി ബാധിച്ചുഴന്നു
ദശവദനഭടന്മാൎക്കുള്ള ഹസ്തങ്ങൾ പോല-
ദ്രുശയിൽ നളിനിയെല്ലാം കോശജാലത്തെയാൎന്നു. ൧൦

സമരഭുവി സമൎത്ഥന്മാൎക്ക തോതിട്ടു പാൎത്താ-
ലമരരിപുകുലത്തിൽ കൂടിയോനേതൊരുത്തൻ
ശരനിരകൾ ചൊരിഞ്ഞു ശക്രജിത്താക്രമിച്ചാൻ
ശരിവരെ ഹരിവീരന്മാരെയൊക്കെത്തുരത്തി. ൧൧

അപ്പൊഴതതി ധൈര്യത്തോടെതിൎത്തുടൻ തൽ-
ക്കുതിരകളെ വധിച്ചും തേരിനെ ത്തച്ചുടച്ചും
മുതിരുമൊരുമദത്താൽ തേർ തെളിപ്പോനെ വെന്നും
വിധുരത യെതിരാളാമിന്ദ്രജിത്തിന്നു നൽകീ. ൮൨

കലഹമിതു കണക്കല്ലെന്നു കണ്ടക്കഠോരൻ
ജലധരനികരത്തിൽ ചന്ദ്രനെപ്പോൽ മറഞ്ഞൂ
വിഷധരശരവഷം ചെയ്തു ബന്ധിച്ചു പാരം
വിഷമത രഘുവീരന്മാൎക്കു ചേൎത്തേച്ചു പോയാൻ. ൮൩

തിരുവടി തൊഴുവോൎക്കു ക്കെട്ടറുക്കുന്ന രാമൻ
തിരുവടിയെയുമുണ്ണിത്തമ്പുരാനേയുമപ്പോൾ
തെരുതെരെ വിഷമിപ്പിച്ചോരു നാഗാസ്ത്രബന്ധം
ഗരുഡനരികെയെത്തിത്തൽക്ഷണം വേർപെടുത്തി. ൮൪

ഉടനവരിരുകക്ഷിക്കാരരും വീണ്ടുമെത്തി-
പ്പടപൊരുവതിനായി ത്തമ്മിൽ നേരിട്ടിറങ്ങീ
പടകളുടയനേതാവായധൂമ്രാക്ഷനദ്രി-
ക്കൊടുമുടി പിടലിക്കേററാനമിച്ചന്തരിച്ചാൻ. ൮൫

അപ്പൊഴതു കണ്ടക്കമ്പനൻ ക്രൂരകാരൻ
പ്രതിവിധി ഹനുമാനിൽ ചെയ്യതിന്നായടുത്തു
മുതിരുമൊരു മരം കൊണ്ടെററിയെററിക്കപീന്ദ്രൻ
മുതിരയലകെട്ടകം പോലെ രണ്ടായ് പിളന്നു. ൮൬

ജലനിധി മഥനം ചെയ്യുന്ന താൻതന്നെ നേരി-
ട്ടലമുദധി കലക്കിത്താരയെക്കൊണ്ടു പോന്നോൻ
വലരിപുസുതനാകും ബാലിതന്നാത്മജന്മാ
ബലമൊടു ശകലിച്ചാൻ വജ്രദംഷ്ട്രന്റെ ദേഹം. ൮൭

നരപതിയുടെ സേനാനായകത്വം വഹിപ്പോ-
നെരികനലിനു പുത്രൻ നീലനാം വാനരത്താൻ
വിരസതയൊടു വീളാപ്പോരിൽവച്ചു പ്രഹസ്ത-
ന്നരസികസഹവാസം മാററിനാൻ ശൈലഹസ്തൻ. ൧൭

പിതൃപതിയുടെ നാട്ടിൽ സൈനികത്വം ഭരിപ്പാൻ
കൊതിയൊടുമവർ നാലാം പോരയൊരാവത്തമാനം
ശ്രുതിയിലഥ പതിച്ചിട്ടാശരാധീശനേററം
മതിയിലരിശമേറിപ്പോരിനായിട്ടൊരുങ്ങി. ൧൮

വെടിപടഹനിനാദം കൊണ്ടു വിശ്വം മുഴക്കി
ക്കെട്ടുതി കപികുലത്തിന്നേകുവാൻ തക്കവണ്ണം
പടകളുടയ ഘോരാരാവമേററം വളത്തി-
ഝടിതിയടൽനിലത്തിൽപ്പുക്കു നക്തഞ്ചരേന്ദ്രൻ. ൨൦

ദശവദനനെ നേരിട്ടപ്പൊഴൊന്നാമതായി-
ക്കുശികതനയശിഷ്യൻ കൌതുകത്തോടുകണ്ടു
സ്വശപുരുഷർ പുകഴ്ത്തിക്കേട്ടു ദുഷ്പ്രാഭവത്തിൽ
പിശക ശകലമില്ലെന്നോത്തു കൊണ്ടാടി രാമൻ. ൨൧

കപികളുടെ പെരുപ്പം കണ്ടു കാമാരിഭക്തൻ
കപിലനയനനായിപ്പാഞ്ഞു സൈന്യത്തിനുള്ളിൽ
അപരിമിതബലത്തെദ്ധ്വംസനം ചെയ്തിട്ടുമ്പോ-
ളുപഭയമരികെച്ചെന്നക്ഷഹന്താവെതിത്തു. ൨൨

അവനുടെയടിയേററിട്ടൊന്നു മൂച്ഛിച്ചെഴുന്നേ-
ററവനെയകലെയോടിച്ചേച്ചു, തന്മൌലിയിങ്കൽ
അവസരമതിലേറിക്രുത്തു കാട്ടുന്ന നീല-
ന്നവശതയെ വളത്തിസ്സ്വതുസൈന്യം മുടിച്ചാൻ. ൨൩

അരിശമൊടതു കണ്ടും കൊണ്ടു സൌമിത്രി വേഗം
കരിമലയുടെ മോളിൽ കാളമേഘം കണക്കേ
ശരമഴകൾ പൊഴിച്ചീടും വിധൌ ഘോരമായ്ത്ത-
ന്നരസി നിശിചരാധീശന്റെ വേലേററുവീണു. ൨൪

രഘുസുതനതു കണ്ടിട്ടാധിയും, രാവണങ്കൽ
പകയുമധികമായിട്ടപ്പൊഴപ്പോർക്കളത്തിൽ
തുടരെ നയനനീരും ബാണറ്വം തൂകി വൈരി-
ക്കുടലിലഴലുമേകീ തൻ പടയ്ക്കുൾത്തണർപ്പും. ൨൫

അനുജനമതുനേരത്താശ്വസിച്ചങ്ങുണർന്നാൻ
മനുജകുലപതിയ്ക്കും മാനസേ ഖേദമാറി
പുനരപി രിപുവോടൊന്നേററു യുദ്ധം നടത്താൻ
മനസി കരുതി വേഗം ലക്ഷ്മണൻ വില്ലെടുത്താൻ. ൨൬

അനുഭവമതു വാങ്ങാനെപ്പൊഴും കാത്തുനില്ക്കു-
ന്നനുജനുടെ വലങ്കൈ നന്ദി കെട്ടോൻ കണക്കേ
പടയിലെതിരിടാറായെന്നു കണ്ടപ്പൊഴമ്പും
ഗുണവുമപഹരിച്ചുംകൊണ്ടു പിന്നാക്കൊഴിഞ്ഞു. ൨൭

ഉരുളയുമതിമാത്രം സേവയും സ്വീകരിക്കാ-
തതിപരിചയമില്ലാതുള്ളൊരാ വാമഹസ്തം
സമരധരണിയിങ്കൽ സാരമാം വില്ലുമേന്തി-
ദ്ദശമുഖനൊടെതിർപ്പാൻ നിന്നു സദ്വൃത്തനെപ്പോൽ. ൨൮

ഖലമതിയിവനെന്നോടേററു തോററിന്നു പാരം
വലയുമവസരത്തിൽ സംഗരത്തിന്നു വീണ്ടും
തുനിയരുതനുജാ! നീ സാധു പോയിപ്പിഴയ്ക്കു-
ട്ടിനിയൊരു ദിനമാകട്ടെന്നോതിനാൻ രാമഭദ്രൻ. ൨൯

അവരജനതിനെക്കേട്ടാചരിച്ചങ്ങടങ്ങി
വിവശതയൊടരക്കൻ വീട്ടിലേക്കും മടങ്ങി
അവധിവരെയിരിപ്പാനാവതല്ലാഞ്ഞെഴീപ്പി-
ച്ചവനിളയവ൯നാടിക്കാൎയ്യമൊക്കെപ്പറഞ്ഞാൻ. ൩൦

മൊഴിയുമുളവുറക്കപ്പിച്ചനാം കുംഭകൎണ്ണൻ
മിഴിയിണ തിരുമിക്കൊണ്ടണ്ണനോടായുരച്ചാൻ
വഴി പിശകി, നിനക്കീ വംശനാശം വരായ്ക്കാ-
നൊഴികഴിവുവിശേഷിച്ചൊന്നൊഴിഞ്ഞൊന്നുമില്ലാ ൩൧

അവനിമകളെ വേഗം രാമദേവന്നു നല്കീ-
ട്ടവനുടെ കഴൽകുമ്പിട്ടാദരാലാശ്രയിക്കിൽ
ഭുവനമഖിലവും നിന്നാജ്ഞയിൻകീഴടക്കി-
ബ്ഭുവി സുഖമൊടു വാഴാമെന്നെനിക്കുണ്ടു പക്ഷം. ൩൨

അറിവുടയ പുമാന്മാൎക്കൎത്ഥനാശം വരുമ്പോൾ
നെറിയൊടുമവർ പാതിപ്പൌരുഷം കൈവെടിയും
മറുതലകൾ മരിപ്പിച്ചീടുമെന്നുള്ള ദിക്കിൽ
പൊറുതിമുഴുവനും താൻതാൻപെറുക്കിക്കൊടുക്കും. ൩൩

ദുരപെരുകിന ദുഷ്ടസ്ത്രീജിതൻ, തമ്പി ചൊല്ലു-
ന്നൊരു വരമൊഴിയെ ക്കേട്ടിപ്രകാരം പറഞ്ഞാൻ
പെരിയൊരു ഗുരുവോ? നീയിത്തരം നന്മ ചൊല്ലി-
ത്തരുവതിനു തിടുക്കം കൊണ്ടു ഞാനാളയച്ചോ? ൩൪

ധൃതിയിലരികുലത്തോടേററു യുദ്ധം നടത്തി
പ്രതിഭടരെയശേഷം കൊന്നു നീ വന്നിടേണം
അതിനു കഴികയില്ലെന്നാണു നിൻ പക്ഷമെന്നാൽ
മതിസുഖമൊടു വേഗം പോയ്ക്കിടന്നങ്ങുറങ്ങൂ. ൩൫

ച്ചുരുതിയിലെഴുന്നേററിട്ടഗ്രജന്മാവിനോടായ്
മറുപടിയുരചെയ്താനപ്പൊഴക്കുംഭകർണ്ണൻ
"ഗ്ഗുരുവിനുടെ വലിപ്പം ഞാൻ വഹിച്ചെങ്കിലോരോ
തരവഴിയിതു ലങ്കാനാട്ടിൽ നീ കാട്ടുകില്ലാ. ൩൬

പരിഭവമിതുമൂലം നിന്മനസ്സിങ്കലുണ്ടാ-
കരുതരികളെവെൽവാൻ ഞാനിതാ യാത്രയായി
തിരിയെവരികിലപ്പോൾ കണ്ടുകൊള്ളാം നമു"ക്കെ-
ന്നരുളിയടൽനിലത്തിൽപ്പുക്കനക്തഞ്ചരേന്ദ്രൻ. ൩൭

അലറിയവനടുക്കും ചേലുകണ്ടങ്ങുമിങ്ങും
പതറിയധികമാടൽപ്പെട്ടു ശാഖാമൃഗങ്ങൾ
ചിതറിയതവലോകിച്ചങ്ങദൻ ധൂളിജാലം
വിതറിയവനു നേരേ നിന്നു പോരാടുവാനായ്. ൩൮

കപികുലമതു കണ്ടും കൊണ്ടു ശങ്കകൾ വീണ്ട-
ങ്ങപമൃതിയിലശേഷം പേടികൂടാതടുത്തു
ശപഥമൊഴികളോതി ശ്ശത്രുവീരന്റെ മെയ് മേ-
ലുപലനിരകളെക്കൊണ്ടേററു മേറും തുടങ്ങി. ൩൯

പെരുമ പെരിയ രക്ഷസ്സായതേററാജിമദ്ധ്യേ
മരുവിനസമയത്തച്ചോരയൂറിത്തുടങ്ങി
പെരുമഴ പൊഴിയുമ്പോളേററു നില്ക്കുന്ന കുന്നിൻ-
ചരിവിലരുവി നീളെപ്പൊട്ടി വാലുന്നപോലേ. ൪൦

ചില വലിയ കരിങ്കൽ ച്ചില്ലിയൂക്കോടു ചെന്ന-
ക്ഖലമതിയുടെ മാറത്താഞ്ഞടിച്ചിട്ടു, വീണ്ടും
ബലമൊടതുപയോഗിച്ചോന്റെ നെഞ്ചത്തു തച്ചി-
ട്ടലറിയവരണച്ചുംകൊണ്ടു പാരിൽപ്പതിച്ചു. ൪൧

നിശിതമുനകൾ കോലും ശൂലവുംകൊണ്ടുപാഞ്ഞ-
ന്നിശിചരപതിയപ്പോൾ പോർക്കളത്തിങ്കലെല്ലാം
കപിതിലകരെയൊക്കെ സ്സംഹരിക്കുന്ന നേരം
ചപലതയൊടു പേടിച്ചോടിയക്കീശവൃന്ദം. ൪൨

അതുപൊഴുതതിധൈര്യത്തോടു സുഗ്രീവനും ചെ-
ന്നെതിരിട്ടുമളവിൽത്താൻ ഹന്ത! മോഹിച്ചുവീണാൻ
നിജവിഭുവിനുമന്നം ബാലിയാൽ വന്ന ദൈന്യം
വിജയമിതിലൊഴിഞ്ഞെന്നാത്തു രാത്രിഞ്ചരന്മാർ. ൪൩

പരവശതയൊഴിഞ്ഞോരക്കപിശ്രേഷ്ഠനാൽ പി-
മ്പരിയ വികൃതരൂപം തൻമുഖത്തിങ്കലേററ്
പൊരുവതിനു മടിക്കും കുംഭകൎണ്ണന്റെ മുല്പു-
ക്കരുമയൊടു സുമിത്രാസൂനു താനങ്ങെതിത്തു. ൪൪

ഭുജബലമിതിനാളാകില്ല നീയെന്നുരച്ചാ
രജനിചരനടുത്താൻ രാമചന്ദ്രന്റെ നേരേ
അരിയൊരു മണിദീപം വിട്ടു പോയ് ദീപയഷ്ടി-
ക്കരികിലണയുമീയല്ലാററ പോൽ പേടിയെന്ന്യേ. ൪൫

അവിടെ വലിയ യുദ്ധം ചെയ്തു രാമാശുഗത്താ-
ലവനുടെ കരമൊന്നററാഴിയിങ്കൽപ്പതിച്ചു
നരവരനതു വീണ്ടും സേതു ബന്ധിച്ച പോലായ്
സുരരിപുവഥ മറെറക്കൈയുമോങ്ങിട്ടടുത്താൻ. ൪൬

ഝടിതിയൊരു ശരത്താലററതും വീണു സൈന്യ-
ക്കടൽനടുവിലടിഞ്ഞു മന്ദരാദ്രിക്കു തുല്യം
ഉടനവനുടെ ലങ്കാസ്ഥാനശൈലത്തിൽ നാലാം
കൊടുമുടിയതുപോലററുത്തമാങ്ഗം കിളന്തു. ൪൭

അവനുടയൊരുറക്കം തൃപ്തിയാകാതുണൎന്നീ-
ട്ടവസരമറിയാതിങ്ങഗ്രജൻ വിട്ടമൂലം
അവനിദുഹിതൃഭൎത്താവാശുഗത്തെ പ്രയോഗി-
ച്ചവികലതയൊടിന്നും ദീൎഘനിദ്രയ്ക്കയച്ചാൻ. ൪൮

കുടിലമതി ദശാസ്യൻ, ക്രൂരനാം കുംഭകൎണ്ണ-
ന്നടലിലപജയം വന്നെന്നു കേട്ടാൎത്തനായീ
ഉടനിളയമകന്മാർ നാൽവരെപ്പോരിനായി-
പ്പടകളൊടുമയച്ചാൻ രണ്ടു നേതാക്കളോടും. ൪൯

പരിഭവമകതാരിൽ കൊണ്ടു വൎദ്ധിച്ച ദുഷ്ട-
പ്പരിഷ കൊലനിലത്തിൽപ്പുക്കു മുഷ്കോടുമേററം
സുരതരുണികൾ സന്തോഷിച്ചു പൂമാല കൈക്കൊ-
ണ്ടൊരുമയൊടെതിരേല്പ്പാനംബരത്തും നിരന്നു. ൫൦

കലഹമിരുവശത്തും ബുദ്ധിപൂൎവ്വം നടത്തി-
ബ്ബലമുടയ ദശാസ്യൻതന്റെ പാൎശ്വത്തിലുള്ളോർ
പലപലവിധമായിച്ചത്തൊടുങ്ങിട്ടശേഷം
വലിയമലകൾ പോലാ വാൎദ്ധിയിങ്കൽപ്പതിച്ചു. ൫൧

സമരസമയമാകാശത്തു കാണ്മാൻ നിരന്നോ-
രമരരിതു ബലേ ഭേഷെന്നു നന്ദിച്ചു നന്നായ്
അമരമുനികുലേന്ദ്രൻ ശണ്ഠ വൎദ്ധിപ്പതിന്നായ്
നഖരതതിയുരുമ്മിക്കൊണ്ടൊരററത്തു നിന്നാൻ. ൫൨

തനയരിലതികായൻ തത്ര സൌമിത്രിയാലും
പുനരിതരസുതന്മാർ വാനരശ്രേഷ്ഠരാലും
പടയിലനുചരന്മാരോടുമൊന്നിച്ചു ചത്തെ-
ന്നിടരൊടു ദശകണ്ഠൻ കേട്ടു ഞെട്ടിക്കരഞ്ഞാൻ. ൫൩

മധുരമൊഴികളെക്കൊണ്ടിന്ദ്രജിത്തപ്പിതാവിൻ
വിധുരതയെവിടുത്തിട്ടാശ്വസിപ്പിച്ചു നന്നായ്
മൃധരസികനണഞ്ഞിട്ടാഭിചാരം കഴിച്ചാ-
നഥ തുരഗനിഷംഗാദ്യങ്ങളും കൈക്കലാക്കി. ൧൪

പ്രതിഭടവിജയത്തെത്തന്നെസങ്കല്പമാക്കി-
പ്പുതിവൃകളെ നടത്തിക്ഷുദ്രഹോമം കഴിച്ച്
ചതിവിയലുമരക്കൻ വന്ദനം ചെയ്തു വഹ്നി-
ക്കതിരയമൊടുഴന്നാൻ പോരിനായ് സേനയോടും. ൧൫

സപദി നിശിചരന്മാരേകയോഗം തികഞ്ഞും
കപികളൊരു വശത്തും നിന്നു തമ്മിൽപ്പൊരുമ്പോൾ
അപജയമരിവർഗ്ഗത്തിങ്കലുണ്ടാക്കി വച്ചാ-
ലോപരി പരിഭവിച്ചാ മേഘനാദൻ മറഞ്ഞാൻ ൧൬

അവനവിടെ വിധാതാവിൻെറ ബാണം പ്രയോഗി-
ച്ചവശത കപികൾക്കും രാമസൗമിത്രികൾക്കും
വളരെ വളരെയേകി പ്രജ്ഞയെന്യേ പതിപ്പി-
ച്ചുളവു നഗരിയിൽപ്പുക്കാത്തമോദം വസിച്ചാൻ. ൧൭

കമലഭവതനൂജൻ ജാംബവാൻ ചൊൽകയാലാ-
വിമലമതി ഹനൂമാനൌഷധാദ്രിക്കു പോമ്പോൾ
ഗമനസമയമേറെത്താമസിപ്പിക്കുവാനായ്
വിമതവരനൊരുത്തൻ മാർഗ്ഗമദ്ധ്യത്തിൽ വാണു. ൧൮

അതു വഴി കപിരാജൻ നല്ല കമ്പിത്തപാലിൻ
ഗതിയിലധികവേഗത്തോടു പായുന്നനേരം
യതിവടിവൊടു വഞ്ചിക്കുന്നൊരക്കാലനേമി-
ച്ചതിയനെയഥ കൊന്നിട്ടക്ഷണം പോയ് സമർത്ഥൻ. ൧൯

ചൊടിയൊടഥ കപീന്ദ്രൻ മൂലികക്കുന്നുമേന്തി-
ജ്ഝടിതി രഘുവരൻ തന്നന്തികത്തിങ്കലെത്തി
കെടുതി നിജസഹായക്കാൎക്കു തീൎത്തച്ചു മുന്നേ-
പ്പടുതി ഗിരിയുറപ്പിച്ചാജ്ഞി യാചിച്ചു നിന്നാൻ. ൩൦

ചതിവിനു പരിഹാരം ചെയ്യിടാഞ്ഞാൽ ശഠന്മാ-
രിതിലുമധികമോരോ വഞ്ചനത്തിന്നൊരുങ്ങും
മതിയിലിതു വിചാരിച്ചൂൎജ്ജിതം പൂണ്ടു കീശ-
പ്രതിനിധികൾ കടന്നാ ലങ്കയിൽത്തീയടിച്ചാർ. ൩൧

ദുരിശമൊടു പുറപ്പെട്ടാശരേശാജ്ഞയാല-
ന്നൊരുവനൊരുവനൊററയ്ക്കൊററ നില്ക്കാത്തവണ്ണം
ഉരുതരബലമോടും നാലു നക്തഞ്ചരന്മാർ
ദരികളുടെ മുഖത്തിന്നുഗ്രസിംഹങ്ങൾ പോലെ. ൩൨

അവരിലൊരുവനെക്കൊന്നങ്ങദൻ, മറെറാരാളേ-
വിവിദനടിപെടുത്തി, പിന്നൊരുത്തൻെറ ദേഹം
മദകരി പന കീറുംപോലെമൈന്ദൻ പിളൎന്നാ-
നിതരകപിബലത്താൽ ചത്തുമററുള്ളരക്കർ. ൩൩

നടപടികളിതെല്ലാം കണ്ടു നില്പാൻ പ്രയാസ-
പ്പെട്ടുമളവെതിരിട്ടു കുംഭകൎണ്ണാത്മജന്മാർ
ഇരുവ,രവരിൽ മൂത്തോൻ ചെന്നു സുഗ്രീവനോടേ-
ററിതരനനിലപുത്രൻ തന്നെ മുൻപിൽച്ചെറുത്താൻ൩൪

വലിയകലഹമധ്യത്തിങ്കലക്കാത്മജന്മാ-
ജ്വലിതനയനനായ കുംഭനെക്കൊന്നുവീഴ്ത്തി
പക പലവിധമുന്നിത്തങ്ങളിൽത്തച്ചു കാററിൻ-
മകനവിടെ നികുംഭൻ തൻെറ കണ്ഠം പറിച്ചാൻ. ൩൫

അനുജനുതവിനാശം കേൾക്കവെ വിശ്രുവസ്സിൻ
തനുജനുടയ ദീർഘശ്വാസവായുക്കളാലേ
നിശിചരികൾകുലത്തിൻ പൂങ്കുഴൽക്കൊണ്ടൽ ഭിന്നി-
ച്ചനവധി നയനാംഭോവർഷമുണ്ടായി മേന്മേൽ. ൬൬

കുമതി ഖരനു ബാലൻ ക്രൂടലന്മാക്ഷ കാലൻ
ബഹുമൊട്ട മകരാക്ഷൻ വന്നു പിന്നിടെതിത്തു
രിപുശലഭകുലങ്ങൾക്കഗ്നിയാം രാമചന്ദ്രൻ
ജനകനുടെ സമീപത്താക്കിനാനൊററയമ്പാൽ. ൬൭

വികൃതി പലതു ചെയ്യുന്നന്നു തപ്പിപ്പിഴച്ചി-
ട്ടകമലരിൽ മദം പെട്ടിന്ദ്രജിത്തോററ വീണ്ടും
രഘുതിലകനൊടപ്പോൾ തോററ പേടിച്ചൊളിച്ചാൻ
"പകടയൊരുവനെന്നും വിദ്യയില്ലൊന്നുപോലെ." ൬൮

നിരവധി മറിമായം പൌരുഷം കൊണ്ടു കാട്ടാൻ
പരിചയമിയലുന്നപ്പങ്ക്തികണ്ഠൻെറ പുത്രൻ
ഒരു കപടധരിത്രീപുത്രിയെത്തേരിൽ വച്ച-
പ്പുരിയുടയ പടിഞ്ഞാട്ടുള്ള വാതില്ക്കൽ നിന്നാൻ. ൬൯

അനിലസുതനു കാണാൻ തക്കപോൽ നിന്നുകള്ള-
പ്പനിമതിമുഖിയാളെക്കണ്ഡനം ചെയ്തു ദുഷ്ടൻ
ജനകതനുജയാണെന്നങ്ങു തെററിദ്ധരിച്ച-
മ്മനമുരുകി ഹനുമാൻ രാമനെച്ചെന്നുണർത്തി. ൭൦

പവനജനറിയിക്കും വാക്കു നേരെന്നു ശങ്കി-
ച്ചവനിമകൾമണാളന്നായുധം താഴെ വീണു
അവയവമിളകീടാതങ്ങു കമ്പിട്ടിരുന്നാ-
നവശതയൊടു ദേവൻ വന്മരപ്പാവ പോലേ. ൭൧

പരിജനമൊരു ദിക്കിൽ കൂടി നിൽക്കുന്നകണ്ട-
സ്സഹറിയിലുടനെയെന്തോ കാര്യമുണ്ടെന്നു തോന്നി
ത്വരയൊടുമടലൊടോടിച്ചെന്നിതാ രാവണൻ ത-
ന്നിളയ സഹജനപ്പോൾ വാസ്തവം താനറിഞ്ഞു. ൨

കപിവരരെയധിക്ഷേപിച്ചു ചൊന്നാനിവണ്ണം
ചാപലതയിതു പണ്ടേ തീറു വാങ്ങിച്ചു നിങ്ങൾ
രിപുനികരമിദാനീം മൌനമോടിങ്ങിരിപ്പാ-
നപകടമവർ പററിച്ചുള്ള പററാണിതെല്ലാം. ൩

അരിനിരയെ വധിപ്പാൻ കൂടഭദ്രക്രിയയ്ക്കാ-
യ്ക്കാരുതിയതിനു വിഘ്നം നിങ്ങൾമൂലം വരായ്വാൻ
കരളിലവനുറച്ചിക്കൌശലം ചെയ്തതത്രേ
കാമന പലതുണ്ടക്കൃത്രിമക്കാക്കു പണ്ടും. ൪

ദൃഢമൊരു തടവില്ലാതാഭിചാരം നടന്നാൽ
പടയിലവനു നമ്മെക്കൊല്ലുവാനുണ്ടെളുപ്പം
മടിയരുതതു തെററിച്ചീടുവാൻ പോകണം നാ-
മുടനവനെ വധിപ്പാൻ നല്ല സൌകര്യമുണ്ടാം. ൫

രഘുപതിയെഴുനള്ളീടേണമെന്നില്ലിതിന്നായ്
ലഘുതരമനുജൻ പോയ് തടചയം ചെയ്തുപോരും
അമിതതരതപസ്സാന്റേനാൾ നിദ്ര കൂടാ-
തമരുമൊരുവനാലേ ദുർഗ്ഗതിക്കുള്ളു നാശം. ൬

പഴയ പരിചയത്താൽ രാവണിയ്ക്കുള്ള സൂത്രം
മുഴുവനുമറിയിച്ചക്കൈകെസിസൂനു,വപ്പോൾ
പഴുതരിയെ വധിപ്പാൻ പാർത്തു രാമന്റെ പാദം
തൊഴുതിളയകുമാരൻ സേനയോടും തിരിച്ചാൻ. ൭

ബലമുടയ കപീന്ദ്രക്കുള്ളൊരാപ്പും തിമപ്പും
നിലവിളിയുമശേഷം കേട്ടടൻ മേഘനാദൻ
കലശലിതൊഴിയാഞ്ഞാലിങ്ങു കർമ്മത്തിനുണ്ടാ-
മുലശലിതി നിനച്ചാ മന്ത്രവാദം നിറുത്തി. ൮൮

ക്രിയകൾ മുഴുവനാക്കാതസ്ത്രവും വില്ലുമേന്തി-
സ്സപദിയമരിപടലത്തെപ്പാടനം ചെയ്യതിന്നായ്
ഭയമകലെവെടിഞ്ഞക്കീശസൈന്യത്തിനുള്ളിൽ
സ്സ്വയമൊടൊരു മൃഗേന്ദ്രശ്രേഷ്ഠനെപ്പോൽ കടന്നാൻ. ൮൯

വലമഥന വിരോധക്കാരനെക്കണ്ട നേരം
വിലകിയകലെ നിന്നാർ മർക്കടന്മാരശേഷം
നലമൊടഥ ഹനൂമാൻ തന്റെ തോളിൽക്കരേറി-
ക്കലഹമവിടെയാരംഭിച്ചു രാമാനുജന്മാ. ൯൦

മദമധികമുദിച്ചും മത്സരം വന്നുറച്ചും
വിധുരതകൾ മറച്ചും വീരവാദം വദിച്ചും
ശരനിരകളയച്ചും ശക്തിമാന്മാർ ശപിച്ചും
സമരമവിടെവച്ചും സാരമായി ബ്ഭവിച്ചു. ൯൧

പെരിയൊരു കലഹത്തിൽ ശ്ശത്രുവില്ലിങ്കലേ ഞാൺ-
ചരടു ശരനിപാതം കൊണ്ടു നൂറായ് നുറുക്കി
അരിശമൊടുമടുത്താ ലക്ഷ്മണൻ, മേഘനാദൻ
മരുവുമൊരു രഥത്തെ സ്സൂതനോടും തകർത്തു. ൯൨

രണധരണിയിലപ്പോൾ പങ്ക്തികണ്ഠന്റെ പുത്രൻ
പണി പലതുമെടുത്താ മത്സരം മൂത്തു പാരം
ചുണയൊടുമിവർ മുന്നാളൊന്നുപോൽ നിന്നു തമ്മിൽ
പിണയുമളവു സൌമിത്രിക്കു കോപം മുഴുത്തു. ൯൩

സുരവരനുടെ ദിവ്യാസ്ത്രത്തെയേന്തിക്കുമാരൻ
സരഭസമിഹ വില്ലും പൂട്ടിയസ്ത്രം തൊടുത്തു്
ഗുരുജനപദമുള്ളിൽ ബ്ഭക്തിപൂർവ്വം വിചാരി-
ച്ചരിയുടെ ഗളനാളം നോക്കി വിട്ടാൻ വിദഗ്ദ്ധൻ. ൯൪

അന്നേരത്തിന്ദ്രജിത്തിൻ ഗളഭുവി വിശിഖം
സത്വരം പോയ്തറച്ചു
പിന്നീടദ്ദുഷ്ടരക്ഷോവരനുടെ തലയ-
റ്റൂഴിയിങ്കൽ പതിച്ചു
മന്ദാരത്തിൻ മലർച്ചെണ്ടുകൾ മഴചൊരിയും-
പോലെ പിന്നെപ്പൊഴിഞ്ഞു
ക്രന്ദിച്ചീടുന്ന നക്തഞ്ചരികളുടെ നയനാ-
ശ്രുക്കൾ പിന്നീടിഴിഞ്ഞു. ൯൫

പോരിങ്കൽ പണ്ടു മണ്ഡോദരിയുടെ മകനാൽ
ബദ്ധനായ് തീർന്നു കാരാ-
ഗാരത്തിൽ താപമോടാണ്ടനവധി മിഴിനീർ
വാർത്തതിൽപിന്നെയിന്ദ്രൻ
ആ രക്ഷസ്സിന്റെ മൂർദ്ധാവവനിയിൽ നിപതി-
ച്ചുന്ന മാത്രം തണുപ്പോ-
ടോരോ കണ്ണിങ്കൽ നിന്നും ജവമൊടു പുനരാ-
വൃത്തി കണ്ണീരിനേകീ. ൯൬

ഭൂതാനുകമ്പ കലരുന്നൊരു ലക്ഷ്മണൻ താൻ
സ്ഫീതാദരത്തൊടു നികുംഭിലയിങ്കൽ നിന്നു്
ജാതാനുമോദമതിരററൊരു സേനയോടും
ഭ്രാതാവുതന്നരികിലെത്തി നമിച്ചു വാണാൻ. ൯൭

**സംകീർണ്ണയുദ്ധം പത്തൊൻപതാം സർഗ്ഗം സമാപ്തം.**

# ഇരുപതാം സർഗ്ഗം.

മകന്റെ മരണംമൂലം
സ്വകണ്ഠം ചായ്ച്ചു രാവണൻ
നാകത്തിൻകീഴിൽ വല്ലാത-
ങ്ങകപ്പെട്ടൊരു മൂരിപോൽ. ൧

വിശപ്പല്ലു പറിച്ചുള്ളോ-
രരവം പത്തി താഴ്ത്തപോൽ
വിഷാദിച്ചവനാളുമ്പോ,
ളരവം പത്തി താഴ്ത്തിപോൽ. ൨

കുലമാകുലമാക്കുന്നാ-
പ്പാതകപ്പാത കണ്ടുടൻ
തകരാതകരാഗത്തോ-
ടിവനോടി വനോർവ്വിയിൽ. ൩

ജനകാത്മജയേ വേഗം
ജയേ വേഗം മുഴക്കയാൽ
കൊല ചെയ്യാനാശ മെത്തി
നാശമെത്തിയ മൂഢന്. ൪

ജീവനോടിനി വച്ചേക്കാൻ
പാടില്ലെന്നു തടു,ത്തവൻ
അടുത്തവാറേ മന്ത്രീന്ദ്രൻ
പാടില്ലെന്നു തടുത്തവൻ. ൫

രാക്ഷസേന്ദ്രനു ദുർമ്മോഹം
കേമമായതിനാലഥ
എതിരാളിക്കകപ്പാട്
ചേർപ്പാൻ രാവണനോർത്തഹോ. (രഥബന്ധം.) ൬

സൂത്രമെല്ലാം പിഴച്ചിട്ട-
ങ്ങാദേശം ഫലിയായ്കിലും
സ്വരച്ചേർച്ചയ്ക്കു പാടില്ലെ-
ന്നന്വയദ്വേഷിയോർത്തവൻ. ൭

"സന്ധിയില്ലെങ്കിലും നല്ല
പദം കിട്ടും നമുക്കിനി
പ്രയത്നമതിനാലിപ്പോ-
ളൊട്ടും ലോപിക്കയില്ല ഞാൻ." ൮

സ്വാന്തത്തിലിത്തരം പാർത്തു
സിംഹളദ്വീപനായകൻ
സ്വാന്തത്തിലി,ത്തരം പാർത്തു
സംഹരിപ്പാൻ വിരോധിയേ. ൯

അണഞ്ഞ വിടനിന്നും തൻ
കുലക്ഷോഭമൊഴിക്കുവാൻ
അണ,ഞ്ഞവിടെനിന്നും തൻ
ഗുരുനാഥന്റെ മന്ദിരം. ൧൦

ഐക്യസിദ്ധിക്കയിരില-
ങ്ങിരട്ടിച്ചുള്ള മെയ്യൊടെ
കല്പിച്ചു വിഗ്രഹം മൂല-
ബലം ശേഷിക്കവേ കവി. ൧൧

ശുക്രാചാര്യനെ വന്ദിച്ചു
ധിക്കാരി ദശകന്ധരൻ
തർക്കമെല്ലാം നിരൂപിച്ചു
വക്കാണത്തിന്നൊരുങ്ങിനാൻ. ൧൨

തിട്ടക്കം പൂണ്ടതിക്രുദ്ധൻ
പദാതികടെ സംഹതി
തികച്ചു തേരതിൽക്കേറി
നിയതിക്കൊത്തു സങ്ഗതി. (പദ്മബന്ധം.) ൧൩

കളിച്ചു പാശി തീൎത്താപത്തുടത്തോരസുരക്കുരു
രുജയുള്ളിലുദിക്കാതെ രണത്തിന്നുളവായ് രുചി. * ൧൪

കുടിലാൎത്ഥഭടക്കാൎത്ഥപാടവോപചിതമായ്ശുചി
ചിതരും മിഴികണ്ടക്കൻപാതരുന്നതിനീഷലോ? * ൧൫

കുലത്തിൽ റാഠക്കനാഠ നാനാവിധമാതംകമോ
(ക്കിലോ
ലോകനാഥൻെറശംപാഠംപാലിക്കേണ്ടതിനീവക. * ൧൬



കുതിച്ചു,ഭൂള്ളൊട്ടുംക്ഷോഭ്ടമൊഴിഞ്ഞൊരാക്ഷസപ്പക
കടൽവണ്ണനൊടേററിട്ടു കെട്ടുപ്പാൻ മൂലമിത്തിരി. * ൧൭

കുറാരം കാമ്പമുണ്ടാക്കുകുന്തം തോമരവും കരി
രിങ്ങ്ഖണംവിട്ടിതെപ്പേരും സങ്ഘക്കാരേന്തിമുൻപിലേ.
* ൧൮

കുററം കൂടാതരിക്കേറമുച്ചാവവ ബലത്തിലേ
ലേഖാംശവിക്രമം തീൎപ്പാൻദശാസ്യൻ പാൎത്തു പാതകി.
* ൧൯

കുറവക്ഷത്രിയക്കൊപ്പിപ്പതിന്നരിയ കൌതുകി
കിതവൻ ദുശ്ചരിത്രത്താൽ താനേയപകടത്തിലാം. * ൨൦

കുനയത്താരാൽ കടിലനാരാൽ ദൈത്യജാരാം കുരുക്കി
ലാംഗ്ഗുലമുള്ളകൂട്ടക്കേ സംഗരത്തിൽജയംവരു. (ലാം
* (ചക്രബന്ധം.) ൨൧

കനക്കെച്ചോടി വൎദ്ധിച്ചു
പട കണ്ടിട്ടു പിന്നെയും
വാദസൌഹിത്യമനിശം
നാടിപ്പു കപിവാഹിനി. (ശുദ്ധചതുൎത്ഥം.)

കളിമാളികതോറും തോ
റ്റിതമേ തററിരുന്നൊരു
ഭടരോടഭയപ്രായം
മൎക്കടക്ക്മെർ മാനമായ്. ൨൩

സുമിത്രാതനയൻ നേൎത്തു മാനമേവമരക്കനേ
ഭ്രമിച്ചു തടിയൻ വാൎത്തുതാനവ്വാറുതിരത്തിനേ.
(ഗോമൂത്രികാ ബന്ധം.) ൨൪

എടുത്തു രാക്ഷസേന്ദ്രൻ മുൻ-
പടവെട്ടും പഠിച്ചപോൽ
തട്ടു,ത്തതെല്ലാം സൌമിത്രി
പടവെട്ടു പഠിച്ചപോൽ. ൨൫

കുരങ്ങന്മാരെയൊട്ടുക്ക
നിരങ്ങിച്ചു നിശാചരൻ
മരങ്ങളെന്നപോൽ വെട്ടി-
യരങ്ങത്താശു വീഴ്ത്തിനാൻ. ൨൬

സൌമിത്രിക്കതുകണ്ടുള്ളം
കത്തിയൻപാലെരിഞ്ഞ പോൽ
ശത്രുവിൻ കൊടിയും തേരും
കത്തിയൻപാലെരിഞ്ഞുപോൽ ൨൭

കരത്തിൽ തന്റെ വേലൊന്നു
വിളക്കി യതികണ്ടകം
ഉരച്ചേവം സമരഭ്രൂ-
വിളക്കിയതികണ്ടകൻ ൨൮

തേരിതോരാതരം തീരെ-
ത്തുരത്തോതരുതുത്തരം
തരാം തീരാത്താതുരത
തരത്തേ താന്തിരുത്താതു്. ൨൯

മയശക്തി കുറച്ചീട്ടു-
മയശസ്സേന്തുറച്ചവൻ
മയമേതും വരുത്താതാ-
മയമേകി കുമാരനു്. ൩൦

രാമദേവന്മനോര-
മന്നേരമൊററൊരു ശണ്ഠയിൽ
വിഷാദമോടു വീണന്നാ-
വീണന്നാഹ്ലാദമേററമായ്. ൩൧

മനോവേദനയാലോരോ
മനോരഥമൊടാജിയിൽ
കേണു പാരം വിവശനാം
മനുവംശകുലാധിപൻ. [അസംയോഗഃ.) ൩൨

വിലാപിച്ചൻപു കൂടിബ്ഭ്രൂ-
വിലാപിച്ചമ്പുകൂടൊടും
കലാശിച്ചാഹവം രാമ-
കലാശിച്ചെത്തി വാതജൻ. ൩൩

ഹ നു മാ ന ത്തു കാ ലം താ-
നു പാ യം പാ ർത്തി ത ങ്ങ ലം
മാ യം വ രാ തി ന്നു ത കാ
ന പാ രാ ശ മു തി ർത്തി ത്തു. ൩൪

[അർദ്ധഭ്രമകം.]

ലോകേശതനയം തന്റെ
വയസ്സിലറിവുള്ളവൻ
ലോകേശതനയൻതന്റെ
കാര്യകൌശലബുദ്ധിയാൽ ൩൫

മരുന്നുമല കൊണ്ടന്നു
മരുത്തിൻ മകനായവൻ
മണത്തി മനുജാധീശ-
മകന്നാമയമാററിനാൻ. [യുഗ്മകം.] ൩൬

എഴുന്നേ,ററുരമാജാനു-
ബാഹുവാം രാമനാൻ്ടൻ
എഴു,ന്നേററു രമാജാനി-
തന്നോടു രണമാശരൻ. ൩൭

രാഘവൻ ലഘുവായ് തന്റെ
വില്ലു വട്ടത്തിലാക്കിനാൻ
ദശഗ്രീവനെയപ്പോരിൽ
വച്ചു വട്ടത്തിലാക്കുവാൻ. ൩൮

പുരംദരന്റെ മൊഴിയാൽ
തയാറാക്കിയ തേരിഹ
ഹർഷം പൂണ്ടാനയി,ച്ചപ്പോ-
ളിന്ദ്രക്ഷത്താവു സത്വരം. (ധനുർബന്ധം.) ൩൯

രാമൻ വന്ദിച്ചു തേരേറി
രമാനയനനന്ദിതൻ
ശത്രുവേ വേഗമടലിൽ
കൊല്ലുമാമാർഗ്ഗണാന്വിതൻ. (ശരബന്ധം.) ൪൦

തേരേറിയരചൻ നേർത്ത-
ന്നാരാലാശരനായകൻ
നാരാചനിരയാലെയ്താ-
നരാതിയെ നിരാദരൻ. (നിരൌഷ്ഠ്യം.) ൪൧

മന്നവൻ മരുബാണത്താൽ
മുറിച്ചാ ശരമന്നവൻ
മന്നവാസ്ത്രം തടുക്കെന്നു
മരുത്താശരമന്നവൻ. ൪൨

സംവർത്തകാലമേഘത്താൽ
മഴതൂകുന്നപോൽ ഭുവി
വിശിഖൌഘം ചൊരിഞ്ഞാശു-
ശുക്ഷണിജ്വാലയാർന്നവ. ൪൩

ശുഭശീലമെഴും രാമ-
മന്നൻ സരസസത്തമൻ (ശരസന്ധാനം.)
നിന്നാശു ശുഷ്കബാണങ്ങൾ
മുറിച്ചുച്ചുട്ടലക്ഷ്മണൻ. [യുഗ്മകം.] ൪൪

മോശമോശയ്ക്കു പങ്കാളി
കാളി കാളിമയേററമായ്
മാറി മാറിലൊരമ്പേശി-
പ്പേശിപ്പേ ശിക്ഷയോടവൻ. ൪൫

വടിവോടമരാതല്പ-
ങ്കരിപോലന്നിടഞ്ഞുതേ
വെക്കയോടപ്പരനവാ-
ഗ്രത പോന്നവരയ്ക്കമെ. ൪൬

മെയ്ക്കരം വന്ന പോതഗ്ര-
വാനരപ്പടയൊക്കവെ
തേഞ്ഞുടന്നില പോരിങ്ക-
ല്പതരാമടവോടിവ." ൪൭

അവനാലോചിച്ചിവണ്ണമീ-
ഷ്യയുധക്കാമ്പിലൂന്നിനാൻ
എയ്തു പിന്നീടാസുരാസ്ത്ര-
മേനമൊന്നോർത്തനൌചിതി. ൪൮

ശതാദ്ധാരശരംകൊണ്ടു
രാമനാലായതാഹവേ
വേറെയായാറെ വേപിച്ചാ-
ച്ചാപി; വേരററു വേററര (ശൃംഖലബന്ധം.) ൪൯

രാവണൻ രാ വണങ്ങുന്നോൻ
രാമനോടേററു നിൽക്കവേ
കുടിലൻ കുടി ലങ്ഘിച്ച-
പട കണ്ടു വിഷണ്ണനായ്. ൫൦

ദാനവപ്രഭുവം നേരേ
തകർത്ത കപിസേനയിൽ
ദാനവപ്രഭുവന്നേര-
ത്തയച്ചാൻ ദഹനാസ്ത്രകം. ൫൧

പാരണയ്ക്കാക്കിയതിനേ
വാരുണാസ്ത്രത്തിനായ് വിട്ട
ഭുജംഗാസ്ത്രം തകരുവാ–
നേകീ ഗരുഡസായകം. (മുസലബന്ധം.) ൫൨

"രാവണന്നിന്നിണ വരാ–
മക്ഷയന്നിന്നിയക്ഷമ
കാലം തെററററതേ ലംകാ
തിന്മയാലലയാന്മതി." ൫൩

വീണാധരമഹായോഗി–
യേവം മോദിച്ചു നില്ക്കവേ
വീണാധരമഹാസ്ത്രങ്ങൾ
രാമചന്ദ്രന്റെ സന്നിധൌ. ൫൪

ശതധാരായുധം കൊണ്ടു
ശകലി,ച്ചുതശേഷവും
ശതധാ രാഘവൻ കൈയിൽ
ശരം പൂണ്ടിന്ദ്രദൈവതം. ൫൫

ഒന്നിനൊന്നൊത്ത ദിവ്യാസ്ത്രം
പ്രയോഗിച്ചു പരസ്പരം
രണം കലശലാ,യപ്പോൾ
ദ്യോവിലും യുധഭൂവിലും. ൫൬

നന്ന നാനാനനന്നോനം.
ന്നൂനം നിന്നെന്ന നന്നിന
ന്നുന്നിനൻ നന്നു നന്നെന്നൊ–
ന്നന്നിനാന,ന്നനൂനനേ.

യാമിനീചരവിദ്വേഷി
രാമൻ രാജർഷിമുഖ്യരിൽ
യാമി നീചരവിദ്വേഷി-
യോടുരച്ചിതനന്തരം. ൭൩

"ലീലാലോലാല്ലലാലെല്ലാ-
ന്നിന്നെന്നിന്നിനി നീ നിന
പാപപ്പേപ്പോമ്പു പിമ്പിപ്പോ-
തൊത്തുതേ തത താന്തത." ൭൪

രാവണൻ തന്റെ ഗളം
വിളംബം വിട്ടറുത്തവ
വരാത്തുലശലന്നേര-
ന്നിന്നിമ്പമൊടുമിച്ചിതു. (ശക്തിബന്ധം.) ൭൫

മുറിച്ചു രാമൻ പിന്നീടും
മുളച്ചുത്തല വന്നഹോ!
മുറി,ച്ചുതുമുടൻ തന്നെ
മുള,ച്ചുത്ത,ലവന്നഹോ! ൭൬

"വേധിക്കാതമൃതസ്ഥാനം
നൂനം മൂർച്ഛിച്ചൊരീയുധി
ധിക്കാരിയാം ദശാസ്യന്നു
വരാ നാശമസംശയം." (ഹലബന്ധം. ൭൭

രഹസ്യം രാമനോടേവ-
മുണർത്തിച്ചു വിഭീഷണൻ
സ്വകാര്യമായതുഹംകൊ-
ണ്ടറിഞ്ഞു ദശകണ്ഠനും. ൭൮

"നീതിയോകപടം? വിട്ടിട്ടിവിടം പകയോതി നീ
രിപുരാമന്നവനമായ് മാനവന്നമരാപുരി." ൱൪
(അനുലോമപ്രതിലോമം.)

ഏന്നീവണ്ണം പുലമ്പിക്കൊ-
ണ്ടുന്നിക്കവിപാദങ്ങളെ
നന്നായ് പ്രാസം പ്രയോഗിച്ചു
വെന്നീടാനിവനെശ്ശഠൻ. ൱൫

ശിലീമുഖപ്രചാരത്താൽ
ശിരീഷമലരെന്നപോൽ
പ്രാസം പ്രയാസം കൂടാതെ
ഖണ്ഡിച്ചു നൃപപണ്ഡിതൻ. ൱൬

ധനഞ്ജയാശുഗം മേലീ-
നാകർഷിപ്പതിനെന്നപോൽ
ധനഞ്ജയാശുഗം മേലി-
ലേൾപ്പിച്ചമ്പതൊഴിച്ചുടൻ. ൱൭

വലശാസനസൂതൻെറ
ഖലശാസനസൂക്തിയാൽ
ജലജാസനഗോവേന്തി-
ബലശാലി രഘൂത്തമൻ. [യുഗ്മകം.] ൱൮

കുലച്ചു കാർമ്മുകം നന്നായ്
ജ്വലിച്ചു വിശിഖത്തിനെ
വലിച്ചു വിട്ട നേരത്തു
ചലിച്ചങ്ങചലാതലം. ൱൯

ലങ്കേശ്വരന്റെ മാറൊത്ത
മാറത്തബ്ജോത്ഭവാസ്ത്രഗം
ആശു ഗജ്ജിച്ചു തയ്ച്ചപ്പോ-
ളുതയ്ച്ചപ്പോരിൽ വീണരം. ൧൦

ഹാകാരത്തോടു കൂടാതെ
മഹാരണമണഞ്ഞവൻ
ഹാകാരത്തോടു കൂടാതെ
മഹാരണമണ,ഞ്ഞവൻ. ൧൧

ആമോദമാന്ന സുമനഃ-
സ്തോമം രാമന്റെ മേനിയിൽ
ആമോദമാന്ന സുമനഃ-
സ്തോമം വഷിച്ചു മേല്ക്കു മേൽ. ൧൨

മണമേറുന്ന മന്ദാര-
മലർമാരി മനോരമൻ
മസ്തകംകൊണ്ടു മാനിച്ചു
മകിഴ്ന്നു മധുമർദ്ദനൻ. ൧൩

വരമ്പേറിക്കവിഞ്ഞഗ്രേ
മരിച്ചളവു ഭീഷണൻ
വരമ്പേറിക്കവിഞ്ഞഗ്രേ
ജ്വരമാന്നുവിഭീഷണൻ. ൧൪

രാമാനുജോപദേശത്താ-
ലവന്നാമയമഞ്ജസാ
സാമാന്യം വിരമിച്ചപ്പോൾ
സമരാങ്കണമന്തരാ. ൧൫

രാവണന്റെ വധം കേട്ടു
ഞെട്ടിയുച്ചലിതസ്വരാ
രാക്ഷസസ്ത്രീകളോടൊത്താ- (ഖഡ്ഗബന്ധം)
ഗമിച്ചു മയകന്യക. [യുഗ്മകം.] ൰൬

അണികുന്തലഴിച്ചിട്ടു
കെട്ടുമിന്നു പറിച്ചുടൻ
പോർക്കളത്തിൽ ക്കണവനെ-
ക്കണ്ടു കണ്ണീർ പൊഴിച്ചിവൾ. ൰൭

ഊഴിപ്പെണ്ണുമണവാളന്റെ
ചാരേ വീണു കരഞ്ഞിതേ
"പൃഥ്വിയുണ്ടവളാമെന്റെ
വരൻ കേണു കരിഞ്ഞിതോ? ൰൮

ഊഴിയഞ്ചിതമായന്നോ?
വശത്താകുന്നു ദേവരാ!
ഊഴിയം ചിതമായെന്നോ?
നിനയ്ക്കുന്നു വിഭീഷണാ! ൰൯

മായം കൂട്ടുമൊരാത്മാവി-
ലസാമാന്യതയോടിഹ
ഭവാനിരിക്കെ ബ്ഭരതൻ
ഭൂപനായതു കുററമോ? (ക്രിയാഗുപ്തം) ൨൰

കാലാരിക്കാദിയൻപോടിതമുതവിയ നി-
മ്പോരു വല്ലാതയാകാ
കായാതെല്ലാവരുമ്പോയരിയൊരപകട,
പ്പാതയില്ലാതിലംകാ

കാലം തില്പായിതപ്പാ പുനരതിൻ നിന-
    ച്ചാരിഹ ധ്യാനമാകാ
കാമാനധ്യാഹരിച്ചാലയി കണവ! ഭവാൻ
    പോയ ദിക്കാരിലാകാ. (പത്മബന്ധം) വൃ൧

മന്ദിച്ചേററം മനമുരുകിയാ
    രാക്ഷസസ്ത്രീകളേവം
മന്ദാക്ഷം വിട്ടധിരണതലം
    വീണു കേഴുന്ന നേരം
അന്നക്രായുഃക്ഷപണനവരെ
    സ്സാന്ത്വവാക്കാലടക്കി
പ്പിന്നത്യന്തപ്രിയമൊടു നട-
    ത്തിച്ചു തൽപ്രേതകാര്യം. വൃ൨

ശട്ടംകെട്ടി മഹേന്ദ്രനോടപമുതി-
    പ്പെട്ടുള്ള ശാഖാമൃഗ-
ക്കൂട്ടത്തെദ്രുതമുദ്ധരിച്ചു, ഗഗനേ-
    വിട്ടിന്ദ്രയന്താവിനെ,
പട്ടം കെട്ടി വിഭീഷണ,ന്നരിവരൻ-
    കട്ടോരു വൈദേഹിയെ-
പ്പെട്ടെന്നങ്ങു വരുത്തി വഹ്നിയിൽ വിള-
    ക്കീട്ടന്നൊടുത്തീടിനാൻ. വൃ൩

നരപരിവൃഢൻതന്നെക്കൂപ്പി-
    സ്തുതിച്ചഥ സാദരം
സരസിജഭവൻ മുൻപാം വാനോർ-
    കദംബകമംബരേ

## ഇരുപതാം സർഗ്ഗം.

പുരുഷമണിയാം രാമൻ കണ്ട-
പ്പിതാവിനെയാസ്ഥയാ
ചരണയുഗളം വന്ദിച്ചാശി-
സ്സു വാങ്ങി മനോഹരൻ. ൯൪

നില്ക്കാമൃഴിയിൽ വാഴവോക്ക നിതരാ-
മൌൽസുക്യമുൽഭ്രതമാ-
യിക്കാലത്തു മുഴുത്ത പീഡ നിഖിലം-
മോചിച്ച ഭ്രവ്യംഭ!
വിണ്ണോർ കമ്പമകന്ന മേദിനിയിലെ-
ങ്ങാരംഭമേത്തിത്തരം
രംഗേമാനിതനായിതദ്രിവിജരാൽ
മാവല്ലഭന്നിർഭരം. (ചക്രബന്ധം.) ൯൫

സദാരനഖിലേശ്വരൻ സഹ-
ജനോട്ടുമുത്തുങ്ഗസം-
മദാകലിതമാനസൻ സകല-
സൈന്യസംഘത്തൊടും
വിഭീഷണസമേതനായ് നിജപു-
രപ്രവേശത്തിനായ്
പ്രഭിന്നഗജയാനനന്ധന
ദവാഹനം കേറിനാൻ. ൯൬

"രാമരാവണകലഹം,, എന്നു ൨൦-ാം സർഗ്ഗം സമാപ്തം.

---

# ഇരുപത്തിമൂന്നാം സൎഗ്ഗം.

ശ്രീരാമചന്ദ്രാദികളെബ്ഭരിച്ചി-
ട്ടാ രാജരാജന്റെ വിമാനരത്നം
ആരാൽ ത്രികൂടാദ്രിനിരപ്പിൽ നിന്ന-
ത്താരാപഥം പാൎത്തു കിളൎന്നു വേഗം. ൧

പ്രഭഞ്ജനാപത്യവിലംഘനത്തിൽ
പ്രഭൂതമാനുള്ള മഹാസമുദ്രം
നഭസ്ഥമാമൃക്ഷകുലത്തിനപ്പോ-
ളഭംഗമാം പല്വലമെന്നു തോന്നീ. ൨

അദാന്തനാം രാവണനോടു കൂടെ
കൃതാന്തദിക്കിന്നു തിരിച്ച നേരം
നിതാന്തമദ്ധ്വാവിലുതച്ചു പാരം
പ്രശാന്തവേഗത്തൊടിരുന്ന യാനം. ൩

സമഷ്ടിയായ്പണ്ടു ഹിരണ്യഗൎഭൻ
ചമച്ച കാലത്തു വിധിച്ച പോലെ
സമൎത്ഥരാം പുണ്യജനേഡ്യരെത്താൻ
സ്വമസ്തകത്തിങ്കൽ വഹിച്ചതെന്നും. [യുഗ്മകം.] ൪

നരേന്ദ്രനാം രാഘവനെ ബ്ഭരിപ്പാ-
നൊരന്തരം വന്നു ഭവിക്കമൂലം
ധരിച്ചു തൽപ്പുഷ്പകമന്നുതൊട്ടേ
സ്വരാജയോഗ്യം "നരവാഹനത്വം. ൫

തെരുക്കനെ ദ്ര്യോവിലുയൻ തെക്കു-
ന്നരിക്കനെപ്പോലെ വടക്കു മാറി
പരിഭ്രമിക്കാതതു യക്ഷരാട്ടിൻ
പുരിക്കു പോകുന്നതുപോലെ പാഞ്ഞു. ൬

ദൂരത്തു കാണുന്ന വിശേഷമെല്ലാം
ദാരങ്ങളെച്ചൊല്ലി മനസ്സിലാക്കാൻ
ദൂരത്തു പിന്നിട്ടതു പോകയാലേ
പാരം പണിപ്പെട്ടു പയോജനേത്രൻ. ൭

മനോജ്ഞമാം പുഷ്പകമിപ്രകാരം
മനോജവത്തോടുഴറുന്ന നേരം
മനോജസൌന്ദര്യമിയന്ന രാമൻ
വിനോദമോരോന്നു പറഞ്ഞു മന്ദം ൮

പ്രാണപ്രിയേ! നമ്മുടെ സേതുബന്ധം
കാണന്തികെ കല്ലുപടുത്ത ചന്തം
ഏണാങ്കചൂഡന്റെ വിശിഷ്ടബിംബം
താണൊന്നു കൃപ്തീടഖിലാവലംബം. ൯

രാമേശ്വരം സംഭൃത പുണ്യതീർത്ഥം
വാമേക്ഷണേ! കാൺക ജഗൽപ്രസിദ്ധം
ആമജ്ജനം ചെയ്തിടുവോക്കു സർവ്വ-
ക്ഷേമാസ്പദം ലോകപവിത്രമല്ലോ. ൧൦

കണ്ടാലുമിപ്പർവ്വതമൃശ്യമൂകം
കൊണ്ടാടുകെൻ കോകിലവാണിയാളേ!
പണ്ടാശു നീയാഭരണംകഴററി
മുണ്ടാൽ പൊതിഞ്ഞിട്ടതിതിങ്കലത്രേ. ൧൧

ഉദ്ദിഷ്ടകാര്യത്തെ വഹിപ്പതിങ്ക-
ലുദ്യുക്തനാം മക്കടരാട്ടുമായി
വിദ്വേഷിനാശത്തിലെനിക്കു സഖ്യം
നിർദ്ദിഷ്ടമായ്വന്നതുമിസ്ഥലത്തിൽ ൧൧

കാഴ്ചയ്ക്കിണങ്ങുന്നൊരു പമ്പയാറി-
ത്താഴ്ചസ്ഥലത്തൻപൊടു കാൺക കാന്തേ!
വേഴ്ചയ്ക്കു വാതാത്മജനോടു കൂടി-
ക്കാഴ്ചയ്ക്കു ഞങ്ങൾക്കിഹ ബന്ധമുണ്ടായ്. ൧൨

ദശാനനൻ തന്നുടെ വാളിനാൽ ദ്ദു-
ർദ്ദശാന്തരം പുക്കൊരു കങ്കരാജൻ
സുശാന്തനായ് സിദ്ധിയടഞ്ഞ ദേശ-
ത്തശാന്തവേഗത്തൊടണഞ്ഞു നമ്മൾ. ൧൩

പഞ്ചഭയാസ്യന്റെ പകിട്ടിലുൾപ്പെ-
ട്ടെൻ ചഞ്ചലാപാംഗി! മൃഗംപിടിപ്പാൻ
അഞ്ചാതെ ഞാൻ പോയളവക്കഠോരൻ
വഞ്ചിച്ച ദ്ദിക്കാണിതു വക്രകേശി! ൧൪

തപോവനം കാണിദമസ്മദീയം
വിപഞ്ചികാലാപിനി! തത്സമീപേ
സുപാവനീ ഗൌതമിയിപ്രദേശ-
ത്തുപദ്രവക്കാരരടുത്തു മുന്നം. ൧൫

അനർത്ഥമോരോന്നു നമുക്കിവണ്ണം
ജനിക്കുവാനുള്ളൊരു ബീജവാപം
നിനയ്ക്കിലച്ഛൂർപ്പണഖാപ്രസംഗേ
നിനക്കുളായ്വന്നൊരു മന്ദഹാസം. ൧൬

പുത്തൻപ്രവാളാധരി! താപസന്മാ-
ർക്കുത്തംസമാം കുംഭജമാമുനീന്ദ്രൻ
കൃത്യം പിഴയ്ക്കാത്തൊരു വൻതപസ്സും-
പുത്തോടിരിക്കുന്നൊരു ദിക്കിതല്ലോ. ൧൮

വിരാധനെന്നുള്ള നിശാചരേന്ദ്രൻ
നിരാദരന്നിന്നെയുപദ്രവിപ്പാൻ
പരാക്രമത്തോടുമടുത്ത നേരം
പരേതനായിട്ടിശി പത്മനേത്രേ! ൧൯

അഹാര്യശൃംഗസ്തനി! യാത്മകാന്താ-
സഹായവാനത്രി മഹർഷിവര്യൻ
മഹാതപസ്സോടു വസിച്ചിടും നൽ-
ഗൃഹാന്തികസ്ഥാനമിതോർക്കെടോ! നീ. ൨൦

മുക്കണ്ണനും നാന്മുഖദേവനും പു-
ണ്ടക്കണ്ണനും തത്സുതരാകയാലേ
ചൊല്ക്കൊണ്ട സപ്തർഷിഗണത്തിൽവച്ചി-
ട്ടിക്കണ്ടൊരിദ്ദേഹമതീവ മാന്യൻ. ൨൧

നാളീകപുഷ്പച്ഛദചാരുനേത്രേ!
കേളീനഗം നല്ലൊരു ചിത്രകൂടം
കേളീവിലാസങ്ങൾ കലന്നൊരല്പം
നാളിപ്രദേശത്തു വസിച്ചു നമ്മൾ ൨൨

രാകാശശാങ്കപ്രതിമാനനേ! നാ-
മേകാന്തമുത്തോടിഹ വാണിരിക്കേ
നീകാരണം ഞാനൊരു കീർത്തിമുദ്ര
പാകാരിപുത്രന്നു കൊടുത്തതില്ലേ? ൨൩

ധന്യൻ ഭരദ്വാജമഹാമുനീന്ദ്രൻ
തന്നാശ്രമം കാണുക കംബുകണ്ഠി!
അന്യോന്യവൈരത്തെ വെടിഞ്ഞിതിങ്കൽ
സാന്നിധ്യമാളുന്നിതു സത്വജാതം. ൨൪

അങ്ങേതു ഗങ്ഗാനദി തത്സമീപ-
ത്തങ്ങേക്കരക്കാണ്മതു ശൃങ്ഗിവേരം
മങ്ങാതയോദ്ധ്യാപുരിയൊട്ടുദൂരെ-
പ്പൊങ്ങിപ്രശോഭിപ്പതു കാൺകകാന്തേ! ൨൫

അറിഞ്ഞു ദേവന്റെ മനോഗതത്തെ-
പ്പറഞ്ഞിടാതങ്ങു കുബേരയാനം
കുറഞ്ഞു മുന്നോട്ടു ഗതിക്കു വേഗം
നിറഞ്ഞ മോദത്തൊടു താണു ഭൂവിൽ. ൨൬

മന്ദിച്ചിടാതാശു തപോധനന്മാ-
ർക്കിന്ദ്രൻ ഭരദ്വാജനതിപ്രഗത്ഭൻ
കുന്നിച്ച മാനത്തൊടു സല്ക്കരിച്ചാൻ
വന്ദിച്ച രാമാദികളേവരേയും. ൨൭

വിശേഷമപ്പോൾ ഭരതന്റെ ചാര-
ത്തശേഷമെത്തിപ്പറയുന്നതിന്നായ്
കുശേശയാക്ഷപ്രഹിതൻ ഹനൂമാൻ
സ്വദേശികൊണ്ടെത്തിയയോദ്ധ്യയിങ്കൽ. ൨൮

കാരുണ്യമേറും നിജപൂർവ്വജൻ ത-
ന്നാരണ്യവാസാവധിയെണ്ണിയെണ്ണി
താരുണ്യഭോഗത്തെ വെടിഞ്ഞു നിത്യം
ഹൈരണ്യപാദക്കുരമാശ്രയിച്ചു. ൨൯

ക്ഷാമം മഹാവ്യാധികളെന്നിവററിൻ-
നാമത്തിനും നാട്ടിലിടം കൊടാതേ
രാമരാജൻ വാണരുളുന്ന നന്ദി-
ഗ്രാമത്തിലുൾപ്പുക്കു ദിനേശശിഷ്യൻ. [യുഗ്മം] ൩൦

നന്ദിച്ചു കൈകേയിമകന്റെ പാദം
വന്ദിച്ചു രാമന്റെ ചരിത്രമെല്ലാം
മന്ദിച്ചിടാതോതിയ കേട്ടു കൊണ്ടാ-
നന്ദിച്ചു ഭൂപാലകുമാരകന്മാർ. ൩൧

വെടിപ്പൊടിച്ചെയ്തികളെ പ്രസിദ്ധ-
പ്പെടുത്തി നാടൊക്കെയരക്ഷണത്തിൽ
അടിച്ചു തൂപ്പിച്ചു തെരുക്കളെല്ലാം
കുടഞ്ഞു നല്ക്കുങ്കമപങ്കമെങ്ങും. ൩൨

ജലം തളിച്ചൻപൊടു വൃത്തിയാക്കി
നിലം വരച്ചിട്ടു പടിക്കലെല്ലാം
ഫലങ്ങളും പൂക്കുലവാഴയും ന-
ല്ലലട്ടിയും കെട്ടിയലങ്കരിച്ചു. ൩൩

പുത്തൻ കൊടിക്കൂറകൾ തൂക്കി മേളി-
ച്ചുത്തവ്വിലെല്ലാവരുമപ്പുരത്തിൽ
മത്തേഭകുംഭസ്തനിമാർ ചമഞ്ഞു
മെത്തുന്ന താലപ്പൊലിയേന്തി നിന്നു. ൩൪

ചെമ്മേ ഭരദ്വാജമുനീന്ദ്രനാലെ
സമ്മാനിതൻ രാമനെയിഷ്ടരോടും
അമ്മാനവൌഘം നിജഭാഗധേയ-
ദ്യുമ്നങ്ങൾ പോൽ വാനിൽ വരുന്ന കണ്ടു. ൩൫

ഉൽക്കണ്ഠ മുന്തീടിന ലോകരപ്പോൾ
തിക്കിത്തിരക്കീട്ടു നഴഞ്ഞു കേറീ
ദുഃഖാബ്ധി താണ്ടുന്നതുപോൽ കരങ്ങൾ
പൊക്കിസ്തുതിച്ചാർത്തു വിളിച്ചു നീളെ. ൩൬

അപ്പുഷ്പകം മെല്ലെയടുത്തിടുമ്പോ-
ളിബ്ഭൂമി തൻ പുത്രിയെയേററു വാങ്ങാൻ
ഉൾപ്രേമമാന്നേറെ, നഭസ്സിലേക്കായ്
മേല്പ്പെട്ടു പൊങ്ങുന്നതു പോലിരുന്നു. ൩൭

ഇളക്കമില്ലാത്തതിതെന്ന മൂല-
മിളയ്ക്കു സിദ്ധിച്ചചലാഭിധാനം
വെളിപ്പെടുന്നാഖ്യയിതന്നു തൊട്ടേ
വിളക്കമില്ലാത്ത വിധത്തിലിന്നും. ൩൮

വലിപ്പമേറുന്ന വിമാനരത്നം
നിലം തൊടാറായതു കണ്ടു പാരം
വിലക്ഷനാകും ഭരതൻ സമോദം
വിലക്കിനാൻ പൌരജനാരവത്തേ. ൩൯

മുന്നിട്ടു കാററിൻമകനെ ദ്രുതം പോ-
യിന്ദീവരാക്ഷൻെറ പദാരവിന്ദം
വന്ദിച്ചിതാ രാജകുമാരകന്മാർ
നന്ദിച്ചുടൻ രാമനനുഗ്രഹിച്ചാൻ. ൪൦

വൈദേഹിയെച്ചെന്നഭിവാദനം ചെ-
യ്താ ദേവരദ്വന്ദ്വമതിൻെറ ശേഷം
മോദിച്ചു വേഗാൽ ഭരതൻെറ പാദം
നേദിഷ്ഠനായ് ലക്ഷ്മണനും പണിഞ്ഞു. ൪൧

ആത്താദരം കൈതൊഴുതഗ്രജന്റെ
കാല്ത്താരിനെപ്പററലർകാലനാമാ
ചിത്താനമോദത്തൊടണച്ചു തമ്മിൽ
തീത്താ വിയോഗാത്തി വിശാരദന്മാർ. ൪൨

എല്ലാവരും പുഷ്പകയാനമൂടെ-
സ്സല്ലാപമോരോന്നു പറഞ്ഞു പാടേ
കല്യാണശീലൻ ഭരതൻ വസിപ്പോ-
രില്ലത്തിലേക്കൻപൊടു ചെന്നു ചേന്നു. ൪൩

ക്ഷേമാസ്പദം പാദുകയുഗ്മമപ്പോൾ
രാമന്റെ തൃക്കാക്കലണച്ചു വേഗം
സാമാന്യമല്ലാത്തൊടു രാജ്യഭാരം
രാമാനുജന്മോവ∣റ വച്ചൊഴിഞ്ഞാൻ. ൪൪

മാനിച്ചു തൻ സോദരനെത്തലോടി
യാനത്തിൽനിന്നൻപൊടിറങ്ങി രാമൻ
മാനസ്ഥനാം മക്കടരാജനപ്പോൾ
മാനുഷ്യകശ്രേഷ്ഠനു കൈ കൊടുത്തു. ൪൫

രക്ഷോധിപൻ പിന്നെയടുത്തു നിന്നാ-
ലക്ഷ്മീശനേ നേർവഴി കാട്ടി മുൻപേ
അക്ഷീണപുണ്യൌഘമണഞ്ഞു ചാരേ
മോക്ഷേച്ശുവാം ദേഹിയെയെന്ന പോലെ. ൪൬

മനഃപ്രസാദത്തൊടുമമ്മമാരേ
വിനീതരായ് കൈതൊഴുതേവരും പോയ്
അനന്തരം ദേശികവര്യനാം മാ-
മുനീന്ദ്രനെക്കണ്ടു നമസ്കരിച്ചാർ. ൪൭

മോദം നിറഞ്ഞുള്ളിൽ വസിഷ്ഠനാശി-
ർവ്വാദത്തെയെല്ലാക്ക്മുടൻ കൊടുത്തു
പാദങ്ങൾ വന്ദിച്ചൊരമാത്യരോടും
ചോദിച്ചു സീതാപതി വൎത്തമാനം. ൪൮

മനസ്സമാധാനമിയന്നു ചേൎന്ന-
ജ്ജനങ്ങളെല്ലാരുമയോദ്ധ്യയിങ്കൽ
മനുഷ്യനാഥൻെറ മഹാഭിഷേക-
ദിനത്തിനെക്കാത്തു സുഖിച്ചിരുന്നു. ൪൯

രക്ഷോവരന്നും കപിനായകന്നും
ലക്ഷോപലക്ഷം സഹഗാമികൾക്കും
അക്ഷീണകൌതൂഹലമാലയങ്ങ-
ളക്ഷോണിപാലാനുജനേകി നീളെ. ൫൦

സരോജിനീകാന്തകുലാനുകൂലം
സരോരുഹാക്ഷന്നഭിഷേകകാലം
പുരോഹിതൻ തന്നുടെ വാക്കുമൂലം
നരോൽക്കരം കേട്ടു തെളിഞ്ഞു ശീലം. ൫൧

ക്ഷണപ്രകാരം ക്ഷിതിപാലരും ന-
ല്ലിണങ്ങരും മററുമനേകവൎഗ്ഗം
അണഞ്ഞയോദ്ധ്യാപുരിയിങ്കലേററം
ഗുണജ്ഞരാം വിപ്രമഹർഷിമാരും ൫൨

വേദാന്തവിജ്ഞാനികൾ തക്കശാസ്ത്ര-
വാദത്തിലഗ്രേസരർ ശാബ്ദികന്മാർ
വേദജ്ഞരാം ദീക്ഷിതരും വിശേഷി-
ച്ചോതിക്കവൻമാരുമടുത്തുകൂടി- ൫൩

ശീവേലിയും നൂതനമട്ടിലോരോ
നൈവേദ്യവും നേൎച്ചകളും വിളക്കും
ദേവാലയം തോറുമുടൻ നടത്തി-
ച്ചാ വൻപൊഴും കൈകയിതന്റെ പുത്രൻ. ൧൪

ശിലീമുഖം പോലെ കുതിച്ചു പോയാ
വലീമുഖന്മാർ പല തീൎത്ഥതോയം
സലീലമംസത്തിൽ വഹിച്ചുപായം
കലീനരേശാതിഥ വന്നമായം. ൧൫

പുത്തൻ മണിത്തോരു തുടച്ചു നാനാ-
ചിത്രങ്ങൾ വെവ്വേറെ മിനുക്കി നന്നായ്
പത്തൻപതശങ്ങളെയിട്ടിണക്കി
നിൎത്തിപ്പുരദ്വാരനിരത്തിലപ്പോൾ. ൧൬

വൻപിച്ച താപ്പാനകൾ കൃത്തുമൂൎത്ത
കൊമ്പുന്തലയ്ക്കൽ ചില പൂണുമേന്തി
ജൃംഭിച്ചു പാപ്പാന്റെ കരാഞ്ചലത്തിൽ
തുമ്പിക്കരം ചേൎത്തു നിരന്നു നിന്നു. ൧൭

ആയോധനച്ചട്ടയഴിച്ചു പുത്തൻ
ഛായം പിടിപ്പിച്ചൊരുടുപ്പുമിട്ട്
ആയാസമില്ലാതെ തുരപ്പുകാരു-
മായാതരായങ്ങണിയിട്ടു നിന്നു. ൧൮

കുപ്പായവും തൊപ്പിയുമിട്ടു രാട്ടിൻ
തൃപ്പാദസേവയ്ക്കു പദാതിയെല്ലാം
മുല്ലാട്ടു തമ്പേറു മുഴക്കി വന്നി-
ട്ടഭ്യാസമോരോന്നു നടിച്ചു നിന്നു. ൧൯

കൈക്കെട്ടുമക്കിന്നരി വച്ചുടുപ്പും
മെയ്ക്കുറയിട്ടുള്ളൊരു തോലുവാറും
ഖഡ്ഗങ്ങളും തങ്ങടെ തോളിലേന്തി-
ക്കൈക്കൊററരസ്സൈന്യവകുപ്പിൽ വാണു. ൩൦

അട്ടത്തു നല്ലോരു മുഹൂൎത്തലഗ്നം
തൊട്ടത്തു കോലാഹലമങ്ങുമിങ്ങും
ആട്ടക്കിനട്ടിക്കിൽ മഹാഭിഷേക-
ച്ചട്ടങ്ങു സവ്വത്ര സമീകരിച്ചു. ൩൧

തപോധനൻ തന്നുടെ വേഷമെല്ലാ-
മപാകരിച്ചാശരവൈരി പിന്നെ
നൃപോത്തമന്മാൎക്കു വിധിച്ച വണ്ണം
വപുസ്സിൽ നല്ലാഭരണങ്ങൾ ചാൎത്തി. ൩൨

ആ രാജവംശത്തിലെ മന്ത്രിവൃദ്ധ-
ന്മാരും വസിഷ്ഠാദി മഹൎഷിമാരും
ശ്രീരാമനെ ജ്ജാനകിയോടുമൊന്നി-
ച്ചാരാജപീഠത്തിലിരുത്തി മോദാൽ. ൩൩

ഇഷ്ടാൎത്ഥദാനങ്ങൾ മുറയ്ക്കു നൾകി-
പ്പുഷ്ടാനമോദത്തൊടു പുഷ്കരാക്ഷൻ
മുട്ടാതെ ശാസ്ത്രോക്തവിധിപ്രകാരം
പട്ടാഭിഷേകക്രിയയാചരിച്ചു. ൩൪

ഞായത്തിനദ്ധ്യക്ഷത വന്ന മൂലം
ഭീയെത്ത്യജിച്ചംബരചാരിവൎഗ്ഗം
ആയത്തമാം പൂമഴകൊണ്ടു രാമ-
നാ, യക്ഷണം ചെയ്തു മഹാഭിഷേകം. ൩൫

നരപ്രവീരന്നു വിധിപ്രകാരം
പുരപ്രവേശത്തിനു വേണ്ടപോലെ
കരപ്രധാനത്വമിയന്ന ലോകം
ക്ഷുരപ്രവും പൂണ്ടു നടന്നു മുൻപേ. ൩൬

ധർമ്മിഷ്ഠനായുള്ള ധരാരമണാളൻ
സമ്മാന്യമാം സ്വർണ്ണരഥത്തിലേറി
ഘർമ്മാംശുദേവൻ ഘനശോഭ കൈക്കൊ-
ണ്ടമ്മേരുശൃംഗത്തിലുയന്നു പോലെ- ൩൭

സമ്മോദമുൾക്കൊണ്ടു സുമന്ത്രനപ്പോൾ
ചമ്മട്ടിയും പൂണ്ടു രഥം തെളിച്ചു
ബ്രഹ്മാവുതാൻ പണ്ടു പുരത്രയാരി-
ക്കിമ്മേദിനീവാഹനമെന്നപോലെ. ൩൮

പട്ടത്വമേറും ഭരതൻ പ്രമോദി-
ച്ചെട്ടത്തു മുത്തുക്കുട ഭക്തിപൂർവ്വം
അടുത്തു മററുള്ള സഹോദരന്മാർ
വിടുത്തു വെഞ്ചാമരമപ്രകാരം. ൩൯

എഴുന്ന കോലാഹലമോടു ചുററും
ചുഴന്നു മററുള്ള പരിച്ഛദങ്ങൾ
മുഴക്കി വാദ്യങ്ങളെ നല്ല മേള-
ക്കൊഴുപ്പുമുണ്ടാക്കി മഹോത്സവത്തിൽ ൪൦

നീലാരവിന്ദാക്ഷികൾ മാറിടത്തെ-
ച്ചേലാഞ്ചലം കൊണ്ടു മറച്ചു നന്നായ്
ആലോകശബ്ദത്തൊടു മേടതോറും
ജാലങ്ങളിൽദ്ദേവനെ നോക്കി നിന്നു. ൪൧

മങ്ഗല്യസൂത്രങ്ങൾ കഴുത്തിലഷ്ട-
മങ്ഗല്യമക്കൈയിലുമേന്തി നീളെ
തിങ്ങിച്ചകോരാക്ഷികൾ രാജമാൎഗ്ഗ-
ത്തങ്ങൊട്ടു പേർ വായ്ക്കുരലിട്ടുനിന്നു. ൯൨

സമസ്തസൌഭാഗ്യവു മൊത്തുചേൎന്നി-
ട്ടമൎത്ത്യരാലാശ്രിതനായ രാമൻ
സമഗ്രസന്നാഹസമേതനായി-
ൎഗ്ഗമിച്ചു സാകേതപുരാന്തരാളം. ൯൩

മനുഷ്യലോകേന്ദ്രനതിന്റെ ശേഷം
തനിക്കു വേണ്ടുന്ന ജനത്തിനെല്ലാം
നിനച്ചതിൽക്കൂടുതലൎത്ഥഭാരം
മനഃപ്രസാദത്തൊടു നൾകി വിട്ടു. ൯൪

പ്രിയത്തൊടും വൈശ്രവണന്റെ ചാര-
ത്തയച്ചിതപ്പുഷ്പകയാനമഗ്രേ
നയത്തിലുൽക്കൎഷമെഴും കനിഷ്ഠ-
ത്രയത്തൊടും ഭൂമിയടക്കി വാണു. ൯൫

രാമൻ മഹീമണ്ഡലരാജ്യഭാരം
സാമൎത്ഥ്യമോടേററു നടത്തിടുമ്പോൾ
ആ മന്നവാജ്ഞാവശവൎത്തിമാരാം
ഭൂമീശരന്മാൎക്കു മനം കുളുൎത്തു. ൯൬

ദുൎഭിക്ഷമെന്നുള്ളൊരു നാമധേയ-
മുൽപന്നമായില്ലൊരിടത്തു പോലും
അബ്ഭാനുപുത്രന്റെ പുരത്തിലുള്ള
സിൽബന്ധികൾക്കന്നു സുഖം ലഭിച്ചു. ൯൭

കള്ളത്തരംകൊണ്ടു കഴുത്തറുപ്പോർ
കൊള്ളയ്ക്കുപോയ് മുന്തിയറുക്കുവോരും
കള്ളിന്നടിപ്പെട്ടു കറങ്ങുവോരും
കൊള്ളാത്തകൂട്ടങ്ങളിതൊന്നുമില്ല. ൯൮

നന്നായൊരാൾ തേറി വരുന്ന നേരം
സന്നാഹമുൾക്കൊണ്ടു കൊനഷ്ഷെടുത്തു്
തന്നാലെ കൂടുന്ന തടങ്കൽ ചെയ്യാ-
നന്നാട്ടിലക്കാലമൊരുത്തരില്ലാ. ൯൯

ഒരുത്തനുണ്ടാക്കിയ വസ്തു തട്ടി-
പ്പറിക്കുവാനന്യനു മോഹമില്ലാ
കരുത്തനും കാൎയ്യവിവേകി താനും
ദരിദ്രനും ഭൂപനു ഭേദമില്ലാ. ൱

സത്യം പറഞ്ഞാലതസത്യമെന്നും
മിഥ്യാവിവാദത്തെ യഥാൎത്ഥമെന്നും
തെററിദ്ധരിച്ചിട്ടു വിധിച്ചു തള്ളും
മാററിത്തമേറുന്നവരാരുമില്ലാ. ൱൧

കാലത്തെഴുന്നേററു കുളിച്ചിടാത-
ക്കാലത്തൊരാൾ കാണുകയില്ല നാട്ടിൽ
നീലത്തഴക്കേശികൾ നെഞ്ചിലേല്ക്കും
താലിക്കുമില്ലന്നു വിയോഗദുഃഖം. ൱൨

വേണ്ടുമ്പൊഴെല്ലാം മഴയുണ്ടു പാരിൽ
പണ്ടേതിലേററം പയിരും വിളഞ്ഞു
ഉണ്ടായതില്ലാമയപീഡയാൎക്കും
ടാകെയിണ്ടാ മോദിച്ചു വസിച്ചു ലോകം. ൱൩

ശ്രീമാനാകിയ രാമരാജനിത്ഥംപോൽ
പാരിങ്കലെല്ലാടവും
സീമാതീതഗുണാനപിതൻ ജനതതി-
ക്കേകീട്ടു നിത്യോത്സവം
ശ്രീമാൎത്താണ്ഡപരംപരാ സമുദിതൻ
സൎവ്വജ്ഞസംമാന്യനാം
ധീമാനാത്മപരിഗ്രഹാനുഗതനായ്
പ്രീണിച്ചു വാണാൻ ചിരം വൃ൪

ഇത്ഥം ശ്രീരാമചന്ദ്രൻ തിരുവടിയവനി
ഭാരമെല്ലാമടക്കി-
ട്ടത്യന്തം പ്രീതിയോടും ജനതതിയെ രമി-
പ്പിച്ചു സീതാസമേതൻ
കീൎത്തിശ്രീവെണ്ണിലാവാലുലകിട മഖിലം
ചാരു ശുദ്ധീകരിച്ചി-
ട്ടിത്രൈലോക്യം ഭരിച്ചാൻ കനിവൊടനുദിനം
"സന്മനോഹാരി ദിവ്യൻ." വൃ൫

ഇരുപത്തൊന്നാം സൎഗ്ഗം സമാപ്തം.



## പ്രാൎത്ഥനാനവകം.



വില്ലങ്കം തീൎത്തു വാനോൎക്കലകിതു നിഡനി-
ൎത്തീടുവാൻ മന്നവൻതൻ-
ചെല്ലക്കുഞ്ഞായ്, വധിച്ചന്നിശിചരിയെ,മഖം
കാത്തു കാരുണ്യമോടേ,
കല്യാണം കല്ലിനേകി,ക്കമലമകളെയും
വേട്ടടൻ, വെണ്മഴക്കെ-
മല്ലൻതന്നെജ്ജയിച്ചോരരിയ വിരുതെഴും
രാമനെക്കൈതൊഴുന്നേൻ. ൧

പട്ടംകെട്ടാൻ തുടങ്ങുമ്പൊഴുതതിനെ മുട-
ക്കിച്ചു താൻ തേരിലേറി-
പ്പെട്ടെന്നെത്തീ ഗുഹൻതന്നിടവകവഴിയായ്
ചിത്രകൂടാചലത്തിൽ
തട്ടെന്ന്യേ തത്ര വാഴുന്നളവിലരിയ ബ-
ന്ധുക്കളെക്കണ്ടു കാൎയ്യം
ശട്ടം കെട്ടിസ്ഥലം വിട്ടൊരു ഗുണനിധിയാം
രാമനെക്കൈതൊഴുന്നേൻ. ൨

മല്ലിൽത്തീൎത്തു വിരാധൻമദ,മിഹ ശരഭ-
ങ്ഗന്നു മോക്ഷം കൊടുത്തു,
വന്ദിച്ചു ചെന്നഗസ്ത്യൻകഴ,ലഥ ഖരനെ-
ക്കൊന്നു മാരീചനേയും

സാരൂപ്യത്തെജ്ജടായുസ്സിനമരിയ കബ-
ന്ധന്നുമത്താപസിക്കും
നാംകിസ്സീതാവിയോഗവ്യഥയൊടു മരുവും
രാമനെക്കൈതൊഴുന്നേൻ. ൩

സഖ്യം സുഗ്രീവനോടാർന്നുപൊഴുതവിടെ
ദ്ദുന്ദുഭിക്കുള്ള ഗാത്രം
തൃക്കാലാലൊന്നെറിഞ്ഞിട്ടുടനൊരു കണയാൽ
സാലമേഴും തകർത്തു്.
ഊക്കേറും ബാലിയെക്കൊന്നിരവിമകനെ
വാഴിച്ചു വർഷം കഴിച്ചു-
ട്ടിക്കെല്ലാമാളയച്ചാൻ പ്രിയയിലലിവോടാ
രാമനെക്കൈതൊഴുന്നേൻ. ൪

ഊക്കോടംഭോധിപിന്നിട്ടവനിമകളെയും
കണ്ടു സന്ദേശമേകി-
ക്കൈക്കൊണ്ടാ മൌലിരത്നം പുനരുപവനമൊ-
ട്ടുക്കു തല്ലിത്തകർത്തു്
വക്കാണത്തിന്നടുത്തുള്ളവരെ യമപുര-
ത്താക്കി ലങ്കാപുരം ചു-
ട്ടഗ്രേ വന്നാ ഹനുമാനടിയിണ പണിയും
രാമനെക്കൈതൊഴുന്നേൻ. ൫

വൻപോടംഭോധിയിങ്കൽപ്പെരിയൊരു ചിറയിട്ട-
ങ്ങു പോയ് കുംഭകർണ്ണൻ-
മുൻപാം രക്ഷോഗണത്തെപ്പടനടുവിൽ മുടി-
ച്ചാത്ത ലങ്കേശനേയും

അൻപോടങ്ങീകരിച്ചജ്ജനകജയെ, വിമാ-
നത്തിലേറീട്ടു രാജ്യം
സമ്പ്രാപിച്ചൂഴിയെക്കാത്തരുളിയ രഘുവീ-
രന്നു ഞാൻ കൈതൊഴുന്നേൻ. ൩

സ്വാമിൻ! ശ്രീരാമ രാജേശ്വര തവ ചരിതം
ഞാനുരച്ചേനിതിങ്കൽ
സാമൎത്ഥ്യക്കേടുമൂലം ചപലതകളുംപിണ-
ഞ്ഞുള്ളതെല്ലാം പൊറുത്തു്
ഓമൽക്കൈക്കൊണ്ടരിഷ്ടസ്ഥിതികളഖിലവും
നീങ്ങുവാനും മുദാ നിൻ-
നാമം നിത്യം സ്മരിക്കുന്നതിനുമൊരു വരം
നല്കണം ദീനബന്ധോ! ൪

ത്വൽക്കാരുണ്യം ലഭിക്കുന്നതിനമിതധനം
കൊണ്ടു സന്തൃപ്തനാക്കാൻ
ശക്തിപ്പെട്ടില്ല വൈരോചനിയു,മൊരുമുറി-
ക്കീര നല്കീട്ടൊരിക്കൽ
നില്ക്കാൻമേലാത്തൊരാപത്തിലുമപകടമി-
ല്ലാതെ പാഞ്ചാലി നിന്നാൾ
ഭക്തിക്കെന്നും വശ്യൻ പരമതിവനു നല്-
കീടണം ഭവ്യരാശേ! ൫

ലങ്കാനാഥന്റെ പൊന്നുമ്മുടിനടുവിലിരു-
    ന്നോരു മാണിക്യരത്ന-
ത്തിങ്കൽത്താനപ്പുറം ചുട്ടൊരു കരി നിജവാൽ-
    കൊണ്ടു തട്ടിപ്പുറട്ടി-
ശങ്കാഹീനം ധരിത്രീമകളൊടു വിടവാ-
    ങ്ങിച്ചു ചെന്നങ്ങു രാമൻ
തൻ കാൽ കുമ്പിട്ടു നിന്നീടിന പവനസുത
    ന്നായിരം കൈതൊഴുന്നേൻ. ൮

രാമചന്ദ്രവിലാസം മലയാളകാവ്യം സമാപ്തം.

ശുഭമസ്തു.



# രഥബന്ധം.

സൎഗ്ഗം ൨൦-ശ്ലോകം ൩൯.



ചക്രബന്ധം.

സർഗ്ഗം ൨൦. ശ്ലോകം ൧൪ മുതൽ ൨൧ വരെ.



## പദ്മബന്ധം.

സൎഗ്ഗം ൨൦. ശ്ലോകം ൧൩.



## ഗൂഢചതുൎത്ഥം.

സൎഗ്ഗം ൨൦. ശ്ലോകം ൨൨.

| | | | | | | | |
|---|---|---|---|---|---|---|---|
| ക | വ | ഢി | ണ്ടി | ട്ടു | ദ | സൌ | ശം |
| ന | ടി | ച്ച്യ | ക | പി | വാ | ഹി | നി |
| ക്കെ | ച്ചൊ | പ | ട | ന്നെ | യും | ത്ര്യ | മ |

## ഗോമൂത്രികാബന്ധം.

സൎഗ്ഗം ൨൦. ശ്ലോകം ൨൪.



## അൎദ്ധഭ്രമകം.

സൎഗ്ഗം ൧൦.  ശ്ലോകം. ൩൪.

| | | | | | | | |
|---|---|---|---|---|---|---|---|
| ഹ | ന്ന | മാ | ന | ത്തു | കാ | ലം | താ |
| ന്ന | പാ | യം | പാ | ത്തി | ത | ങ്ങ | ലം |
| മാ | യം | വ | ൎാ | ത്തി | ന്ന | ത | കാ |
| ന | പാ | രാ | ശ | മൃ | തി | ത്തി | ത്തു |

ശരബന്ധം.

സർഗ്ഗം ൨൦. ശ്ലോകം. ൪൦.



## ശൂലബന്ധം.

സ൪ഗ്ഗം ൨൦. ശ്ലോകം ൪൬.



മുസലബന്ധം.
സ. ൨൦. ശ്ലോ. ൯൨.

ഭൂ

ഷ്ടി ജം
നാ ഗാ
ത്തി സ്രം
സ്രൂ ത
ണാ ക

രു
വാ
നേ

തി കീ
യ ഗ
ക്കി രു
സ്ക്കാ ഡ
ന്ന സാ
ര യ
പാ കം



ശക്തിബന്ധം. സ-൨൦. ശ്ലോ-൯൩.

ന്നി

ര ബ
നോ മൊ
ല ട്ട
ശ ദി
ല ച്ചി

ളു
രാ
വ

ണൻ ത്ത
ത റ
ന്നു ട്ട
ടെ വി
ഗ ബം

ളം
വി

ഖഡ്ഗബന്ധം. സൎഗ്ഗം ൨൦. ശ്ലോകം ൩൭.



ചക്രബന്ധം.

സർഗ്ഗം ൨൦. ശ്ലോകം ൮൩.



